



# മദനകാമരാജൻകഥ



കെ. ഗോവിന്ദപ്പിള്ള.



# മദനകാമരാജൻകഥ

---

മ. രാ. രാ. കെ. ഗോവിന്ദപ്പിള്ള
അവർകളാൽ എഴുതപ്പെട്ടതു്.

---



പ്രകാശകർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്കഡിപ്പോ
കൊല്ലം.





1130.

൫൧൦.

# ശ്രീമദനകാമരാജൻകഥ

---

## കഥാവതാരകം

പണ്ടു്, ജംബുദ്വീപം എന്ന വിഖ്യാതമായ ഒരു രാജ്യമുണ്ടായിരുന്നു. ആ രാജ്യത്തെ ഒരുകാലത്തു് മഹേന്ദ്രൻ എന്ന ഒരു രാജാവു് ഭരിച്ചിരുന്നു. തന്നിമിത്തം അതിനു് മഹേന്ദ്രപുരമെന്നും പേരുണ്ടായി. അദ്ദേഹം സകലകലാവല്ലഭനും നല്ല ഭരണതന്ത്രജ്ഞനുമായിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്തു് രാജ്യം ഐശ്വര്യദേവതയുടെ ലീലാരംഗമായി പ്രശോഭിച്ചിരുന്നു. ശീതോഷ്ണപ്രകൃതിയുടെ സമഭാവംകൊണ്ടു് ഭൂപ്രകൃതി സർവ്വസസ്യാഢ്യയായി ഭവിച്ചിരുന്നു. അദ്ദേഹത്തിന്റെ മന്ത്രിപദത്തെ അലങ്കരിച്ചിരുന്ന നിത്യനാഥനെന്നമന്ത്രി, രാജാവിന്റെ സ്ഥിതിക്കു് സർവ്വഥാ യോജിച്ച ഒരു ഭരണമീമാംസകനായിരുന്നു. ഇവർ രണ്ടു പേരുടേയും കാലോചിതങ്ങളായ ഭരണപരിഷ്കാരങ്ങൾ ആ രാജ്യത്തെ, ഉത്തമരാജ്യങ്ങളുടെ ഗണത്തിൽ ഒരു സ്ഥാനത്തിനു് അർഹമാക്കിച്ചെയ്തു. മഹേന്ദ്രന്റെ കൈയിൽ ഭരണയന്ത്രം ലഭിച്ചശേഷം, നിരന്തരമായ പരിശ്രമത്താലും, പ്രജാക്ഷേമത്തിനും ഭണ്ഡാരപരിരക്ഷയ്ക്കും അവശ്യകരണീയങ്ങളായ പരിഷ്കാരപ്രയോഗങ്ങളാലും ആ രാജ്യത്തിനുണ്ടായിട്ടുള്ള അഭിവൃദ്ധി പ്രശംസാർഹമായിഭവിച്ചിട്ടുണ്ടു്. സത്യനിഷ്ഠ, നീതിബോധം, പരപ്രീണകാംക്ഷ, കൃത്യബോധം മുതലായ സൽഗുണങ്ങളാൽ പ്രശോഭിതനായ മന്ത്രിയുടെ ആലോചനാപൂർവ്വകങ്ങളായ സാഹചര്യവും രാജൈശ്വര്യപ്രതിഷ്ഠയ്ക്കു് സവിശേഷം പ്രയോജകീഭവിച്ചിട്ടുണ്ടു്.

എന്നാൽ മഹേന്ദ്രന്റെ ഒരു ആശമാത്രം സാഫല്യദശയെ പ്രാപിച്ചിരുന്നില്ല. അയാൾക്കു് ഒരുസന്താനംപോലും ഇല്ലാതിരുന്ന കുറവിനെ നീക്കിക്കളവാൻ കഴിഞ്ഞില്ല. മനുഷ്യശക്തിയുടെ പരിധിക്കുള്ളിൽ അടങ്ങുന്ന സംഗതികൾമാത്രമേ മനുഷ്യസാദ്ധ്യമായി കാണുന്നുള്ളു. വ്രതം തപസ്സു് ദാനം പുണ്യക്ഷേത്രദർശനം പുണ്യജനസേവനം മന്ത്രം തന്ത്രം ഹോമം മുതലായ ദൈവികകർമ്മങ്ങളേയും വേണ്ടുവോളം ആചരിച്ചുകഴിഞ്ഞിരുന്നു. ശുക്ലമൂലങ്ങൾക്കോ ശോണിതമൂലങ്ങൾക്കോ ഉള്ളദോഷങ്ങളേയും വൈദ്യോപദേശങ്ങളനുസരിച്ചു പരിഹരിക്കുവാൻ കഴിവുള്ളിടത്തോളം ചെയ്തുനോക്കി. എല്ലാം നിഷ്പ്രയോജനങ്ങളായി. വൈദികന്മാരുടെ അഭിപ്രായം അനുസരിച്ചു് അന്നദാനം വസ്ത്രദാനം ഗോദാനം

മുതലായവയും അനുഷ്ഠിച്ചു. ഇവയെല്ലാംതന്നെ കോശശക്തിയെ ക്ഷയിപ്പിക്കാനല്ലാതെ മറെറാന്നിനും കഴിഞ്ഞില്ല. അന്നദാനം വാസ്തവമായിട്ടു നിരർത്ഥകകർമ്മമെന്നുള്ള തത്വം അപ്പോൾ മനസ്സിലായി.

"അന്നദാനം മഹാപുണ്യം, വിദ്യാദാനം തതോധികം
അന്നേ ജീർണ്ണേ ന ശോഭേത, വിദ്യാ ജന്മസു ജന്മസു"

എന്ന അഭിപ്രായം വളരെ സത്യമാണെന്നും മനസ്സിലായി. ഉണ്ട ചോറു ദഹിക്കുന്നതോടുകൂടെ അതിനായി ചെയ്ത വ്യയത്തിന്റെ ശബ്ദവും അവസാനിക്കുന്നു. വീണ്ടും ബുഭുക്ഷ വർദ്ധിക്കുന്നു. ആ സമയം അവൻ ദാതാവിനെ മറന്നുകളയുന്നു. ഇങ്ങനെ അല്പക്ഷണങ്ങളിൽ മാത്രം നിലനില്ക്കുന്ന ഒരു ദാനപ്രസ്ഥാനമാണ് അന്നദാനം അതിന്റെ സുകൃതകാലവും അത്യല്പംതന്നെ. ആ വകയിലെല്ലാം ധനം കളയുന്നതു മൗഢ്യംതന്നെ.

ഇങ്ങനെയിരിക്കുമ്പോൾ രാജ്ഞി ഗർഭിണിയായിരിക്കുന്നു എന്ന സംഗതി ഉപശ്രുതമായി. അതുമുതൽ മഹേന്ദ്രന് സന്തോഷംവർദ്ധിച്ചുവന്നു. വേണ്ടെന്നുവച്ചിരുന്നതും നിരർത്ഥകമായി കരുതിയിരുന്നതുമായ ഈശ്വരാരാധനകളെ ആസ്തിക്യബുദ്ധിയോടുകൂടിത്തന്നെ സ്വീകരിച്ചു. ആ കാലത്തുതന്നെ സന്താനാഭാവത്താൽ ക്ലേശിച്ചിരുന്ന മന്ത്രിയുടെ പത്നിയും ഗർഭം ധരിക്കാൻ സംഗതിയായി. ക്രമേണ പ്രസവകാലം സമീപിക്കയും മുറയ്ക്കു പ്രസവം നടക്കുകയും ചെയ്തു. രണ്ടു പ്രസവവും ഒരു ദിവസം തന്നെയായിരുന്നു. തന്നിമിത്തം രാജ്യമെല്ലാം അലങ്കരിക്കയും പുരവാസികൾക്കു പഴങ്ങളും പഞ്ചസാരയും വിതരണംചെയ്യുകയുംചെയ്തു. ശുഭമുഹൂർത്തത്തിൽ രാജകുമാരന് മദനകാമരാജൻ എന്നും. മന്ത്രികുമാരന് ബുദ്ധിചാതുര്യൻ എന്നും നാമകരണംചെയ്തു. ബാലന്മാർ രണ്ടുപേരും ചിരപ്രാർത്ഥിതഫലങ്ങളായിരുന്നതിനാൽ അവരെ ഐശ്വര്യോത്തവിധം പരിലാളിക്കുന്നതിൽ അമാന്തം വന്നുപോയി എന്നു വരുന്നതല്ലല്ലോ. "കുമാരാ നിനക്കച്ഛനാരമ്മയാര്?" എന്നും മററും ആദ്യാഭ്യാസസൂചകങ്ങളായ ചോദ്യങ്ങൾ ചോദിച്ചു ഉത്തരം പറയിച്ചു കേൾക്കുന്നതിനു അവർക്കുണ്ടായിരുന്ന ഉൽക്കണ്ഠ സീമാതിരിക്തമായിരുന്നു. "ഉണ്ണിക്കിടാങ്ങൾ പിഴച്ചുകാൽവച്ചു" പിച്ചനില്ക്കുന്നതു എത്രമേൽ നേത്രാനന്ദകരമായിരുന്നു എന്നുള്ളതു അവർക്കുമാത്രമേ അറിഞ്ഞുകൂടൂ.

"ചാട്ടം ചാട്ടപിടിച്ചൊരിക്കലുരുകണ്ടോട്ടം സപത്ര്യാവലി
തേട്ടം സാധുസന്തുഴിനാഥനതിലുംകൂട്ടംബലം നാൾക്കുനാൾ
മേട്ടംപൊളുവുമൊട്ടറിഞ്ഞുവഴിയേകൂട്ടംതനിച്ചുണ്ടു ചാ-
ഞ്ഞാട്ടംപൊന്മയിലെന്നപോണമമൃതപ്രായം തളിത്തങ്ങനെ"

എന്ന് ഒരു കവിസമ്രാട്ട് പറഞ്ഞതുപോലെയായിരുന്നു മദനകാമന്റെയും ലീലാവിധങ്ങൾ.

"ഉണ്ണിപ്പോരുജയിച്ചു കൺമുനകളിൽ കാണിച്ചുകം പാവനം
മണ്ണിൽപിച്ചനടന്നുമത്തെ'ജ്ജ വചനപ്പൂന്തേൻചൊരിഞ്ഞങ്ങനെ
കണ്ണിൽകണ്ടുതണച്ചു കോമളിമയാംലീലാവിലാസോദയം
കണ്ണിന്നേകി" അവരെ—ആ രാജദമ്പതികളെ—പ്രപഞ്ചസുഖസമുദ്രത്തിന്റെ ആഴംവരെ മുക്കി ആനന്ദിപ്പിച്ചു. ക്രമേണ അക്ഷരപാഠവും ആരംഭിച്ചു. അന്നുമുതൽ മദനകാമനും ബുദ്ധിചാതുര്യനും സഹൃദ്ഭാവത്തെ അവലംബിച്ചു ഒരു ഗുരുവിന്റെ അടുക്കൽനിന്നു രണ്ടുപേരും അക്ഷരപാഠം അഭ്യസിക്കേണ്ടിയിരുന്നതുകൊണ്ടും, രാജദമ്പതികൾക്കു ബുദ്ധിചാതുര്യനിൽ മദനകാമന്റെനേരേ ഉണ്ടായിരുന്നതിൽ അല്പംപോലും കുറയാത്ത വാത്സല്യമുണ്ടായിരുന്നതുകൊണ്ടും, അയാളുടെപ്രകൃതിയിൽ സൂചിതങ്ങളായിരുന്ന ബുദ്ധിവൈഭവത്തിന്റെ അങ്കുരണങ്ങൾ കണ്ടും ആ ബാലന്റെ സാന്നിദ്ധ്യം കൊട്ടാരത്തിൽതന്നെയുണ്ടായിരിക്കുന്നതിലേയ്ക്കു പ്രേരിതമായി. ഈ നിലയിൽ അവർ മദനകാമനും, ബുദ്ധിചാതുര്യനും ഒന്നിച്ചുകളിച്ചും ഒരുമിച്ചിരുന്നുപഠിച്ചും പരസ്പരം സന്ദേഹങ്ങൾ നിവർത്തിച്ചും, ഒരുമിച്ചുകളിച്ചും ഒന്നിച്ചുണ്ടും, ഒന്നിച്ചുറങ്ങിയും എന്നുവേണ്ടാ അവർ സത്സംസർഗ്ഗസുഖത്തിന്റെ ഹൃദ്യമായ രുചിയറിഞ്ഞുകൊണ്ടുവളർന്നുവന്നു. പന്ത്രണ്ടുവയസ്സുകഴിഞ്ഞപ്പോൾ ഉപനയനവും അനന്തരം ശാസ്ത്രവിദ്യാഭ്യാസവുമാരംഭിച്ചു. ഏകദേശം പതിനെട്ടു വയസ്സായപ്പോൾ അവർ സകലശാസ്ത്രങ്ങളിലും, കലാവിദ്യകളിലും, യുദ്ധോപക്രമങ്ങളിലും വിപുലമായ ജ്ഞാനം സമ്പാദിച്ചു. ഗുരുദക്ഷിണകഴിച്ചു് ബ്രഹ്മചര്യത്തെ അവസാനിപ്പിച്ചു.

അനന്തരം ബുദ്ധിചാതുര്യന്റെ താമസം മാതാപിതാക്കന്മാരുടെ അടുക്കലേക്കു മാററി. താമസത്തിൽമാത്രം ഇങ്ങനെ ഒരുവേർപാടുണ്ടായിരുന്നു എന്നല്ലാതെ രാജകുമാരനും മന്ത്രികുമാരനും പരസ്പരം പിരിഞ്ഞിരിക്കുക ദുസ്സഹമായിരുന്നതിനാൽ കളി, ഭക്ഷണം, നിദ്ര എന്നീ കാലങ്ങളൊഴിച്ചു് ബാക്കി സമയങ്ങളിലെല്ലാം അവരുടെ സംശ്രയഭാവം വിയുക്തമായിരുന്നില്ല. പ്രഭാതാൽപ്രഭൃതി, അവർ സമീപസ്ഥമായ കുളത്തിന്റെ കരയിൽ ചെന്നിരുന്നു് ഉല്ലസിക്കയും അവിടത്തെ വിശാലമായ മൈതാനത്തിൽ കായികാഭ്യാസംചെയ്കയും അവിടുള്ളകരുവിയിൽനിന്നും വെള്ളമെടുക്കുവാൻ ചെല്ലുന്ന സ്ത്രീകളുടെ രൂപവിശേഷങ്ങളെ കാണുകയുംചെയ്യുക എന്നതു് അവരുടെ ഒരു ദിനകൃത്യമായിരുന്നു. അക്കാലത്തു് അവർക്കു വിവാഹത്തിനുള്ള ആലോചനയായി. ആ വിവരമറിഞ്ഞു രാജകുമാരനും മന്ത്രികുമാരനും യഥായോഗ്യം ഒരു രാജകുമാരിയെയും മന്ത്രികുമാരിയെയും വിവാഹം ചെയ്യുന്നതിനുള്ള ഒരുക്കങ്ങളെല്ലാം നടന്നു. താമസിയാതെ മദനകാമരാജകുമാരൻ മദനമോഹനയായ ഒരു സുന്ദരിയെ വിവാഹം ചെയ്തു. മന്ത്രികുമാരനായബുദ്ധിചാതുര്യൻ രൂപഗുണസമ്പത്തികൊണ്ടു് അനുരൂപയായ ഒരു മന്ത്രികുമാരിയെയും വിവാഹംചെയ്തു.

വിവാഹംചെയ്തു ഗാർഹസ്ഥ്യത്തിലേയ്ക്കു കടന്നുവെങ്കിലും അവർ വിനോദവൃത്തികളിലും ബാലചാപല്യങ്ങളിലുംനിന്നു വേണ്ടുവോളം വിമുക്തിപദത്തെ സമാശ്രയിച്ചിരുന്നില്ല. എന്നാൽ രാജ്യഭരണയന്ത്രത്തെ നിയന്ത്രിക്കുന്ന ഭരണകൂടത്തിൽ കൂടെക്കൂടെ ചെന്നിരിക്കയും ഭരണസമ്പ്രദായത്തെ ഗ്രഹിക്കയും ചെയ്യുന്നതിൽ രണ്ടുപേരും ഔത്സുക്യമുള്ളവരായിത്തീർന്നിരുന്നു. മന്ത്രികുമാരനു രാജകുമാരനെ അപേക്ഷിച്ച്, ബുദ്ധിവൈഭവപ്രകടനംകൊണ്ടും, ഔചിത്യം നയം കാര്യാകാര്യങ്ങളിലെ തീക്ഷ്ണമായ മനോവൃത്തി, ധൈര്യം, കൃത്യനിഷ്ഠ മുതലായ ഗുണവിശേഷങ്ങൾകൊണ്ടും പൌരജനത്തിന്റെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചുവന്നു. തനിയ്ക്കു ദ്വേകമായി ഒന്നുംതന്നെ ഇല്ലെന്നു് ആ യുവാവിനു ഉറച്ചമനസ്സിൽ ഒരു അഹങ്കാരമുള്ളതായി അവനിൽ നിഴലിച്ചിരുന്ന സ്തോഭങ്ങളിൽ നിന്നു ബുദ്ധിയുള്ളവർക്കു ഗ്രഹിക്കുവാൻ കഴിഞ്ഞിരുന്നു. രാജകുമാരൻ പ്രകൃത്യാ തന്നെ ലോലവും തരളവുമായ ബുദ്ധിയോടുകൂടിയവനായിരുന്നു. സദാ പ്രകൃഷ്ടസുന്ദരമായ മാനസോല്ലാസത്തെ, വിചാരതരംഗങ്ങളിൽ നിവൃത്തിനർത്തനം ചെയ്യിച്ചു് പരമാനന്ദമനുഭവിക്കുന്ന ഒരു മനോവൃത്തി അയാൾക്കു ജന്മസിദ്ധമായിരുന്നു.

അവർ രണ്ടുപേരും കാലത്തെ ലഘുഭക്ഷണം കഴിഞ്ഞു കുളക്കരയിൽ ചെന്നു വിശ്രമിക്കുന്ന നടത്തയെ അപ്പോഴും മാററിയിരുന്നില്ല. അവർ അവിടെയിരുന്നു ചിലപ്പോഴൊക്കെ ധനുർവിദ്യയിലുള്ള പാടവത്തെ പരീക്ഷിക്കാറുണ്ടായിരുന്നു. അനവധി കുടുംബങ്ങൾ കുളിക്കുവാനുപയോഗിച്ചുവന്നിരുന്നതു് ആ അരുവിയിലെ ജലമായിരുന്നു. അതിൽനിന്നും തന്നിമിത്തം വെള്ളമെടുക്കാൻ പല സ്ത്രീകളും വരുക പതിവായിരുന്നു. അക്കൂട്ടത്തിൽ സുന്ദരികളായ പല യുവതികളും ഉൾപ്പെട്ടിരുന്നു. ഇവർ കുടത്തിൽ വെള്ളമെടുത്തു തലയിൽ ചുമന്നുകൊണ്ടുപോവുക സാധാരണമായിരുന്നു. രാജകുമാരന്റേയും മന്ത്രികുമാരന്റേയും ധനുർവിദ്യയുടെ പരീക്ഷണങ്ങൾക്കും ലക്ഷ്യഭേദകങ്ങൾക്കും ആ കുടങ്ങൾ ചിലപ്പോഴൊക്കെ വിഷയീഭവിക്കാറുണ്ടായിരുന്നു. രാജകുമാരൻ പാറക്കല്ലുകൾ വില്ലിന്റെ ഞാണിൽ പതിപ്പിച്ചു എയ്തു കുടത്തിന്റെ പള്ളയിലേല്പിച്ചു തുളയ്ക്കുകയും ഉത്തരക്ഷണത്തിൽ മന്ത്രികുമാരൻ ചെളിക്കട്ടകൊണ്ടു അതുവിധം എയ്തു ആ ദ്വാരത്തെ അടയ്ക്കുകയും തന്നിമിത്തം കുടത്തിനോ കുടങ്ങൾക്കോ യാതൊരു ഹാനിയും സംഭവിക്കാതിരിക്കയും സാധാരണമായിരുന്നു.

ഇങ്ങനെ ഇവർ ധനുർവിദ്യയുപയോഗിച്ചു നർമ്മക്രീഡ ചെയ്യുന്നതിൽ സമർത്ഥന്മാരും എന്നാൽ നിരുപദ്രവികളുമായിരുന്നു. അവരെ യാതൊരു ദുർഗ്ഗുണങ്ങളുടെ ഛായപോലും സ്പർശിച്ചിരുന്നില്ല. സൽസ്വഭാവനിധികളും ആർദ്രചിത്തരും, എപ്പോഴും പരിതഃസ്ഥിതികളേയും വിപരീതശക്തികളേയും ആലോചിച്ചു പ്രവർത്തിക്കുന്നവരുമായിരുന്നു. അതിരുകവിഞ്ഞും അസ്ഥാനത്തിലുള്ള ലാളനാകല്ലോലങ്ങളിൽ മറിഞ്ഞു, കുലം തല്ലിയലച്ചുകവിഞ്ഞൊഴുകുന്ന അഹങ്കാരപ്രമത്തതയുടെ പ്രവാഹശക്തി,



പല രാജകുമാരന്മാരേയും വഴിതെറ്റിച്ച് അനേകം അപകടങ്ങൾക്കു ഹേതുഭൂതരാക്കിത്തീർത്തിട്ടുണ്ട്. എന്നാൽ പ്രസ്തുത യുവാക്കന്മാരെ ആവക ദുർഗ്ഗുണങ്ങൾ തീണ്ടുകപോലുമുണ്ടായിട്ടില്ലെന്നുള്ളതു അവരുടെ ഭാഗ്യാവസ്ഥയുടെ ശുഭസൂചകലക്ഷണങ്ങളാകുന്നു.

ഇങ്ങനെയിരിക്കെ, ഒരുദിവസം അവർ പതിവിൻപ്രകാരം കുളക്കരയിൽ വിശ്രമിക്കുകയായിരുന്നു. മന്ത്രികുമാരൻ എന്തോ ഒരു അടിയന്തിര ജോലി നിർവ്വഹിക്കാനുണ്ടായിരുന്നതിനാൽ ക്ഷണത്തിൽ വന്നുകളയാം എന്നു രാജകുമാരനോടു പറഞ്ഞിട്ട് അവൻ സ്വഗൃഹത്തിലേക്കുപോയി. മന്ത്രികുമാരന്റെ വരവും പ്രതീക്ഷിച്ചു രാജകുമാരൻ അവിടെയിരുന്നു. മനസ്സിന്റെ ചലനപരമ്പരകളിൽ ലയിച്ച് ലോകാവസ്ഥകളെ മനോദർശിനിയിൽക്കൂടി കണ്ടുകൊണ്ടിരുന്നു. ഈ അവസരത്തിൽ അവരുടെ സർവ്വവന്ദ്യവും സകലവുമായ ഗുണങ്ങളുടെ പ്രഭാതവും വരിഷ്ഠസമ്പന്നമായ പൂജ്യതയാൽ വന്ദ്യനും ആയ ഗുരുഭൂതന്റെ മകൾ ലീലാവതി എന്ന തരുണി വെള്ളമെടുക്കുവാനായി ആ അരുവിയുടെ തീരത്തിലേക്കുവന്നു. ആ സമയം രാജകുമാരൻ തന്റെ പ്രാണപ്രിയനായ മന്ത്രികുമാരനോടുകൂടാതെ തനിച്ചിരുന്നു മൗനഭജനം ചെയ്യുന്നതുകണ്ടു. രാജകുമാരന്റെ സൗന്ദര്യസമ്പത്തിവിശേഷത്താൽ തരളിതമനസ്കയായിരുന്നു എങ്കിലും അവളുടെ അഭിനിവേശത്തെ അവതരിപ്പിക്കുന്നതിനുള്ള അവസരത്തിന്റെ അഭാവത്താൽ രൂപാമൃതരസാസ്വാദനമാത്രശരണയായി വർത്തിക്കുന്നു. അങ്ങിനെയിരിക്കേ അപ്പോൾ സമ്പ്രാപ്തമായ ആ അവസരത്തെ അതിലേക്കു വിനിയോഗിക്കുവാൻ അവൾ വിചാരിച്ചു. കാമസന്തപ്തയായ അവൾ തന്റെയും രാജകുമാരന്റെയും നിലയോ സ്ഥിതിഗതിയോ ഒന്നും തന്നെ ഓർക്കാതെ കാമരസാണുക്കളാൽ പ്രചലിതയായിട്ടു കുടത്തെ അവിടെത്തന്നെ നിക്ഷേപിച്ചിട്ടു രാജകുമാരന്റെ അടുക്കലേക്കുചെന്നു. അവളെ കണ്ടയുടൻ പരിശുദ്ധവും ബഹുമാനദ്യോതകവുമായ പുഞ്ചിരിയാൽ അഭിവാദ്യംചെയ്തിട്ടു കുശലപ്രശ്നംചെയ്തു. അവൾ സലജ്ജയായി തന്റെ മനോഗതം പറഞ്ഞു. എന്നാൽ ഇങ്ങനെ അപകൃഷ്ടമായ ഒരു അഭിമതം അവളിൽനിന്നുണ്ടാകുമെന്നവൻ ഒരിക്കലും ഓർത്തിരുന്നില്ല. അവൻ പെട്ടെന്നു ചെവിരണ്ടും പൊത്തി. അല്പനേരം രണ്ടുപേരും പിന്നൊന്നും സംസാരിച്ചില്ല. പിന്നീട് അവൻ ഇങ്ങനെ പറഞ്ഞു:—"നീ എന്റെ വന്ദ്യനായ ഗുരുവിന്റെ സന്താനമാണ്. നിന്റെഭാവി പൂജ്യനായ ഒരു വരന്റെ സന്നിധിയെ ആശ്രയിക്കേണ്ടതാണ്. ചെറുപ്പകാലത്തു ഇങ്ങനെയുള്ള അഭിനിവേശം സ്ത്രീകൾക്കും പുരുഷന്മാർക്കും ഉണ്ടാകുക സഹജമാകുന്നു. എന്നാൽ ആ സന്നിവേശഗതിക്കു അടിമപ്പെട്ടു ചാരിത്ര്യത്തെയും അപാര ജന്മത്തെയും കളങ്കീകരിക്കുന്നതു പാപകരവും ദുഃഖപ്രദവുമാകുന്നു. ലോകത്തിൽ സുചരിതകൾക്കോ സുചരിതന്മാർക്കോ മാത്രമേ നിരാകുലമായ ജീവിതസുഖത്തെ അനുഭവിക്കുവാൻ സ്ഥാനമുണ്ടായിരിക്കുകയുള്ളു. അധർമ്മിണികളും അധർമ്മകർമ്മനിരതന്മാരും എന്നും എപ്പോഴും ഇഹ

ത്തിലും പരത്തിലും ശിക്ഷാർഹരാകുന്നു. അതിനാൽ എനിക്കു നിന്നോടു് പറയുവാനുള്ളതു് ഇത്രമാത്രമാണു്. ചെറുപ്പബുദ്ധികൊണ്ടു തോന്നിയ അപഭ്രംശകരമായ വിചാരത്തെ വിട്ടുകളയുക. നീതിയായും യോഗ്യനായ ഒരുവന്റെ സമാഗമത്തെ ഓർത്തും, തന്റെ മനസ്സിൽ ഉദിച്ച കാമകലാപ്രണയങ്ങളെല്ലാം അവനോടുകൂടി അനുഭവിക്കാമെന്നു സമാശ്വസിച്ചും ജീവിക്കുക. ഇതു നമുക്കു രണ്ടുപേൎക്കും ഒന്നുപോലെ ചാരിതാൎത്ഥ്യഹേതുകമാകുന്നു. മന്ത്രികുമാരൻ ഇപ്പോൾ വന്നുചേരും. നീ എന്റെ സമീപത്തിൽ നില്ക്കുന്നതുകണ്ടാൽ അവൻ എന്നെയും ശാസിക്കുവാനിടയായേക്കും" അതുകേട്ടിട്ടു് അവൾക്കു നിരാശയാണുണ്ടായതെങ്കിലും തന്റെ ഉള്ളുകള്ളി പുറത്തായിപ്പോയസ്ഥിതിക്കു ഒന്നുകൂടി പരീക്ഷിക്കണമെന്നുറച്ചുകൊണ്ടു് അവൾ പിന്നെയും പറഞ്ഞു:—"പ്രഭോ! എന്റെ അഭിപ്രായത്തെ ഒന്നുകൂടി കേൾക്കണമെന്നപേക്ഷയുണ്ടു്. പല ന്യായങ്ങളാലും എന്റെ അപേക്ഷ ത്യാജ്യമല്ലെന്നു ഞാൻ തെളിയിക്കാം. ന്യായമായ അവകാശങ്ങളെയും അധികാരങ്ങളെയും തിരസ്കരിക്കുന്നതു പ്രഭാവമുള്ള ബുദ്ധിക്കു അൎഹമല്ല. "കവിതാ വനിതാചൈവ സ്വയമേവാഗതാ" എന്നാണല്ലോ അഭിയുക്തവചനവും. സ്വയം അതായതു ജന്മസിദ്ധമായ പ്രണയബന്ധം ഉള്ള ഒരു സ്ത്രീക്കുമാത്രമേ പുരുഷന്മാരോടു ഇങ്ങനെ അൎത്ഥിക്കേണ്ടതായ പ്രേരണകളുണ്ടാകയുള്ളു. ഒരു പുരുഷൻ എത്രമേൽ സൌന്ദൎയ്യസമ്പത്തിയും പ്രഭുസമ്പത്തിയുംകൊണ്ടു് അനുരൂപയാണെന്നു വിചാരിച്ചു വിവാഹംചെയ്തു അവളോടുകൂടി ഐഹികസുഖം അനുഭവിച്ചാലും അതു സ്വാഭാവികമെന്നുപറയാവുന്നതല്ല. അവരുടെ പ്രണയം മുഴുവൻ പരപ്രേരണകൾക്കു് അധീനങ്ങളാകുന്നു. പ്രകൃത്യാമധുരമുള്ള ഒരു മാമ്പഴത്തിന്റെയും കൃത്രിമമായി മധുരീകൃതമായ പാൽപ്പായസത്തിന്റെയും രുചിയുടെഭേദം തിരിച്ചറിവാൻകഴിവുള്ളവരോടു പറയണമെന്നില്ല. ഏതൊരുസ്ത്രീക്കു ഒരുപുരുഷനിൽ ജന്മസിദ്ധമായ അഭിനിവേശമുണ്ടാകുന്നോ അതു അവൾക്കു പൂൎവ്വജന്മാൎജ്ജിതമായ കൎമ്മശിഷ്ടത്തിന്റെഫലമായിരിക്കുമെന്നു അവിടത്തേക്കും അറിയാം. എത്രയോലോകസുന്ദരികളും ധൎമ്മനിഷ്ഠന്മാരും അവരുടെ നടത്തകൊണ്ടു് ഈ പ്രസ്ഥാനം ന്യായവും അഭിയുക്തവുമെന്നു തെളിയിച്ചിട്ടുണ്ടു്. ഒരുരാജാവിനും ഏകഭാൎയ്യാവ്രതം അനുഷ്ഠിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നുള്ളതിനു യുക്തിയും ഇതുതന്നെ" അവളുടെ നിലച്ചുപോകുന്ന അഭിപ്രായഗതിയുടെ അനാശാസ്യയുക്തികളെ തടുത്തുകൊണ്ടു രാജകുമാരൻ പിന്നെയും പറഞ്ഞു. നിന്റെ ഈ വൃഥാലാപം മതിയാക്കു. അതു നിരാകൃതമായിരിക്കുന്നു. നിന്റെ വാക്കുകളും നിശ്വാസവായുകൂടിയും ദുഷിച്ചുപോയിരിക്കുന്നു. ഞാൻ രാജകുമാരനായിരിക്കെ എന്നോടുനേരിട്ടുവന്നു കാമകലാപ്രസംഗം ചെയ്വാൻ നിനക്കുണ്ടായധൈൎയ്യം നിനക്കു ഈ വിഷയത്തിലുള്ള പരിചയപാടവത്തെ പ്രകാശിപ്പിക്കുന്നു. അതിനാൽ ഇനി ഇവിടെ അതായതു എന്റെ സന്നിധിയിൽനില്ക്കുവാൻപാടില്ല. എത്രയുംവേഗം പൊയ്ക്കൊള്ളുക.

രാജകുമാരന്റെ നിർദ്ദയമായ തിരസ്കാരബുദ്ധിയും, വെറുപ്പും കോപവുംകൊണ്ടു കലുഷിതമായമുഖഭാവവുംഅവളുടെമനോഗതിയെഭഗ്നമാക്കി. അവൾ നിന്ദിതയായി എന്നു അവൾക്കു തോന്നി. തന്റെ മനോഭാവം ഇങ്ങനെ നിരർത്ഥമാകുമെന്നു് അവൾ ഒരിക്കലും വിചാരിച്ചിരുന്നില്ല. താൻ ഏതുനിലയെ അവലംബിച്ചു എന്നുള്ളതു രാജകുമാരനറിയുകയുംചെയ്തു. ഇതുമന്ത്രികുമാരനും അറിഞ്ഞേക്കാം. ഇപ്പോൾ അവൾ ഏററവും ആക്ഷേപാർഹയായി. അവൾ നിരാശകൊണ്ടും സ്വയംവരിച്ചു ആത്മാഭിമാനക്ഷയംകൊണ്ടും തന്നെത്താൻ മനസ്സുപൊട്ടിനീറി. അതിൽനിന്നു അവൾക്കു രാജകുമാരന്റെനേരെ വൈരനിര്യാതനബുദ്ധി അങ്കുരിച്ചു. അവൾ ഇങ്ങനെ രാജകുമാരന്റെ നേരേനോക്കി ശപഥംചെയ്തു. "ഞാൻ ബാല്യം തുടങ്ങി നിന്നെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന നിർമ്മലയായ അനുരാഗിണിയാകുന്നു. എന്നെക്കാൾ നിന്നെക്കുറിച്ചുള്ള അനുരാഗമുള്ളവർ സ്ത്രീലോകത്തിലുണ്ടാകുകയില്ല. എനിക്കുള്ളതിനെക്കാൾ പരിശുദ്ധവും ഗാഢവും സ്വാഭാവികവുമായ ഒരു പ്രണയം നിങ്ങളുടെ ഭാര്യക്കുതന്നെയുണ്ടാവാൻതരമില്ല. എന്നാൽ ഞാൻ വലിയെ വന്നുകയറി എന്ന ഒരുദോഷമാണു എന്റെ മനസ്സിനെ വേദനപ്പെടുത്തുന്നതു്. നിങ്ങൾ നിർദ്ദയമായും ഹീനമായും കൗലടേയികളോടെന്നപോലെ എന്നോടു ചെയ്ത സാഹസം അക്ഷന്തവ്യമായി എന്റെ മർമ്മങ്ങളെ ഭേദിക്കുന്നു. ഇങ്ങനെ ഒരു അനീതി ഞാൻ പ്രതീക്ഷിച്ചില്ല. ഇതിലേക്കു ഞാൻ ശക്തിയായി പ്രതീകാരം ചെയ്യാതിരിക്കയുമില്ല. എന്റെ നിർമ്മലമനസ്സിൽ സൂക്ഷിച്ചു പരിരക്ഷിച്ചുവച്ചിരുന്നതും, കാലവൈപരീത്യത്താൽ നിർദ്ദയനായ നിങ്ങളുടെ നേർക്കുള്ളതുമായ ആ നിസർഗ്ഗമായ അനുരാഗം ഇതാ അതിന്റെ വേരോടുകൂടി ഭസ്മമായിക്കഴിഞ്ഞിരിക്കുന്നു. ഇനി എനിക്കു നിങ്ങളെ കാണുകതന്നെവേണ്ട. ഇതാ ഞാൻ പ്രതീകാരത്തിനൊരുങ്ങുന്നു; കഴിയുമെങ്കിൽ തടുത്തുകൊള്ളുക"

എന്നുപറഞ്ഞിട്ടു് അവൾ ഉടുത്തിരുന്ന ദിവ്യമായ പട്ടാംബരത്തെ തുലുതുലായി പറിച്ചുകീറി നിലത്തുകിടന്നുരുളുകയും ഉറക്കെ നിലവിളിക്കയും ദേഹം മുഴുവൻ കീറിപ്പറിച്ചു രക്തത്തെ പുറപ്പെടുവിക്കയുംചെയ്തു. വാവിട്ടലറിയും ഇടയ്ക്കിടെനിലംപതിച്ചും നേരെ അവൾ സ്വഗൃഹത്തിലേക്കു ഓടിപ്പോയി. ഈ സംഭവം അവിടെ വെള്ളമെടുത്തുകൊണ്ടുപോയിരുന്ന ചിലസ്ത്രീകൾ കാണാതിരുന്നില്ല. രാജകുമാരനും വല്ലാതെ ഒന്നു് അന്ധാളിച്ചു; സ്ത്രീചാപല്യത്തെയും അവരുടെ ധൈര്യത്തെയും ഓർത്തു വിസ്മിതനായി സ്ത്രീസ്വഭാവത്തിന്റെ അതിരുകവിഞ്ഞ പ്രവാഹശക്തിയെകാണുവാൻ അപ്പോൾ മാത്രമേ അവനു കഴിഞ്ഞുള്ളു. സ്ത്രീചിത്തത്തിനു് അധമകർമ്മങ്ങളിലുള്ള ഉൾക്കൊട്ടുകൂടിയ പാരുഷ്യശക്തിയെനേരിട്ടു കാണ്മാൻ കഴിഞ്ഞ തന്റെ നിർഭാഗ്യത്തെ അവൻ ശപിച്ചു. ഉന്നതകുലത്തിൽ ഉത്തമബീജത്തിൽ ജനിച്ച ഒരുസ്ത്രീക്കു ഇത്തരം ദുഷ്ടത്വപരമായമനശ്ചാഞ്ചല്യം സംഭാവ്യമേയല്ല. പാരുഷ്യംകൊണ്ടു എത്രനല്ല സാധനങ്ങൾക്കോ

വിഷസ്വഭാവം വന്നുപോകാമെന്നുള്ളതു ഒരു അസാധാരണമല്ല. അതിനാൽ ഇവളുടെ ഉല്പത്തിതന്നെ ശുദ്ധമായ ക്ഷേത്രത്തിൽ നിന്നാകാൻ ന്യായമില്ല. എന്തെങ്കിലുമാകട്ടെ ഞാൻ എന്റെ മനസ്സിനെ കളങ്കീകരിക്കാൻ തയ്യാറില്ല. അവൾ തന്റെ പിതാവിനോടു് ഞാൻ അവളെ ദ്രോഹിച്ചു എന്നും മററും വ്യാജം പറഞ്ഞു അയാളുടെ മനശ്ശക്തിയെ ഇളക്കിയേക്കാം. ശക്തിയായ ചില രാജശാസനം പുറപ്പെട്ടു എന്നുവരാം. എന്തായാലും അധൈര്യത്തിനവകാശമില്ല. നാം നമ്മുടെ മനസ്സിനെ ന്യായമാർഗ്ഗത്തൂടെയേ നയിക്കുന്നുള്ളൂ. അതൊരു തെററാണെങ്കിൽ അതിന്റെ ശിക്ഷയെ സന്തോഷത്തോടെ അംഗീകരിക്കയും ചെയ്യാം.

ഇങ്ങനെ ചിന്താപരനായിരിക്കുമ്പോൾ ചില ഭടന്മാർ വരുന്നതു കണ്ടു സൂക്ഷിച്ചുനോക്കി. അവരെല്ലാം രാജഭടന്മാരായിരുന്നു. ഖഡ്ഗപാണിയായി ആരാച്ചാർ എന്നുപറയുന്ന ഭടൻ നേരെചെന്നു് രാജകുമാരനെ അഭിവന്ദിച്ചു് ഒരു ശാസനവും രാജകരത്തിൽ സർവ്വദാ ധരിക്കാറുള്ള മുദ്രാംഗുലീയവുംകൊടുത്തു. രാജശാസനത്തെ നിവർത്തി ഇങ്ങനെവായിച്ചു. "മദനകാമൻ എന്ന എന്റെ പുത്രനായ രാജകുമാരൻ, ഗുരുപുത്രിയെ ബലാൽസംഗംചെയ്യാനുദ്യമിക്കയും അതിലേക്കു വഴിപ്പെടാതിരുന്ന ആ കന്യകയെ ദണ്ഡോപായത്തിൽ കീഴടക്കി മാനഭംഗം ചെയ്കയും അവളുടുത്തിരുന്ന വസ്ത്രം വലിച്ചുകീറി അപായകരമായവിധം ഹിംസിക്കയും ചെയ്തതായി ബോദ്ധ്യപ്പെട്ടിരിക്കകൊണ്ടു്, രാജ്യത്തിന്റെയും രാജധർമ്മത്തിന്റെയും നീതിയുടെയും നിലയ്ക്കു് അവനെ വച്ചുകൊണ്ടിരിക്കുന്നതു് ഒരു മഹാപരാധമാകയാൽ ഇപ്പോൾതന്നെ അവന്റെ ശിരച്ഛേദനം ചെയ്തുകളവാൻ നാം പൂർണ്ണമനസ്സോടെ ആജ്ഞാപിച്ചുകൊള്ളുന്നു."

ഇവ വായിച്ചു തീർന്നിട്ടു് അല്പനേരത്തേക്കു ഒരു മരപ്പാവപോലെ അവൻ നിശ്ചേഷ്ടനായിരുന്നു. ഒടുവിൽ ധൈര്യമവലംബിച്ചിട്ടു് ഇങ്ങനെ പറഞ്ഞു: "അധർമ്മത്തിനു ഇത്ര ശക്തിയുണ്ടോ? ഏതായാലും നിങ്ങളുടെ ഇഷ്ടംപോലെ ആയിക്കൊള്ളുക. എനിക്കുവേണ്ടി ഒരുകാര്യം സാധിച്ചുതരണം" അതുകേട്ടു് ആരാച്ചാർ വിനയത്തോടെ കല്പനയെ പ്രതീക്ഷിച്ചു. മന്ത്രികുമാരനെ ഉടൻ കൂട്ടിക്കൊണ്ടുവരണം. അത്രമാത്രമേ എനിക്കപേക്ഷയുള്ളൂ എന്നു വീണ്ടുംപറഞ്ഞു. ഉത്തരക്ഷണത്തിൽ അയാൾ മന്ത്രികുമാരനെ ചെന്നുകണ്ടു വിവരം പറഞ്ഞു. കൈയോടെ പുറപ്പെട്ടു രണ്ടാളുംകൂടി രാജകുമാരന്റെ അരികിലെത്തി മന്ത്രികുമാരന്റെ നയവിശേഷത്തിനു് ആരാച്ചാർ അധീനനായി, അവനു ധാരാളം എന്നു പറഞ്ഞാൽ ഒരു വലിയ തുകതന്നെ സമ്മാനമായി ലഭിച്ചു. ജീനിയിട്ടു തയ്യാറാക്കിയ രണ്ടു കുതിരകളിലായി മദനകാമരാജകുമാരനും ബുദ്ധിചാതുര്യനായ മന്ത്രികുമാരനും ധാരാളം ധനവുമായി ആ രാജ്യംവിട്ടു പോവുകയും ചെയ്തു. മാഹേന്ദ്രത്തിൽ രാജകുമാരനെയും മന്ത്രികുമാരനെയും കുറിച്ചു ഒന്നുംതന്നെ കേൾക്കാനുണ്ടായിരുന്നില്ല.

യഥാർത്ഥസഖ്യംകൊണ്ടു് ഒരു ജീവനും രണ്ടു ശരീരവുമായി വർത്തി

ച്ചിരുന്ന ആ പുരുഷകേസരികൾ ഒരാപത്തിലും കലുങ്ങുന്നവരല്ലായി
രുന്നു. അത്ര ധീരന്മാരായ അവൎക്ക് അന്യരാജ്യവാസം തീരെ ക്ലേശാവഹ
മായിരിക്കാനിടയില്ലല്ലോ.

"നാത്യുച്ചശിഖരോ മേരുഃ നാതിനിമ്നം രസാതലം
വ്യവസായസഹായാനാം നാതിപാരം മഹോദധിഃ"

എന്നാണല്ലോ അഭിജ്ഞവചനംതന്നെയുള്ളത്. ഇക്കാലത്തെപ്പോലെയ
ല്ല പൂൎവ്വകാലങ്ങളിലെ സ്ഥിതി. മൈത്രി അകൃത്രിമമായ ഒരു ബന്ധംതന്നെ
യായിരുന്നു. തന്റെ സ്നേഹത്തിനുവേണ്ടി ജീവനെക്കളഞ്ഞിട്ടുള്ളവർപോ
ലും ധാരാളമുണ്ട്. ഇക്കാലത്തു മൈത്രി എന്നുള്ളത് ഉദ്ദിഷ്ടകാൎയ്യസാദ്ധ്യ
ത്തിനുള്ള ഒരു നയോപായമാകുന്നു. ഒരുവൻ മറ്റൊരുവനെ ആത്മാൎത്ഥം
സ്നേഹിക്കുന്നതായികണ്ടാൽ അവനു മറ്റവനിൽനിന്ന് എന്തോ
സാധിക്കുവാനുണ്ടെന്നുള്ളതു തീർച്ചയാക്കാം. അങ്ങനെയൊന്നില്ലെങ്കിൽ
പരിചയത്തിനവകാശം ലഭിച്ചിട്ടുള്ളവർകൂടിയും അപരിചിതാവസ്ഥയെ
നടിക്കുന്നതു കാണ്മാൻകഴിയും. പൂൎവ്വകാലത്തു മൈത്രിയെത്തന്നെ ഉത്തമം
എന്നും മദ്ധ്യമം എന്നും അധമമെന്നും മൂന്നായിത്തിരിച്ചിരുന്നു. സമുദ്ര
ത്തിലുള്ള മുത്തുച്ചിപ്പിയുടെ ഉദരത്തിൽപ്പതിക്കുന്ന വർഷബിന്ദു മുത്തായി
ത്തീരുന്നു. അതിനുതുല്യം ഉത്തമന്മാർ തങ്ങൾക്കു ലഭിക്കുന്ന ഉപകാരങ്ങൾക്കു
സഹസ്രാധികം മാറ്റുകൂടിയ പ്രത്യുപകാരങ്ങളെ അന്യൎക്കു ചെയ്യുന്നു.
മദ്ധ്യമന്മാർ കണ്ടുമുട്ടിപ്പോയെങ്കിൽ നാക്കുകൊണ്ടുമാത്രം ഉപകാരത്തെ
പ്രശംസിക്കും. കണ്ണുമറഞ്ഞാൽകാൎയ്യവും മറന്നു എന്നകൂട്ടരാണ്. അധമ
ന്മാർ നിന്ദ്യന്മാർതന്നെ. ചുട്ടുപഴുത്ത ഇരുമ്പിൽ പകൎത്തുന്ന ജലകണങ്ങ
ളുടെ ശബ്ദംപോലും പിന്നീടുകാണുന്നില്ല. അതിൻവണ്ണം അവർ ഉപകൎ
ത്താവിനെ സ്മരിക്കയോ കണ്ടാൽ അറിയുമെന്നുഭാവിക്കയോ ചെയ്യുകയില്ല.

രാജകുമാരനും മന്ത്രികുമാരനും നേരെകിഴക്കോട്ടു പുറപ്പെട്ടു അവൎക്കു
മൂന്നു നാലുദിവസങ്ങൾ മുഴുവനും കാട്ടിൽതന്നെ കഴിച്ചുകൂട്ടേണ്ടി വന്നു.
യാതൊരു പരിചയമോ ഇക്കാലത്തെപ്പോലെ ഭൂമിശാസ്ത്രജ്ഞാനമോ
ഇല്ലാത്തവരും, രാജ്യം വിട്ടകലത്തെങ്ങും സഞ്ചരിച്ചിട്ടില്ലാത്തവരും ആയ
ആ യുവാക്കന്മാർ, അഭിനവമായി ആചരിക്കേണ്ടിവന്ന സഞ്ചാരത്തിൽ
അത്യധികം കുഴങ്ങിവശരായി. കാട്ടിൽ കിട്ടിയ ഫലങ്ങളും ചോലകളി
ലുള്ള ജലവും അവരുടെ വിശപ്പിനും പിപാസയ്ക്കും ശാന്തികരങ്ങളായി
രുന്നു. കുതിരകൾക്കു സഞ്ചാരമാൎഗ്ഗം പരുഷവും ദുൎഘടവുമായിരുന്നുവെ
ങ്കിലും നല്ല പുല്ലുകൾ ധാരാളം ലഭിച്ചു അവയെ തീററിയും വെള്ളംകുടി
പ്പിച്ചും ക്ഷീണത്തെ മാററിമാററി അവർ മുമ്പോട്ടു പൊയ്ക്കൊണ്ടിരുന്നു.
അവരുടെ ആ ദീൎഘയാത്ര നാലാംദിവസം വൈകുന്നേരം ജനസഞ്ചാര
മുള്ളൊരുസ്ഥലത്തവസാനിച്ചു. അവിടുള്ള ജനങ്ങളിൽ നിന്നും അതു "ഇന്ദ്ര
പുര"മെന്ന ഒരു രാജ്യമാണെന്നുധരിച്ചു അവർ കുതിരപ്പുറത്തുനിന്നിറങ്ങി
നടന്നു. കുതിരകളേയും പിടിച്ചുകൊണ്ടു നടന്നിരുന്ന അവൎക്കു വഴിയിൽ
ഒരു പരിചയക്കാരനുണ്ടായി. അവൻ നാട്ടുകാരനായിരുന്നതിനാൽ

അവരെ കൂട്ടിക്കൊണ്ടുപോയി ഒരു ഗൃഹത്തിൽ താമസിപ്പിച്ചു. ആ വീട്ടിൽ ഒരു വൃദ്ധയേ ഉണ്ടായിരുന്നുള്ളു. ഇവരുടെ താമസത്തിന് ഒരു നല്ലതുക ലഭിച്ചു വന്നതിനാൽ ആ വൃദ്ധ അവർക്കു ഹിതാനുസരണം ഭക്ഷണം തയ്യാറാക്കിക്കൊടുക്കുകയും പാർക്കുവാൻ ചില മുറികൾ വിട്ടുകൊടുക്കുകയും ചെയ്തു. അവർ കൂടെക്കൂടെ പുറത്തുപോയി രാജ്യമെല്ലാം സഞ്ചരിച്ചുകണ്ടു.

അവർ ഹിന്ദുക്കൾ നിബിഡമായി അധിവസിക്കുന്ന ഒരു സ്ഥലത്തായിരുന്നു വാസമുറപ്പിച്ചിരുന്നത്. അവിടെ ഒരു മഹാക്ഷേത്രമുണ്ടായിരുന്നു. ആ ക്ഷേത്രം വളരെ പുരാതനവും പുരാണകാലത്തെ ശില്പികൾക്കുണ്ടായിരുന്ന ഉല്കൃഷ്ടശില്പവൈഭവത്തിന്റെ ഒരു പ്രത്യക്ഷലക്ഷ്യവുമായിരുന്നു. അവർ ആ ക്ഷേത്രത്തിനുള്ളിൽകടന്ന് കരിങ്കല്ലുകളിൽ ചെയ്തിരിക്കുന്ന തക്ഷശില്പത്തിന്റെയും, ഭിത്തിയിൽ എഴുതിയിരുന്ന ചിത്രശില്പത്തിന്റെയും വൈചിത്ര്യങ്ങളെ പരിശോധിക്കുവാൻ തുടങ്ങി. ആ സമയം അവർക്ക് രാജ്യസഞ്ചാരംകൊണ്ടു ലഭിക്കാവുന്ന പല ഗുണങ്ങളും വിജ്ഞേയങ്ങളായ പൂർവചരിത്രങ്ങളും ഗ്രഹിക്കുവാൻകഴിഞ്ഞു. പ്രാചീനഹിന്ദുക്കൾ സർവവിധ സംഗതികളുടെയും അഗ്രിമസ്ഥാനത്തിൽ എത്തിയിരുന്നുവെന്നും, അവർക്കുണ്ടായിരുന്ന ബുദ്ധിവൈഭവം അന്യാദൃശമായിരുന്നു എന്നും പൂർവചരിത്രങ്ങളറിയുന്നതിനു ദേശസഞ്ചാരംപോലെ ഫലപ്രദമായ മറ്റൊരുമാർഗ്ഗവുമില്ലെന്നും ബുദ്ധിചാതുര്യനു തോന്നി. അവന്റെ ബുദ്ധി, പ്രാചീനകലാവൈദഗ്ദ്ധ്യത്തെ പര്യവേക്ഷണം ചെയ്യുന്നതിനിടയിൽ, രാജകുമാരൻ ഒരു മോഹനമായ സ്ത്രീചിത്രത്താൽ അപഹൃതചിത്തനായി. ആ ചിത്രത്തിലെ രൂപവിശേഷത്തെ നേത്രങ്ങളാൽ നിപാനം ചെയ്തുകൊണ്ട് ആത്മമഗ്നനായി ഭജിക്കുകയായിരുന്നു. അവന്റെ ദൃഷ്ടിക്ക് അതൊരു ചിത്രമെന്നുതന്നെ തോന്നിയില്ല. ജീവനുള്ള ഒരു സത്യമായി സിദ്ധവല്ക്കരിച്ചുകൊണ്ട് മൂർത്തിഭജനം ചെയ്യുകയായിരുന്നു. മന്ത്രികുമാരൻ അവന്റെ പുറകിലെത്തി രാജകുമാരന്റെ നിലയെ വളരെ നേരം സൂക്ഷിച്ചു

"യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ
ശാന്തിം നിർവാണപരമാം മത്സംസ്ഥാമധിഗച്ഛതി"

എന്ന ഗീതാവചനം അപ്പോൾ മന്ത്രികുമാരന്റെ മനസ്സിലുദയം ചെയ്തു. സദാ മനസ്സിനെ ആത്മാവോടുചേർത്തു മനോനിയമനത്തെച്ചെയ്തു യോഗിയായിരിക്കുന്നവൻ സായൂജ്യമുക്തിയെ പ്രാപിക്കുന്നു എന്നാണ് ഗീതാകർത്താവിന്റെ ആശയം. മനസ്സ് ആത്മാവോടുലയിച്ചാൽ അവൻ പിന്നെ ബാഹ്യവൃത്തികളൊന്നുമറിയുന്നില്ല. അതിൻവണ്ണം സുന്ദരീരൂപത്തിൽ മനോലയം വന്നുപോവുകയാൽ പിന്നിൽ നില്ക്കുന്ന എന്നെ ഇവൻ അറിയുന്നില്ല. ഇതിൽനിന്നും പ്രാപഞ്ചിക ബന്ധത്തിനും മോക്ഷത്തിനും മനസ്സുതന്നെയാണു കാരണമാകുന്നതെന്നു സ്പഷ്ടമായി. ഭക്തിയോഗത്തിലും ഇങ്ങനെയുള്ള വിചാരധാരയെ മനോലയം എന്നു സിദ്ധാന്തിച്ചിട്ടുണ്ട്. "ദൈവവിചാരത്തിൽ ചെന്നുകൊണ്ടിരിക്കുന്ന സ്നേഹരൂപിണിയായ

മനോവൃത്തി" എന്നാണു് ശാണ്ഡില്യമഹർഷി ഭക്തി എന്ന പദത്തിനു നിരുക്തി ചെയ്തിരിക്കുന്നതു്. കാമുകന്റെ ചിത്തവൃത്തി സ്ത്രീവിഷയത്തിലും അർത്ഥാർത്ഥിയുടെ ചിത്തവൃത്തി അർത്ഥത്തിലും ഇടവിടാതെ ചെന്നുകൊണ്ടിരിക്കുന്നതുപോലെ, ഭക്തിയും ദൈവവിചാരത്താൽ നിരന്തരം അതായതു് ഇടമുറിയാതുള്ള ധാരാപ്രവാഹംപോലെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇതുതന്നെയാണു് യോഗസൂത്രത്തിലും പതഞ്ജലി പറയുന്ന മനോലയം. "സാപരാനുരക്തിരീശ്വരേ" എന്നു ശാണ്ഡില്യ സൂത്രത്തിൽ ഇതിനെ കുറേക്കൂടി ഗഹനമാക്കീട്ടുണ്ടു്. ഭക്തി, അനുരക്തി, സ്നേഹം അഭിനിവേശം പ്രസക്തി അതിപ്രേമം എന്നെല്ലാം പറയുന്ന സംജ്ഞാഭേദങ്ങൾക്കു് യോഗശാസ്ത്രങ്ങളിൽ ഒരേ അർത്ഥംതന്നെനിർണ്ണയിച്ചുകാണുന്നു.

യോഗവിചാരം അങ്ങനെ നില്ക്കട്ടെ അതിനെക്കുറിച്ചു ചിന്തിക്കുവാനുള്ള അവസരം ഇതല്ല. രാജകുമാരനെ മനോലയത്തിൽനിന്നു നിവർത്തിപ്പിക്കുവാൻ ശ്രമിക്കാം, എന്നു വിചാരിച്ചുകൊണ്ടു് ധ്യാനനിരതനായി സകലചേഷ്ടകളെയും അടക്കി ഏകാഗ്രഭജനം ചെയ്യുന്ന അവനെ മന്ത്രികുമാരൻ പിടിച്ചു കുലുക്കിവിളിച്ചു. അല്പസമയംകൊണ്ടേ മനസ്സിനു സുസ്ഥിതിയുണ്ടായുള്ളു. അപ്പോൾ മാത്രമേ അതൊരു ചിത്രമായിരുന്നു എന്നു ഗ്രഹിക്കുവാനും കഴിഞ്ഞുള്ളു. അത്രമാത്രം ഒരു ജീവകല, ആ ചിത്രത്തിനുണ്ടായിരുന്നു. ആർക്കും ഒരു സാമാന്യനോട്ടത്തിൽ ജീവനുള്ള ഒരു ലോകസുന്ദരിനിന്നു് ദ്രഷ്ടാവിനെ കടാക്ഷിക്കുന്നതായി തോന്നാതിരിക്കയില്ല. അത്രതന്മയത്വം വരുത്തുവാൻ ആ ചിത്രശില്പിക്കു സാധിച്ചിട്ടുണ്ടു്. ആ ചിത്രകാരൻ ഒരു വിശ്വകർമ്മാവുതന്നെയായിരിക്കണം. അനന്തരം രാജകുമാരൻ ഇങ്ങനെപറഞ്ഞു.—"ഈ ചിത്രത്തിൽ ഉല്ലേഖനം ചെയ്തിട്ടുള്ള രൂപം ജീവിച്ചിരിക്കുന്ന ഒരു സ്ത്രീയുടേതാണെങ്കിൽ അവളെ എനിക്കു വിവാഹം ചെയ്യുകതന്നെവേണം. അതിലേക്കു് എന്തെല്ലാം പ്രയത്നങ്ങളും പ്രയാസങ്ങളും അനുഭവിച്ചാലും വേണ്ടതില്ല, നിങ്ങൾ ഗാഢമായി ശ്രമിക്കണമെന്നു എനിക്കു പ്രാർത്ഥനയുണ്ടു്" ഇതുകേട്ടും തങ്ങളുടെ തൽക്കാലസ്ഥിതിയോർത്തും മന്ത്രികുമാരൻ പലതും സമാശ്വാസം വരുവാൻ പറഞ്ഞുനോക്കി. എന്നാൽ, അവയെല്ലാം നിരർത്ഥമായി. "എന്നാൽ ഞാൻ പ്രയത്നിച്ചുനോക്കാം നിങ്ങൾ മനസ്സമാധാനത്തോടെ ഈ വൃദ്ധയുടെ ഗൃഹത്തിൽതന്നെ ഇരിക്കണം" എന്നു മന്ത്രികുമാരൻ പറഞ്ഞു. അനന്തരം രാജകുമാരനെ വൃദ്ധയുടെ പരിരക്ഷയിലും ചുമതലയിലും പറഞ്ഞേല്പിച്ചിട്ടു മന്ത്രികുമാരൻ അന്വേഷണത്തിനായി പുറപ്പെട്ടു. ആദ്യം ആ ക്ഷേത്രാധികാരിയെക്കണ്ടു് അയാളിൽനിന്നു് ആ ചിത്രകാരൻ ദേവകിപുരത്തിലുള്ള ദേവദാസീവർഗ്ഗത്തിൽപ്പെട്ട ദേവേന്ദ്രനാഥൻ എന്ന ഒരുവനാണെന്നറിഞ്ഞു. അവിടെ നിന്നു ദേവകീപുരത്തിലുള്ള മാർഗ്ഗം ചോദിച്ചറിഞ്ഞുകൊണ്ടു് അവൻ അവിടേക്കുയാത്രയായി.

കുതിരപ്പുറത്തു മൂന്നുദിവസം യാത്രചെയ്തു് ദേവകീപുരത്തിൽ ചെന്നുചേർന്നു. അവിടെ തിരക്കിനടന്നു് ദേവേന്ദ്രനാഥന്റെ ഗൃഹം കണ്ടുപി

ടിച്ചു് അവിടെ ഒരു സഞ്ചാരിയുടെ നിലയിൽ പ്രവേശിച്ചു. സംഭാഷണംകൊണ്ടു് സഞ്ചാരി, ഒരു വലിയ യോഗ്യനും ലോകതന്ത്രജ്ഞനും ആണെന്നു് ദേവേന്ദ്രനാഥനു മനസ്സിലായി. അതിനാൽ ആ നാട്ടിൽനിന്നു മടങ്ങിപ്പോകുന്നതുവരെ അവിടെ പാൎത്തുകൊള്ളുവാൻ സന്തോഷപൂൎവ്വം അനുവദിച്ചു. സഞ്ചാരിക്കു വേണ്ട സകല സഹായങ്ങളും ചെയ്തുകൊടുക്കുവാൻ തന്റെ ഭൃത്യജനങ്ങളോടും, ഭക്ഷണാദികൾ യഥാവസരം ഹിതാനുസരണം കൊടുക്കുവാൻ തന്റെ ഭാൎയ്യയോടും അയാൾ ശട്ടംചെയ്തു. ഏകദേശം ഒരാഴ്ചയോളം മന്ത്രികുമാരൻ ആ ഗൃഹത്തിൽ പാൎത്തു. ഇതിനിടയിൽ ദേവേന്ദ്രനാഥനുമായി, വീട്ടുകാൎയ്യങ്ങളേയും നാട്ടുകാൎയ്യങ്ങളേയും കുറിച്ചു പലതും സംസാരിക്കാറുണ്ടായിരുന്നു. അക്കൂട്ടത്തിൽ ഒരു ദിവസം മുൻപറഞ്ഞ ചിത്രത്തെക്കുറിച്ചു ചോദ്യംചെയ്തു.

ദേവേന്ദ്രനാഥൻ ഇങ്ങനെ മറുപടിപറഞ്ഞു:— അതു് യൌവനയുക്തയായ ഒരു സ്ത്രീയുടെ രൂപം മനസാ സിദ്ധവൽകരിച്ചു് എഴുതിയ ചിത്രമാകുന്നു. ആ സ്ത്രീയെ ഞാൻ കണ്ടിട്ടില്ല. ഒരിക്കൽ ഭീമപുരത്തിലെ രാജാവായ മദനമോഹനന്റെ ഒരു സേവകൻ കാൎയ്യാൎത്ഥമായി എന്നെ കാണ്മാൻ വന്നിരുന്നു. ആ സമയം അയാൾ ഒരു തലമുടി എന്നെ ഏല്പിച്ചു. ആ മുടിയുടെ പ്രതിഭയും നനുപ്പും കോമളിമയും നീലിമയും എന്നെ അത്ഭുതപരതന്ത്രനാക്കി. ഇത്ര സുന്ദരമായ ഒരു തലമുടി ഞാൻ ഒരിക്കലും കണ്ടിട്ടില്ല. അതിനു നിലത്തുകിടന്നിഴയത്തക്ക നീളവുമുണ്ടായിരുന്നു. ആ മുടിയുടെ യോഗ്യതയ്ക്കനുരൂപമായ ഒരു രൂപസമ്പത്തിയെ ഞാൻ മനസ്സുകൊണ്ടു് സങ്കല്പഫലകത്തിൽ മുദ്രണം ചെയ്തു. പിന്നീടതിനെ പായംകൊണ്ടു് ഒരു ചിത്രം നിൎമ്മിച്ചു. ഇതാണു് ആ ചിത്രത്തെ സംബന്ധിക്കുന്ന ചരിത്രം.

മന്ത്രികുമാരൻ:— ആ സേവകന്റെ ചരിത്രംകൂടി ഒന്നു പറഞ്ഞാൽ കൊള്ളാമായിരുന്നു. എന്നാൽ എനിക്കതറിഞ്ഞിട്ടു് വിശേഷാൽ കാൎയ്യങ്ങളൊന്നുമില്ല. എങ്കിലും പ്രസംഗാഗതമായ ഒരുപചരിത്രമാകകൊണ്ടു് അതുകൂടി അറിവാൻ ഉൽക്കണ്ഠജനിച്ചു എന്നേയുള്ളു.

ദേവേന്ദ്രനാ:— അതിനെന്തു്! അതുപറയുന്നതുകൊണ്ടു ആൎക്കും ഒരു നഷ്ടത്തിനും വകയില്ല. അറിയുന്നതു് പറയുകയും ചെയ്യാം. ആ സേവകന്റെ പേർ മുത്തിയാലുനായ്ക്കൻ എന്നാണു്. അയാളുടെ ഭാൎയ്യയെ ലക്ഷ്മിയമ്മാൾ എന്നുപറയും. അവൎക്കു രണ്ടു സന്താനങ്ങളുണ്ടു്, അവയിൽ ഒന്നു് പെണ്ണും മറ്റൊന്നു് ആണുമാകുന്നു. പെൺകുട്ടിക്കു് ഇപ്പോൾ പന്ത്രണ്ടു വയസ്സു കഴിഞ്ഞിരിക്കണം. ആൺകുട്ടിക്കു് എട്ടോ ഒൻപതോ ആയിരിക്കാം. ലക്ഷ്മിഅമ്മാളുടെ രാജ്യം വിദേഹമാണു്. അവിടെനിന്നും അവളെ പന്ത്രണ്ടുവയസ്സിൽ കല്യാണംകഴിച്ചു മുത്തിയാലുനായ്ക്കർ കൊണ്ടുപോന്നു പിന്നീടു് അവിടുത്തെ സ്ഥിതി ഇവൎക്കും ഇവരുടെ സ്ഥിതി അവൎക്കും അറിവില്ല. അങ്ങോട്ടും ഇങ്ങോട്ടും ആരും പോവുകയോ വരികയോ ഉണ്ടായിട്ടില്ല. അവരുടെ ചരിത്രച്ചുരുക്കം ഇത്രമാത്രമാണു്.

**മന്ത്രി:**—മതി, ഇതിലധികമെന്നല്ല ഇത്രതന്നെയും അറിയേണ്ടു ആവശ്യം നമുക്കില്ലല്ലോ.

അവർ പിന്നെയും ഓരോ നാട്ടുവൎത്തമാനം പറഞ്ഞു കുറച്ചുസമയം കൂടിരസിച്ചിരുന്നശേഷം പിരിഞ്ഞു. മൂന്നുനാലുദിവസങ്ങൾ പിന്നെയും കഴിഞ്ഞു. മന്ത്രികുമാരൻ ദേവേന്ദ്രനാഥനോടും, അവന്റെ കുടുംബത്തോടും, തനിക്കുവേണ്ട സഹായസൗകൎയ്യങ്ങൾ ചെയ്ത ഭൃത്യജനങ്ങളോടും യാത്ര പറഞ്ഞു പിരിഞ്ഞു. പിരിയുമ്പോൾ എല്ലാവൎക്കും യഥായോഗ്യം ഓരോ സമ്മാനങ്ങളുംകൊടുക്കുകയുണ്ടായി. അല്പനാളത്തെതാമസമേ മന്ത്രികുമാരനു ആ ഗൃഹത്തിലുണ്ടായിരുന്നുള്ളുവെങ്കിലും അവന്റെ സത്സ്വഭാവത്താൽ അവനെപിരിയുന്നതിൽ അവൎക്കെല്ലാം കഠിനമായസങ്കടമുണ്ടായി. കണ്ണുനീരോടുകൂടിയാണു അവർ പരസ്പരം യാത്രപറഞ്ഞതു. മന്ത്രികുമാരൻ പിരിഞ്ഞുപോയശേഷം ദേവേന്ദ്രനാഥൻ തന്റെ ഭാൎയ്യയോടിങ്ങനെ പറഞ്ഞു. "നല്ലവൻ എന്നും നല്ലവൻതന്നെ! നല്ലവന്റെ സംസൎഗ്ഗം ഒരു ദിവസത്തേക്കേ ഉണ്ടായുള്ളുവെങ്കിലും അവനെ പിരിയുവാൻ മനസ്സുവരികയില്ല. ദുഷ്ടന്മാരോടു ഒരു വിനാഴികപോലും സഹവസിക്ക അശക്യവുമാകുന്നു. യോഗ്യന്മാരുടെ ഒരുക്കവും ന്യായദൃഷ്ടിയും മിതമായ നടത്തയും എത്ര നന്നായിരിക്കുന്നു.

"ഏകൈകാക്ഷരകഷ്ടപിഷ്ടികലനാസഞ്ജാതഗൎവ്വോദ്ധതാഃ
കന്ഥാമാത്രകവിത്വകാഃ കവയിതും സജ്ജന്തി ലജ്ജാമുചഃ
സ്വൎഗ്ഗംഗാനിൎഗ്ഗളൽസരസഗിൎപാഥഃപ്രവാഹപ്രദാ-
പ്രത്യാഖ്യാനപടീയസാപി വചസാ ജിഹ്രേതി ജിഹ്വാ മമ"

എന്നു വശ്യവചസ്സായ കാക്കശ്ശേരിഭട്ടതിരി പറഞ്ഞിട്ടുള്ളതു പരമാൎത്ഥമാണു. വല്ലതും കഷ്ടിപിഷ്ടിരണ്ടുമൂന്നുവാക്കുകൾ കൂട്ടിച്ചേൎക്കാൻ പഠിച്ചാൽ സൎവ്വജ്ഞത്വം നടിച്ചു അഹങ്കരിക്കുന്നവരാണധികം. സ്വൎഗ്ഗത്തിൽ നിന്നും ഇടമുറിയാതെ കവിഞ്ഞൊഴുകുന്ന ഗംഗാപ്രവാഹമെന്നപോലെ കാവ്യപ്രസരം ചെയ്വാൻ കരുത്തുള്ളവർ വളരെ ഒതുക്കമുള്ളവരായും കാണുന്നു. ഇതാണു സജ്ജനത്തിന്റെയും ദുൎജ്ജനത്തിന്റെയും ഭേദം.

മന്ത്രികുമാരൻ കുതിരപ്പുറത്തുകയറി ഭീമപുരത്തെയ്ക്കു യാത്രയായി. നാലഞ്ചുദിവസംകൊണ്ടു അവിടെയെത്തി. രാജസേവകനായ മുത്തിയാലുനായ്ക്കരുടെ വീടു തിരക്കിനടന്നു കണ്ടുപിടിച്ചു അടുത്തുള്ള ഒരു ഗൃഹത്തിൽചെന്നു മുത്തിയാലുനായ്ക്കരുടെ വീടേതെന്നു ചോദിച്ചുകൊണ്ടു ആ ഗൃഹത്തിൽ കയറിയിരുന്നു. ആ വീട്ടുകാരും അവനുമായുണ്ടായ സംഭാഷണത്തിൽനിന്നു അവൻ മുത്തിയാലുനായ്ക്കരുടെ ഭാൎയ്യയായ ലക്ഷ്മിഅമ്മാളുടെ സഹോദരനാണെന്നു ആ വീട്ടുകാർ മനസ്സിലാക്കി. അതുകേട്ടു നിന്ന ആ ഗൃഹത്തിലെ കുട്ടികൾ ഓടിച്ചെന്നു ലക്ഷ്മിഅമ്മാളോടു വിവരം പറഞ്ഞു. അവർ വേഗംചെന്നുകണ്ടു എന്നാൽ വളരെക്കാലമായി പിരിഞ്ഞിരുന്ന അവൎക്കു പരസ്പരം ആളെമനസ്സിലാക്കാൻ സാധിക്കുന്നതല്ലല്ലൊ. പറയുന്നതിനെ കേട്ടു വിശ്വസിക്കാൻ മാത്രമേ തരമുണ്ടായുള്ളു,

അവർ കശലപ്രശ്നാനന്തരം സ്വസഹോദരനെ സ്വഗൃഹത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെച്ചെന്നു കുറച്ചുസമയം വിശ്രമിച്ചതിനുശേഷം ലക്ഷ്മിഅമ്മാളുടെ രണ്ടുമക്കളേയും വിളിച്ച് അവരോടു കുശലങ്ങൾ ചോദിക്കയും ഓരോ പവൻ സമ്മാനിക്കയുംചെയ്തു: ഇതു കണ്ടപ്പോൾ ലക്ഷ്മിഅമ്മാൾക്ക് അവന്റെമേൽ അതിശയ ആദരവുണ്ടായി. അവൻ അവളുടെ നിർബന്ധമനുസരിച്ചു കളിച്ചു ഭക്ഷണംകഴിച്ചിട്ടു മാർഗ്ഗശ്രമംതീർക്കുവാനായി ഒരു കട്ടിലിൽകയറി കിടന്നുറങ്ങുന്നഭാവത്തിൽ കണ്ണുകളടച്ചു.

ഏകദേശം അഞ്ചുനാഴിക ഇരുട്ടായപ്പോൾ രാജമന്ദിരത്തിൽനിന്നു മുത്തിയാലുനായ്ക്കർ വന്നു. തളത്തിൽ കയറിയസമയം ഒരാൾ കട്ടിലിൽ ഉറങ്ങിക്കിടക്കുന്നതായിതോന്നി. ഭാര്യയെ വിളിച്ചതുകേട്ടു കുട്ടികൾ ഓടിച്ചെന്നു, നാട്ടിൽനിന്നു മാമാ വന്നിരിക്കുന്നു എന്നു കേൾപ്പിച്ചു "മാമനോ ഏതുമാമ?" എന്ന് അവൻ വീണ്ടും ചോദ്യം ചെയ്തു. അപ്പോഴേക്കു ലക്ഷ്മിഅമ്മാൾ എത്തി വിവരമെല്ലാം പറഞ്ഞു. ശരി എന്നു സമ്മതിച്ചിട്ട് അവൻ കുളിക്കുന്നതിനും മറ്റുംപോയി. ഉണ്ണാൻ ഭാവിച്ചപ്പോൾ മന്ത്രികുമാരനെയും വിളിച്ചു. അയാളെഴുന്നേറ്റു മുത്തിയാലുനായ്ക്കരുടെ കാലുതൊട്ടുവന്ദിച്ച് ആചാരംപറഞ്ഞ് അവിടെത്തന്നെനിന്നു. പിന്നീട് ഗൃഹത്തിലെ ക്ഷേമകാര്യങ്ങളെക്കുറിച്ച് മൂന്നുപേരുംകൂടി കുറേനേരം സംസാരിച്ചു. അനന്തരം ഭക്ഷണംകഴിഞ്ഞ് അവർ ഉറങ്ങുവാൻ യഥാസ്ഥാനത്തിലേക്കു പോയി.

മന്ത്രികുമാരനെ സ്യാലനെന്നുതന്നെ തീർച്ചയാക്കി. അന്യഥാ ധരിക്കേണ്ടതായ ആവശ്യവും അവർക്കില്ല. ഇങ്ങനെ കുറേദിവസം അവൻ അവിടെ താമസിച്ചതിനിടയ്ക്ക് അവിടത്തെ രാജാവിനു പുത്രസന്താനമില്ലെന്നും രണ്ടു സ്ത്രീസന്താനങ്ങൾ മാത്രമേയുള്ളുവെന്നും അവർ ബാല്യദശകഴിഞ്ഞു താരുണ്യദശകൾ ആരംഭിച്ചിരിക്കുന്നു എന്നും അവരെ വിവാഹം ചെയ്വാൻ ആവശ്യപ്പെട്ടുവന്നവരെ കൊന്നുകളയുകയാണുണ്ടായതെന്നും ഗ്രഹിച്ചു. അവരിൽ മൂത്തരാജകുമാരിയുടെ തലമുടിയെയാണു മുത്തിയാലുനായ്ക്കൻ ചിത്രകാരനു കൊടുത്തത്. ഏതായാലും അവരെ ഒന്നു കാണുന്നതിനൊരവസരം ഉണ്ടാക്കുവാൻ മന്ത്രികുമാരനും മുത്തിയാലുനായ്ക്കനുംകൂടി ആലോചിച്ചുറച്ചു. മുത്തിയാലുനായ്ക്കൻ ഭംഗോഷ്ഠികളിൽ നല്ല സാമർത്ഥ്യമുള്ളവനായിരുന്നു തന്നിമിത്തം ഒരുപായം അവർ നിശ്ചയിച്ചു. രാജകുമാരികൾ പ്രായേണ ഇരിക്കാറുള്ള മുറിയുടെ അടുത്തമുറി മുത്തിയാലുനായ്ക്കരുടെ സ്വകാര്യാവശ്യത്തിനു വിട്ടുകൊടുത്തിട്ടുണ്ടായിരുന്നു. ആ മുറിയിൽ ചെന്നിരുന്ന് അതിരാവിലെ മന്ത്രികുമാരന്റെ തലയിൽ എണ്ണയടിച്ചുപിടിപ്പിക്കണമെന്നും ആ സകല താളങ്ങളും ഉപയോഗിച്ചായിരിക്കണമെന്നും ആ താളധ്വനി കേട്ടാൽ അവർ വന്നു നോക്കുമെന്നും ആ അവസരത്തിൽ നിലക്കണ്ണാടിയിൽകൂടെ അവരെകണ്ടുകൊള്ളാമെന്നുമായിരുന്നു അവർ തീർച്ചയാക്കിയത്. ഇങ്ങനെ എണ്ണയടിച്ചു പിടിപ്പിക്കുന്ന സമ്പ്രദായം പരദേശപ്രസിദ്ധമാകുന്നു. ഭീമപുരത്തുള്ള ഈ സമ്പ്രദായം

കേട്ടുകേൾവിപോലുമില്ലാത്തതിൽ ഒന്നായിരുന്നു. അവർ തീർച്ചയാക്കിയതിന്റെ അടുത്തദിവസം പ്രഭാതത്തിൽതന്നെ മുൻനിശ്ചയമനുസരിച്ച് എണ്ണയടിച്ചു തുടങ്ങി. എണ്ണയടിക്കുന്നതിലുപയോഗിച്ച താളത്തിന്റെ പ്രതിധ്വനി രാജകുമാരിയുടെ കർണ്ണങ്ങളിൽ പതിഞ്ഞു.

വീണേക്കാനിടയുണ്ടു തട്ടിതു ചലിച്ചീടുന്നതുണ്ടത്തരം
തൂണിപ്പോളൊരുമാതിരിക്കിതുകളെത്താങ്ങുന്നതാവന്നോർക്കണം
കൊള്ളാവുന്നൊരു ചിത്രഭിത്തിയിതുമക്കുമ്മായമെല്ലാമട-
ർന്നുള്ളിൽ തോയമഹോ കടന്നകമലിഞ്ഞിട്ടുണ്ടു കില്ലില്ലതിൽ.

എന്ന് മൃച്ഛകടികത്തിൽ ചാരുദത്തൻ വസന്തസേനയോടു പറഞ്ഞതുപോലെ, ഈ മാളികയുടെ തട്ടും തുലാവുമൊക്കെ ഇളക്കിമറിച്ചിടത്തക്ക ഒരു താളവിസ്താരം ഭയങ്കരമായിരിക്കുന്നു. അനുജത്തി! വരൂ! നമുക്കു നോക്കാം. ഈ മാളികമുറിയിൽ ഇങ്ങനെ ധിക്കാരം കാണിക്കുന്നതു് ആരെന്നറിയാമല്ലോ എന്നുപറഞ്ഞുകൊണ്ടു അവർ രണ്ടുപേരുംകൂടി വാതിൽ തുറന്നു മുത്തിയാലുനായ്ക്കരുടെ മുറിയിലേക്കു നോക്കി. ആ സമയം മന്ത്രികുമാരന്റെ മുമ്പിൽ വച്ചിരുന്ന വലിയ നിലക്കണ്ണാടിയിൽ അവരുടെ രൂപം പ്രത്യക്ഷീകരിച്ചു— അയാളും കണ്ണുകൾ കുളുർക്കെ കണ്ടു.

രാജകുമാരി:— മുത്തിയാലുനായ്ക്കരേ! എന്താ ഈ കാണിക്കുന്നതു്.

നായ്ക്കർ:— എണ്ണതേപ്പിക്കുകയാണ്. എന്റെ സ്യാലനാണിദ്ദേഹം. നാട്ടിൽനിന്നു വന്നിട്ടു കുറച്ചുനാളായി. അവരുടെ നാട്ടിൽ എണ്ണതേയ്ക്കുന്ന സമ്പ്രദായം ഇങ്ങനെയാണ്. ഇതു അവനവനു സ്വയമേവ സാധിക്കുവാൻ കഴിയുകയില്ല. മറ്റൊരാൾ തലയിൽ എണ്ണയടിച്ചു പിടിപ്പിച്ചുകൊടുക്കുകയാകുന്നു. ഇന്നു രാവിലേ കുളിക്കേണ്ടതായ അത്യാവശ്യം നേരിട്ടതിനാൽ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുപോരുകയായിരുന്നു.

രാജകുമാരി:— ഇങ്ങനെ എത്രയെണ്ണ പിടിപ്പിക്കും?

നായ്ക്കർ:— നാഴിയുമിരുനാഴിയുമാകാം.

രാജ:— ഓ! വലിയ സമ്പ്രദായംതന്നെ. ഇങ്ങനെ അടിച്ചാൽ തലവേദനയുണ്ടാവുകയില്ലേ?

നായ്ക്കർ:— ശീലിച്ചിട്ടുള്ളവർക്ക് ഇതു സുഖകരമാകുന്നു. അല്ലാത്തവർക്കു തലവേദനയുണ്ടാകും. അവരുടെ നാട്ടിൽ ഇതു സാധാരണമാണ്.

രാജ:— ഇങ്ങനെയുള്ള സമ്പ്രദായത്തെക്കുറിച്ചു ഞാനറിയുന്നതിപ്പോഴാണ്.

നായ്ക്കർ— ഞാൻ ധാരാളം കാണുകയും ചെയ്യുകയും ചെയ്തിട്ടുണ്ട്.

രാജ:— നിങ്ങളുടെ സ്യാലനാണോ ഈ ആൾ?

നായ്ക്കർ:— അതെ

രാജ:— എന്നുവന്നു? അതേക്കുറിച്ചു നിങ്ങൾ ഒന്നും പറഞ്ഞില്ലല്ലോ.

നായ്ക്കർ:—സാധാരണക്കാരുടെ കാര്യമെല്ലാം തിരുമനസ്സുണർത്തിക്കുന്നതു ശരിയാണോ? അതു വിചാരിച്ച് ഒന്നും അറിയിക്കാതിരുന്നതാണ്.

രാജ: — ഈ ആൾ ഇനി എന്നുപോകും.

നായ്ക്കർ:—ഈയിടെതന്നെ പോകാൻ വിചാരിക്കുന്നു.

രാജ: — നിങ്ങളുടെ ഭാര്യാസഹോദരനല്ലേ

നായ്ക്കർ: – അതേ.

രാജ:—ഞാൻ വല്ലരെ പരിഭ്രമിച്ചുപോയി. എന്തൊരു താളമാണ്.

നായ്ക്കർ.—ഇതിന്റെ സമ്പ്രദായം എണ്ണതലയിൽ നിർത്തി രണ്ടു കൈകൊണ്ടും സാവധാനം തല്ലിതല്ലി പിടിപ്പിക്കും. എണ്ണ കുറയുമ്പോൾ വീണ്ടും ചേർത്തുകൊള്ളും.

ഇത്രയും കേട്ടപ്പോൾ രാജകുമാരി വാതിൽ തള്ളിയടച്ചിട്ടു അകത്തേക്കുപോയി. അവൾ സംഭാഷണത്തിനിടയിൽ സൗന്ദര്യധാമമായ മന്ത്രികുമാരന്റെ ശരീരകാന്തികണ്ടു ആനന്ദിക്കുകയായിരുന്നു. അവൾ അത്ര സുഭഗന്മാരെ അതിനുമുമ്പു കണ്ടിട്ടുണ്ടായിരുന്നില്ല. അവളുടെ ഹൃദയം രൂപലാവണ്യലഹരിയിൽ അമഗ്നമായിട്ട് മനസ്സില്ലാമനസ്സോടെ മടങ്ങുകയായിരുന്നു.

"യാതീഹ മുമ്പോട്ടു വപുസ്സമാത്രം
ചേതസ്സു പശ്ചാദവശം പ്രയാതി
വാതസ്യ വേഗാൽപ്രതിനീയമാനം
കേതോഃ പതാകാഗ്രകമെന്നവണ്ണം,"

എന്ന് കാളിദാസൻ പറഞ്ഞതുപോലെയായിരുന്നു രാജകുമാരിയുടേയും ഗതി. മനസ്സ് മന്ത്രികുമാരനിൽ കുടുക്കുളിപോലെ തടഞ്ഞുപോയിരുന്നതിനാൽ, അതിനെ പ്രത്യാഹരിക്കുവാൻ അവൾക്കു കഴിഞ്ഞില്ല. അവൾ ഒരു ദിങ്മാത്രപ്രദർശനംകൊണ്ട് അവന്റെ സുകുമാരകോമളതരവും അകൃത്രിമരമ്യവുമായ സിതതയെ തന്റെ മനോദർപ്പണത്തിൽ പ്രതിഫലിപ്പിച്ചിരുന്നു.

രാജകുമാരി പോകുമ്പോളും മന്ത്രികുമാരൻ നിലക്കണ്ണാടി വഴിയായി അവളുടെ രൂപാമൃതത്തെ നേത്രങ്ങൾകൊണ്ടു പാനം ചെയ്യുകയായിരുന്നു കോകിലനിസ്വനംപോലെ കർണ്ണപീയൂഷകരങ്ങളായ വാക്കുകളേറ്റ് അവന്റെ ഹൃദയം അത്യാനന്ദത്തെ പ്രാപിച്ചു. അവളുടെ ഓരോ അവയവവും പ്രകൃതി പ്രത്യേകം പണിതു തയാറാക്കിട്ടുള്ളതുപോലെ തോന്നി. പണ്ട്, തിലോത്തമയുടെ സൃഷ്ടിയെപ്പററി പുരാണങ്ങളിൽ ഘോഷിക്കാവുള്ള രൂപസൃഷ്ടി യഥാർത്ഥമായിരിക്കുമെന്നു, രാജകുമാരിയുടെ മനോഹരകളേബരം ലക്ഷ്യമാക്കി.

മന്ത്രികുമാരൻ കളിക്കാൻപോയി കളികഴിഞ്ഞു മടങ്ങി ലക്ഷ്മി അമ്മാളുടെ ഗൃഹത്തിലെത്തി. മൂന്നുനാലുദിവസം അവിടെ പാർത്തശേഷം

സ്വന്തനാട്ടിലേക്കു പോകുന്നു എന്നു പറഞ്ഞുകൊണ്ടു് മുത്തിയാലുനായ്ക്കരോടും ലക്ഷ്മിഅമ്മാളോടും കുട്ടികളോടും യാത്രപറഞ്ഞു കുതിരപ്പുറത്തുകയറി അവിടംവിട്ടു പോകയുംചെയ്തു. അവൻ അകലെയുള്ള സമുദ്രക്കരയിൽ എത്തി, കുതിരയിൽനിന്നിറങ്ങി ആ കടൽക്കരയിൽ വിശ്രമിച്ചു. ആ സമയം അവന്റെ മനസ്സിൽ താനന്തരകരണീയങ്ങളെപ്പററിയുള്ള വിചാരം നടന്നുകൊണ്ടിരുന്നു. "രാജകുമാരികൾ രണ്ടുപേരും ഒന്നിനൊന്നു മെച്ചമാണു്". ഇവരെ ഇത്ര കാമ്യരൂപത്തിൽ സൃഷ്ടിച്ചതു് എന്നെ വലയ്ക്കുവാൻവേണ്ടിയാണെന്നുതന്നെ പറയാം. കണ്ട കാടും നാടും മേടും പള്ളവും കല്ലുംമുള്ളും എല്ലാം ചവിട്ടിത്തകർത്തു ഞാൻ ഇത്രടംവന്നു ചേരുകയും രാജകുമാരികളെക്കാണുകയും ചെയ്തു. എന്നാൽ ഹതവിധിയുടെ വൈപരീത്യം വല്ലാത്ത ശൃംഖലയുടെ കണ്ണിയിൽ അവരെ നിബന്ധിച്ചുകളഞ്ഞു. അവരെ വിവാഹത്തിനു് ആവശ്യപ്പെടുന്നവന്റെ ശിരഃച്ഛേദമാണു് ദുഷ്ടനായ രാജാവു നല്കുന്നഫലം. ഈ നിലയിൽ അവരെ എങ്ങനെ സ്വാധീനംചെയ്യും? വളരെ ആലോചിച്ചിട്ടും മാർഗ്ഗമൊന്നും കാണുന്നില്ല രാജകുമാരിയെകിട്ടുക ദുർല്ലഭമാണെന്നു വന്നാൽ രാജകുമാരൻ ആത്മഹത്യചെയ്യും. കിട്ടുവാൻ വഴിയുമില്ല. അവരെ ചോദിച്ചാൽ ഭീമരാജൻ കൊല്ലും. ഇതാണു ധർമ്മസങ്കടത്തിന്റെ അവസ്ഥ. ധർമ്മസങ്കടത്തിന്റെ നിവൃത്തി മൂന്നാമതൊരു ശക്തിയുടെ ആവിർഭാവത്താലല്ലാതെ സാദ്ധ്യമല്ല. ഈ നിലയിൽ മടങ്ങിപ്പോകുന്നതിനെക്കാൾ ഇവിടെത്തന്നെ ജീവൻ കളയുന്നതാണുത്തമം. ഗത്യന്തരമില്ലാത്ത ഈ ദുരവസ്ഥയിൽ മരിക്കുകതന്നെയാണു വേണ്ടതു്"."

ഇങ്ങനെ ചിന്തിച്ചുറച്ചിട്ടു് അവൻ കുതിരയുടെ ലഗാനെടുത്തുമാററി അതിനോടു സ്വച്ഛന്ദം സഞ്ചരിച്ചുകൊള്ളുകെന്നു പറഞ്ഞുവിട്ടു. അവൻ സമുദ്രത്തിലിറങ്ങി അലകൾതല്ലിയലച്ചുഅങ്ങനെയോ, അത്യഗാധത്തിൽ പെട്ടു് അങ്ങനെയോ, മകരമത്സ്യം മുതലായവയാൽഗ്രസിക്കപ്പെട്ടു്അങ്ങനെയോ ജീവൻ പൊയ്ക്കൊള്ളട്ടെ എന്നു ധൈര്യമവലംബിച്ചുകൊണ്ടു സമുദ്രം മുഴുവൻ ചുററിനടന്നു. ഒരിടത്തും അരയ്ക്കുമുകളിൽ വെള്ളമുള്ളതായിക്കണ്ടില്ല. ഭയങ്കരമായലറിപ്പാഞ്ഞു കൂലാന്തർഭാഗങ്ങളെ തല്ലിത്തകർത്തുകൊണ്ടിരുന്ന തരംഗപരമ്പരകളും നിഃശബ്ദമായും ശാന്തമായും ഭവിക്കുന്നു. ഇതെന്താശ്ചര്യം! സമുദ്രവും ദുർദ്ദശയ്ക്കു വശീഭവിച്ചിരിക്കുകയാണോ?

കണ്ണില്ലാത്തവനല്ല കാഴ്ച യുഴലുംരോഗിക്കെഴാപുഷ്ടിയ–
പ്പൊണ്ണന്നല്ലൊരുബുദ്ധിശക്തി, മടിയൻ നേടാനൊരുങ്ങും ഫലം,
നന്നേ ദുഃഖവുമോർമ്മകേടുമിയലും മർത്ത്യന്റെവിദ്യാപരൻ–
തന്നിൽ പ്രീതിയിവണ്ണമജ്ഞനികപോയ് നീ ചെന്നടുത്തീടവേ;

എന്നു് ഭാസമഹാകവി പറഞ്ഞതുപോലെ, നിർഭാഗ്യനായ എന്റെ സാന്നിദ്ധ്യത്താൽ സമുദ്രത്തിന്റെ മാരകശക്തിയും നഷ്ടപ്രായമായിത്തീർന്നിരിക്കുന്നു. ഇനി എങ്ങോട്ടു പോകുന്നു? ചെയ്യേണ്ടതെന്തു്? ഒന്നും തോ

ന്നില്ല. ഫേനങ്ങളാകുന്ന വളഞ്ഞ വിരിപ്പല്ലുകളെ ഇളിച്ചുകാട്ടിയും, തിരമടക്കുകളാകുന്ന വലിയ വായ്പൊളിച്ചും തിരയടിയാകുന്ന ഹുങ്കാരശബ്ദം മുഴക്കിയും തീരസ്ഥലങ്ങളെ ഭയവിഹ്വലമാക്കുന്ന ഈ സമുദ്രപ്പിശാചികയുടെ ഉദരം ഇത്ര ആഴം കുറഞ്ഞതാണോ? ഈ പതനത്തിൽ അതായതു് ദുരദൃഷ്ടമായ ഈ പതനത്തിൽ,

ദംഷ്ട്രാകരാലാനി ച തേ മുഖാനി
ദൃഷ്ട്വൈവ കാലാനലസന്നിഭാനി
ദിശോ ന ജാനേ ന ലഭേ ച ശർമ്മ
പ്രസീദ ദേവേശ! ജഗന്നിവാസ!

എന്നു് ഭഗവാനോടു് അർജ്ജുനൻ അപേക്ഷിച്ചതുപോലെ ഞാനും പ്രാർത്ഥിക്കുക തന്നെ. അയ്യയോ ജഗന്നിവാസ! പന്നഗഭൂഷണ! പാർവ്വതീശ! പ്രസീദപ്രസീദ. ദുരദൃഷ്ടമാകുന്ന പിശാചികയുടെ ദംഷ്ട്രാന്തരാളത്തിൽ പെട്ടുഴലുന്ന എന്നെ കൃപാപൂർവ്വം കടാക്ഷിച്ചാലും! ഹരഹര! മഹാദേവ.

“അദ്രാണീപങ്കജിന്യാം നളിനമലർനാഥന്നും നവ്യതേൻനാഥന്നും
ചിത്താനന്ദം കലർന്നും കളിതടവിമദിക്കും മഹാരാജഹംസം
ഭക്തന്മാരാം പ്രകാരത്തിനമരവിളയാടുന്ന കാരുണ്യലക്ഷ്മീ-
നിത്യസ്ഥാനം തൊഴുന്നോരാരപെരുകിന ചെല്ലുമധീശം ഗിരീശം”

“ഞാനാരാണെങ്ങുനിന്നാണിഹ വര, വെറുതെയുണ്ണുന്നിപ്പോൾ, സാധി-
പ്പാനെന്തെല്ലാമെനിക്കുണ്ടിവിടമതിൽ മമപ്രേരണക്കാരനാരോ
സ്ഥാനം പോൽ താലിതേതാണെന്നൊരു വിവരവുമില്ലിത്തിരിപ്പോളുമെല്ലാ-
ന്തുനാം കല്പിച്ചിതിന്നപ്പുറമതു മമ കാണിക്ക കാണിക്ക തായേ!”

എന്നിങ്ങനെ അവൻ ഗാഢമായ ഭക്തിയോടുകൂടി ശ്രീപരമേശ്വരനേയും ശ്രീപാർവ്വതിയേയും ഭജിച്ചു തൊഴുതുപിടിച്ചു കണ്ണടച്ചു് അവന്റെ മനസ്സിനെ ആത്മാവിൽ ലയിപ്പിച്ചു നിശ്ചേഷ്ടനായിനിന്നു. അപ്പോൾ ശ്രീപരമേശ്വരൻ പ്രത്യക്ഷീഭവിച്ചു അവൻ കണ്ണുതുറന്നുനോക്കി. ഹാ! ഹാ! ഇതെന്തത്ഭുതം!

“ഗംഗാതരംഗരമണീയജടാകലാപം
ഗൗരീനിരന്തരവിഭൂഷിതവാമഭാഗം
നാരായണപ്രിയമനംഗമദാപഹാരം

ശ്രീപരമേശ്വരംഭജേ എന്നു പറഞ്ഞുകൊണ്ടു പ്രത്യക്ഷീഭൂതനായ ഭഗവാനെ പ്രദക്ഷിണംചെയ്തു വന്ദിച്ചു.

ശ്രീപരമേശ്വരൻ:—ഭക്താ! നീ എന്തിനായിട്ടാണു് ഈ സമുദ്രത്തിൽ ഇറങ്ങി നില്ക്കുന്നതു്?

മന്ത്രികുമാരൻ:—ഭഗവൻ! പ്രസീദ! തിരുവടികൾ കാണാത്തതൊന്നുമില്ലല്ലോ? അടിയന്റെ കൂട്ടുകാരനായ ഒരു രാജകുമാരൻ അടിയനോടൊന്നിച്ചു ദേശസഞ്ചാരത്തിനു വന്നിട്ടുണ്ടു്. അയാൾ ഇവിടുത്തെ രാജ

കുമാരിയുടെ ഛായ എഴുതീട്ടുള്ള ഒരു ചിത്രംകണ്ടു വ്യാമോഹിതനായി. അവളെ തിരക്കി അടിയൻ വളരെ കഷ്ടങ്ങളനുഭവിച്ച് ഇവിടെ വരികയും രാജകുമാരിയെ കാണുകയുംചെയ്തു. എന്നാൽ അവളെ വിവാഹം ചെയ്യുവാൻ വന്നിട്ടുള്ള രാജകുമാരന്മാരെയെല്ലാം കൊന്നുകളഞ്ഞിരിക്കുന്നു എന്നറിവുകിട്ടി. തന്നിമിത്തം ആ കന്യകയെ ലഭിക്കുവാൻ നിവൃത്തിയില്ലാതായി. അവളേയും കൊണ്ടുചെല്ലാൻ സാധിക്കാത്ത സ്ഥിതിക്ക് അടിയന്റെ ദുഷ്കരമായ പ്രയാണം നിഷ്ഫലമായിത്തീരുകയാണു ചെയ്യുന്നത്. ഈ നിലയിൽ ജീവനെക്കളയാമെന്നു നിശ്ചയിച്ചു സമുദ്രത്തിലിറങ്ങി. സമുദ്രത്തിൽ അടിയനു മുങ്ങിച്ചാകുവാനുള്ള ആഴമില്ലാതായി. ഈ ധർമ്മസങ്കടാവസ്ഥയിൽ ഭഗവാനെ സ്മരിച്ച് അടിയൻ പ്രാർത്ഥിക്കുകയായിരുന്നു.

ശ്രീപര:—നീ വ്യസനിക്കേണ്ട. നിന്റെ മനോരഥം സാധ്യമാകും. നീ പൂർവ്വസ്ഥിതിയിൽ രാജമന്ദിരത്തിനടുത്തുള്ള ഒരു ഹോട്ടലിൽ താമസിക്കണം. രണ്ടുദിവസത്തിനുള്ളിൽ നിന്റെ ചെവിയിൽ ഒരു ശംഖനാദം കേൾക്കും. ആ സമയം നീ രാജകുമാരവേഷത്തെ അവലംബിച്ചിട്ട് രാജവീഥിയിൽ നടന്നുകൊണ്ടിരിക്കണം. നിന്നെ രാജഭടന്മാർ വന്നു വിളിക്കും. അതിലേക്കു നീ വഴിപ്പെടരുത്. രാജാവുതന്നെ വന്നു നിന്നെ ക്ഷണിക്കും. ആ സമയം നീ കൂടിച്ചെന്നു ബ്രാഹ്മണസ്ത്രീകളെക്കൊണ്ടു രാജകുമാരികളെ മംഗല്യധാരണം ചെയ്യിക്കണം. യഥാസ്ഥാനത്തെത്തിയ ശേഷം മൂത്തവളെ രാജകുമാരനു കൊടുക്കുകയും ഇളയവളെ നീ സ്വീകരിക്കുകയും ചെയ്തുകൊള്ളണം.

മന്ത്രികുമാരൻ:—കല്പനപോലെ, എന്നു പറഞ്ഞു കണ്ണടച്ച് അല്പനേരം നിന്നു. കണ്ണുതുറന്നപ്പോൾ ആരെയും കണ്ടില്ല. "മന്ത്രമോ മായയോ മന്മതിഭ്രാന്തിയോ" എന്നിങ്ങനെ അവൻ വിസ്മിതനായി. എന്നാൽ അവനു ചിത്തഭ്രമമില്ലെന്നും അവൻകണ്ടതെല്ലാംശരിയാണെന്നും ബോധമുണ്ടായിരിക്കത്തക്കവണ്ണം അവന്റെ മനശ്ശക്തി നിശ്ചലമായിരുന്നു.

ഉലൂഖലപ്രഗ്രഥിതേന നാഥാ
ന്നിബദ്ധമസ്രാവിലലോലനേത്രം
സഹാസമൈക്ഷന്ത ജനാസ്സമന്താ-
ദാലാനിതം നാഗമിവാനഭിജ്ഞാഃ
"അനാദരാകൃഷ്ടമുലൂഖലം തൽ
ആവർജ്ജയന്തൗ ശൈലനിഭൗ ബഭഞ്ജ
ബഭ്രുവയുർഭ്രമസ്യതസ്യ ശാപാ-
ന്മുക്തൗ മുനേര്യക്ഷവരൗ തദാ തൗ"

എന്ന്, യാദവാഭ്യുദയത്തിൽ വേദാന്താചാര്യമഹാകവി വർണ്ണിച്ചിട്ടുള്ളതുപോലുള്ള ഒരവസ്ഥയും അതിന്റെ മോചനവും മന്ത്രികുമാരനുമുണ്ടായി. എന്നാൽ കൃഷ്ണനെ ഉരലിൽ കെട്ടിയിട്ടതുപോലെ കെട്ടിയിട്ടില്ലെന്നുമാത്രമേയുള്ളു. അവന്റെ മനഃശക്തി പ്രതിജ്ഞാപാശത്താൽ നിബദ്ധ

മായിരുന്നു. ഭഗവാൻ ശ്രീപരമേശ്വരന്റെ കാരുണ്യഖഡ്ഗം ആ പാശബന്ധത്തെ ഖണ്ഡിച്ച് അവനെ മുക്തനാക്കി. അവൻ കടലിൽ നിന്നും കരയ്ക്കു കയറിയപ്പോൾ അവന്റെ വരവിനെ പ്രതീക്ഷിച്ച് വളരെ കാലത്തെ പരിചയസിദ്ധികൊണ്ടു മമതാബന്ധത്താൽ നിബദ്ധമായ ആ അശ്വം കരയ്ക്കുനില്പുണ്ടായിരുന്നു. അവൻ ആ പ്രാണിയുടെ നന്ദിയേയും സുഹൃദ്ഭാവത്തെയും, ഗാഢമായ സ്നേഹത്തെയും ഓർത്തു മനസാ ശ്ലാഘിച്ചു. വിശേഷബുദ്ധിയുണ്ടെന്നു വെറും ധൃഷ്ടബുദ്ധ്യാ നടിക്കുന്ന എത്രയോ മനുഷ്യർ തങ്ങളുടെ സഹായദാതാക്കളെ വിസ്മരിക്കയും പിന്നീടു തക്കം കിട്ടുമ്പോൾ പുറംപൂച്ചു പൊളിഞ്ഞെങ്കിലോ എന്ന ഭയത്താൽ പ്രേരിതരായിട്ട് അവരെ നിന്ദിക്കയും താൻ സാർഭൗമനെന്നു സ്വയം പ്രശംസിക്കയും ചെയ്യുന്നതിനേക്കാൾ, എത്രയോ ശ്രേഷ്ഠമാണ് കുതിര, പട്ടി മുതലായ മൃഗങ്ങളുടെ പ്രകൃതി. അവ മൃഗമായിരുന്നിട്ടും പ്രകൃതിഗുണങ്ങളാൽ കൃതഘ്നരെ അതിശയിച്ചു ജീവിക്കുന്നു. മറ്റവർ മനുഷ്യാകൃതികളായിരുന്നിട്ടും മൃഗീയാവസ്ഥയിൽനിന്നും അധഃപതിച്ച പ്രകൃതിയെ ഭജിക്കുന്നു.

മന്ത്രികുമാരൻ കുറച്ചുനേരം ആ കടല്പുരയിൽ വിശ്രമിച്ചതിനുശേഷം കുതിരയിൽ കയറി പട്ടണത്തിലേക്കുപോയി. അവിടെ രാജമന്ദിരത്തിനടുത്തുള്ള ഒരു ഹോട്ടലിൽ കയറി താമസമാക്കി. ഇക്കാല ഇങ്ങനെയിരിക്കെ ശ്രീപരമേശ്വരൻ ഒരു സന്ന്യാസിവേഷമവലംബിച്ചു രാജമന്ദിരത്തിനുള്ളിൽചെന്നു. വേഷവും കാഴ്ചയിലുള്ള അസാമാന്യജ്യോതിസ്സുംകൊണ്ടു അത്യുത്തമനായ ഒരു യതിവര്യൻതന്നെ എന്നു കരുതി രാജഭടന്മാർ വിവരം രാജാവിനെ അറിയിച്ചു. അയാൾ ഉടൻതന്നെ സന്ന്യാസിഇരുന്ന യോഗിവാടത്തിലേക്കു ചെന്നു. കാഴ്ചയിൽതന്നെ ആ യതിവര്യൻ ഒരു ദിവ്യനാണെന്നനുമാനിച്ച് അദ്ദേഹത്തെ യഥാവിധി ഉപചരിച്ചു പൂജയും മറ്റുംകഴിഞ്ഞു് ഊണിനായി തയ്യാറായി. ഉണ്ണാനിരുന്നപ്പോൾ അടുത്തുതന്നെ രാജാവിനും ഊണുകഴിക്കാൻ ഒരു ഇലയിട്ടു "നിങ്ങൾക്കു പുത്രന്മാരില്ലേ" എന്നു സന്ന്യാസിവര്യൻ ചോദിച്ചു "ഇല്ല. പുത്രികളേയുള്ളു" എന്ന് രാജാവു വിനീതനായിമറുപടി പറഞ്ഞു: "പുത്രികളെങ്കിലുംഉണ്ടല്ലോ നന്നായി. അവരെക്കൂടി വിളിക്കൂ" എന്ന് വീണ്ടും സന്ന്യാസി പറഞ്ഞു. ഉടൻ അവർ വിളിക്കപ്പെട്ടു. അവർ ആ യതീന്ദ്രനെക്കണ്ടു കൃതാഞ്ജലികളായി നമ്രശിരസ്കകളായിനിന്നു. "ഇവർക്കു പ്രായം കടന്നുപോയിരിക്കുന്ന സ്ഥിതിക്ക് വിവാഹം കഴിഞ്ഞിരിക്കുമല്ലോ" എന്നു പിന്നെയും യതീന്ദ്രൻ ചോദിച്ചു. "ഇല്ല ഇതേവരെ വിവാഹം ചെയ്യിച്ചിട്ടില്ല" എന്നുരാജാവ് അറിയിച്ചു "കഷ്ടം! ഈ അധർമ്മിഷ്ഠനായ നിന്റെ സന്നിധിയിലാണോ ഞാൻ വരാനിടയായത്? നിന്നെ കണ്ടാൽതന്നെ പാപമുണ്ടാകും. നവയൗവനാവസ്ഥിതി തികഞ്ഞിട്ടുള്ള ഈ കുമാരികളുടെ മാനസതാപം എത്ര കഠിനമായിട്ടുള്ളതാണെന്ന് അറിയുവാൻ തക്ക ബുദ്ധിയും

അവർ ദാമ്പത്യസുഖം അനുഭവിക്കുന്നതു കണ്ടാനന്ദിക്കുവാനുള്ള ഭാഗ്യവും നഷ്ടമായിരിക്കുന്ന നിന്റെ ഭക്ഷണം ഞാൻ ഉപേക്ഷിച്ചിരിക്കുന്നു.

“ശീതേ ഗതേ വസനം, മരണം വാസരാന്തേ, നിശാന്തേ
ക്രീഡാരംഭം, കുവലയദൃശാം യൗവനാന്തേ വിവാഹം,
സേതുർബന്ധം പയസി ചലിതേ വാർദ്ധകേ തീർത്ഥയാത്രാ”

എന്നിത്യാദി ചെയ്യുവാൻ വിചാരിക്കുന്നവൻ മൂഢനാകുന്നു എന്നല്ലേ അഭിജ്ഞവചനം? എന്നു പറഞ്ഞവസാനിച്ചതോടുകൂടി അദ്ദേഹം മേൽപ്പോട്ടുയർന്നു് എല്ലാവരും നോക്കിനില്ക്കെ അന്തർദ്ധാനം ചെയ്തു. മേല്പോട്ടു പൊങ്ങിയുയർന്നതല്ലാതെ പിന്നെങ്ങനെ മാംസശരീരം മാഞ്ഞതെന്നതിനെപ്പററി അവർക്കു യാതൊന്നും ഊഹിക്കാൻ കഴിഞ്ഞില്ല. രാജാവിന്റെ മനസ്സു് വല്ലാതെ പരിഭ്രമിച്ചു. താൻചെയ്ത ക്രൂരകർമ്മങ്ങൾ അത്യന്തം പാപഫലപ്രദങ്ങളാണെന്നു ബോധപ്പെട്ടപ്പോൾ അയാളുടെ സംഭ്രമം ശതഗുണീഭവിച്ചു. ഇനിയെന്താണു ചെയ്യുക. കഴിഞ്ഞുപോയതൊന്നും തന്നെ മടക്കിയെടുക്കുവാൻ സാധിക്കാത്തവയാണല്ലോ. ഇനി ഉത്തരക്ഷണത്തിൽ ഇവരെ വിവാഹം ചെയ്തയയ്ക്കണം. വിവാഹനിശ്ചയം രാജാക്കന്മാരെ അറിയിക്കുവാനും തരമില്ല. മുമ്പു വിവാഹാർത്ഥം ആവശ്യപ്പെട്ടവരെ നിഗ്രഹിച്ചു കളഞ്ഞു എന്ന കാരണത്താൽ അവരെല്ലാം അത്യന്തം ക്ഷുബ്ധന്മാരാണു്. നമ്മുടെ രാജ്യത്തുതന്നെ സഞ്ചാരത്തിനായി ചിലപ്പോളെല്ലാം രാജകുമാരന്മാർ വരാറുണ്ടായിരുന്നു എന്നു കേട്ടിട്ടുണ്ടു്. അതിനാൽ വല്ലവരും ആരെങ്കിലുമുണ്ടെങ്കിൽ അവരെ വരുത്തി അവർക്കു കൊടുക്കുകയേ തരമുള്ളു എന്നു വിചാരിച്ചു്, മന്ത്രിയെ വരുത്തി അതിനായി നിയോഗിച്ചു.

ഇതിനിടയിൽ ശ്രീപരമേശ്വരൻ ഒരു ശംഖനാദം മുഴക്കി; അതു് ബുദ്ധിചാതുര്യന്റെ കർണ്ണങ്ങളിൽ പതിഞ്ഞു. ആ ശബ്ദം അവനുമാത്രമേ കേൾക്കാനും കഴിഞ്ഞിരുന്നുള്ളൂ. ശംഖധ്വനി കേട്ടക്ഷണംതന്നെ അവൻ ഒരു രാജകുമാരന്റെ വേഷത്തിനുള്ള ഒരുക്കങ്ങളെല്ലാം ചെയ്തു കുതിരപ്പുറത്തുകയറി മന്ദംമന്ദം രാജദ്വാരത്തിന്റെ പുരോഭാഗത്തുകൂടി കുതിരയെ നടത്തി. അതു മന്ത്രികണ്ടു് ഉടൻ ആളയച്ചു് അയാളുടെ പുരോഗതിയെത്തടഞ്ഞു. പിറകേ മന്ത്രിയും ചെന്നു.

മന്ത്രി:— നിങ്ങൾ രാജകുമാരനാണോ?

ബുദ്ധിചാതുര്യൻ:— അതെ

മന്ത്രി: - നിങ്ങളുടെ രാജ്യം ഏതു്?

ബുദ്ധി:— മാഹേന്ദ്രം.

മന്ത്രി:— നിങ്ങളെ കൊട്ടാരത്തിനുള്ളിൽ കൂട്ടിക്കൊണ്ടുചെല്ലുന്നതിനു് ഇവിടുത്തെ രാജാവായ ഭീമരാജൻ കല്പിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ പുത്രികളെ വിവാഹംചെയ്തുതരും.

ബുദ്ധി:— മതി! മതി! എനിക്കദ്ദേഹത്തിന്റെ പുത്രികളെ ആവശ്യമില്ല. ഇവിടെ വല്ല നരമേധങ്ങളും നടത്തുന്നുണ്ടോ? പല രാജകുമാര

ന്മാരെക്കാനു് ഇവിടെ ഹോമിച്ചുകളഞ്ഞിട്ടുള്ളതായി ഞാൻ നാട്ടുകാരിൽ നിന്നു് അറിഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു എന്റെ ജീവനെ പണയംവെയ്ക്കുവാൻ മോഹിക്കുന്നില്ല.

മന്ത്രി:—അതെല്ലാം പൊതുജനങ്ങളാക്കിത്തീർക്കുന്ന കള്ളക്കഥകളാകുന്നു. അവയൊന്നും നിങ്ങൾ വിശ്വസിക്കരുതു്. ഇവിടെ അത്തരം ദുഷ്കൃത്യങ്ങളൊന്നും നടക്കുകയില്ല.

ബുദ്ധി:—വേണ്ടാ! എനിക്കു കല്യാണത്തിലിഷ്ടമില്ല. വിവാഹത്തിൽ ആശയുമില്ല. ഈ രാജാവിന്റെ മകളുടെ വിവാഹം എന്നു കേൾക്കുന്നതുതന്നെ ഭയജനകമായിരിക്കുന്നു. നിങ്ങൾ വെയ്ക്കുന്ന കണ്ണി അത്ര ബലമുള്ളതല്ല. അതിനാൽ സ്വല്പം മടങ്ങിപ്പൊയ്ക്കൊൾക.

മന്ത്രി ആ വിവരം രാജാവിനെ അറിയിച്ചു താൻ മുമ്പുചെയ്ത ഘാതകകർമ്മം, ജനസാമാന്യത്തിൽ തന്നെക്കുറിച്ചുള്ള ബഹുമാനത്തെ നശിപ്പിച്ചിട്ടുണ്ടെന്നും, നേരെമറിച്ചു് തന്നെ അവർ ഭയപ്പെടുന്നുണ്ടെന്നും അവൻ അപ്പോൾ ഓർമ്മിച്ചു അതുതന്നെയാണു്, സുന്ദരീകലക്രസ്ഥയായ രാജകുമാരിയെ വലിയെ വിളിച്ചുകൊടുത്തിട്ടും നിഷേധിക്കുന്നതു്. “ആകട്ടെ, ഞാൻപോയി വിളിച്ചുനോക്കാം നിങ്ങൾ അവൻ പൊയ്ക്കളയാതിരിക്കാൻ ഏർപ്പാടുചെയ്തിരിക്കുമല്ലോ?” “ഏർപ്പാടുചെയ്തിട്ടുണ്ടു്. കുശലത്തിൽ കാര്യങ്ങൾപറഞ്ഞു് അവന്റെ പ്രയാണത്തിനു് കാലവിളംബമുണ്ടാക്കാൻ അവിടെ നമ്മുടെ ആളുകൾ തന്നെ നിയുക്തരായിട്ടുണ്ടു്.”

രാജാവു് സാധാരണമായി പുറത്തു സഞ്ചരിക്കുമ്പോൾ ഉപയോഗിക്കുന്ന വാഹനത്തിൽ പുറപ്പെട്ടു; ബുദ്ധിചാതുര്യനുമായി കണ്ടുമുട്ടി. തന്നെ സമീപിച്ച രാജാവിനെക്കണ്ടു് അവൻ യഥായോഗ്യം ആചാരംചെയ്തു. അവന്റെ ഔചിത്യബുദ്ധി രാജാവിനു ബോധിച്ചു. “വത്സ! നമുക്കു രാജമന്ദിരത്തിലേക്കു പോകാം. എന്നിൽനിന്നു നിങ്ങൾക്കു യാതൊരു ഭയശങ്കയ്ക്കും ഇടവരികില്ലെന്നു ഇതാ ഞാൻശപഥംചെയ്യുന്നു. ഇനി എന്നെ വിശ്വസിക്കരുതോ” എന്നു ചോദിച്ചുകൊണ്ടു ബുദ്ധിചാതുര്യന്റെ കയ്യും പിടിച്ചു മുമ്പോട്ടുനടന്നു നേരേ കൊട്ടാരത്തിൽകൊണ്ടുപോയി യഥാസ്ഥാനത്തിൽ ഇരുത്തി. ഉടൻ രാജകല്പനയല്ലേ? വിവാഹച്ചടങ്ങുകളും ആരംഭിച്ചു. ബുദ്ധിചാതുര്യന്റെ അഭിപ്രായമനുസരിച്ചു ശുഭമുഹൂർത്തത്തിൽ മാഹേന്ദ്രപുരത്തിലെ നാട്ടുനടപ്പെന്നും പറഞ്ഞു ബ്രാഹ്മണിയെക്കൊണ്ടു മംഗല്യം ധരിപ്പിച്ചു. വിവാഹക്രിയയും പൂർത്തിയായി അവന്റെ ഉദ്ദേശം പൂർണ്ണമായി ഫലിച്ചു അനുഗ്രഹീതനായി.

അഞ്ചാംദിവസം അവൻ പ്രത്യേകം ഒരു ശയ്യാഗൃഹത്തിൽ ശയിച്ചിരുന്ന രാത്രിയിൽ അഞ്ചുനാഴിക ഇരുട്ടിയശേഷം പലവിധപക്വഫലങ്ങളും, മോദകപൂപങ്ങളും, ഘൃതപൂരം, മധുമസ്തകം, സംയാവം, ലഡ്ഡുസട്ടകം, വിഷ്യന്ദം, ഫേനകം, ശലിപ്പു (ജിലേബി) മുതലായ പലഹാരങ്ങളും, ഖളം, കാംബലികം, രാഗം, ഷാഡവം, പാനകം, പഞ്ചസാരമുതലായ പാനീയങ്ങളും ആ ഗൃഹത്തിൽ തയ്യാറാക്കിക്കൊണ്ടു രാജകുമാരി

ക്കും രണ്ടുപേരും അവിടെ പ്രവേശിച്ചു. അവൻ കിടന്നിരുന്ന കട്ടിലിനടുക്കലുള്ള ഒരു സോഫായിൽ അവർ ഇരുന്നു. അവൻ അവരെ ആദരിച്ചു യഥോചിതം സ്വാഗതംപറഞ്ഞു. അവർ കുറച്ചുനേരം തങ്ങൾക്കു സംഗീതകലയിലുള്ള വിസ്മയപ്രദമായ പാടവത്തെ പ്രകാശിപ്പിച്ചു. ബുദ്ധിചാതുര്യന്റെ തെളിവുകൾകൂടി ചലിക്കുന്നുണ്ടെന്ന് അവന്നു തോന്നി. രാഗവിസ്താരത്തിന്റെ ഒരു പ്രതിധ്വാനം അവന്റെ കർണ്ണങ്ങളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നുണ്ടായിരുന്നു. നാദബ്രഹ്മമൂലകമായ സംഗീതകല, നാദപ്രവാഹത്തിന്റെ നിലകളെ കൂട്ടിയുംകുറച്ചും ഇണക്കിസംസ്കരിച്ചു കർണ്ണാനന്ദകരമായ വിധത്തിൽ നിബന്ധിച്ച ഒരു പ്രസ്ഥാനമാകയാലായിരിക്കണം ഇതു ശരീരാന്തർഭാഗത്തിൽ ജീവചൈതന്യാത്മകമായ കാന്തവിശേഷത്തിൽ ലയിക്കുമ്പോൾ പരമാനന്ദമായി പരിണമിക്കുന്നത്. ബാഹ്യേന്ദ്രിയങ്ങളെ രസിപ്പിക്കാൻ അവരുടെ നിസർഗ്ഗസുന്ദരമായ ശരീരശോഭയ്ക്കു കഴിവുള്ളതുപോലെതന്നെ, അന്തരിന്ദ്രിയങ്ങളെ രസിപ്പിക്കാൻ സംഗീതാദികലാപരിജ്ഞാനം കൊണ്ടു പരിഷ്കരിച്ച മനോധർമ്മത്തിന്നും കഴിയുമെന്നു ധൈര്യം പറയാം. അവർ മൂന്നുപേരും യഥേഷ്ടം പലഹാരങ്ങൾ ഭുജിക്കയും പാനീയങ്ങൾ കുടിക്കയും ചെയ്തു. രാത്രിയുടെ അനന്തരകാലത്തെ എങ്ങനെ നയിക്കേണ്ടുവെന്നും, ഇവരുടെശ്രദ്ധയെ എങ്ങനെ കാര്യാന്തരപ്രസക്തമാക്കേണ്ടു എന്നുമുള്ള ചിന്തയാൽ അവൻ അല്പനേരം മൌനമായിരുന്നു. അതിനിടയിൽ അവന്റെ ബുദ്ധിക്കു ഒരു കാര്യപരിപാടിയെ നിബന്ധിക്കാൻ കഴിഞ്ഞു. അനന്തരം മന്ദസ്മേരവദനനായി അവരോടിങ്ങനെ പറഞ്ഞു: "നാം രണ്ടുകൂട്ടരുടേയും ജന്മം ഇന്നു സഫലമായി. ജന്മത്തെ പാഴാക്കികളയാതെ, എങ്ങനെ നയിക്കണം എന്നുള്ളതിനെക്കുറിച്ചു നമുക്ക് അധികം ചിന്തിക്കുവാനുണ്ട്."

അനേകകോടി ജീവജാലങ്ങളുടെ ഇടയിൽ നമ്മിലൊരാൾ കുറഞ്ഞുപോയതുകൊണ്ടു യാതൊരു നഷ്ടവും ആർക്കുമില്ല. എന്നാൽ പ്രയോജനമുള്ള ഒരാളുടെ ജന്മമില്ലാതെവരുന്നതായാൽ അതൊരു നഷ്ടമായിരിക്കുകയും ചെയ്യും.

"അസമ്പാദയതഃ കഞ്ചിദർത്ഥം ജാതിക്രിയാഗുണൈഃ
യദൃച്ഛാശബ്ദവൽ പുംസഃ സംജ്ഞായൈ ജന്മകേവലം"

എന്നല്ലേ അഭിജ്ഞവചനം?

"ജാതിയോ ക്രിയയോ തന്റെ ഗുണമോകൊണ്ടൊരുത്തനാം
പ്രയോജനംവരുത്താത്തോൻതന്റെ ജന്മം നിരർത്ഥകം"

എന്ന ഭാഷാന്തരീകരണവും അതിനെക്കുറിച്ചുള്ളതുതന്നെ. ഒരുവൻ ഇംഗ്ലീഷിലോ, സംസ്കൃതത്തിലോ, തമിഴിലോ, യൂനാനിയിലോ, അറബിയിലോ, പാർസിയിലോ പാണ്ഡിത്യമുണ്ടെന്നുതന്നെയിരുന്നാലും അതു വല്ല തർജ്ജിമയ്ക്കോ, പത്രലേഖകസ്ഥാനത്തിനോ, പത്രാധിപസ്ഥാനത്തിനോ നോവലെഴുത്തിനോ, കഥയെഴുത്തിനോ മറ്റോ സഹായിക്കുമെന്നുള്ളതല്ലാതെ, പഠനത്തിന്ന് അല്പവും പ്രയോജകീഭവിക്കയില്ല. അവയെല്ലാം

"ദുഷ്"പൂരോദരപൂരണ"ത്തിന്ന മതിയായ മാർഗ്ഗങ്ങളുമാണു്. അങ്ങിനെയുള്ളവന്റെ ജന്മമല്ലാ ജനങ്ങളാൽ പ്രാർത്ഥിതമാകുന്നതു്. "യമിജീവതി ജീവന്തി ബഹവഃസ തു ജീവതു" എന്നത്രെ ജനങ്ങളുടെ കാംക്ഷ. ഒരുവന്റെ ജീവിതം അനേകംപേരുടെ ജീവിതത്തിന്നു പ്രയോജനപ്പെടുമെങ്കിൽ, അങ്ങിനെയുള്ളവൻ ജീവിച്ചിരിക്കതന്നെ വേണം. പക്ഷികളും മൃഗങ്ങളും മററിതരജന്തുക്കളും സ്വപ്രയത്നത്താൽ വയറു നിറയ്ക്കുന്നുണ്ടു്. അതിൻവണ്ണം അവനവന്റെ വയറുനിറയ്ക്കുന്നതിൽമാത്രം പരമാദരമുള്ളവരുടെ സംഖ്യ സീമാധികവുമാകുന്നു. അങ്ങനെയുള്ളവൻ ജീവിച്ചിരിക്കണമെന്നു് ആരും ആശിക്കുന്നില്ല. ആൎക്കും ആശിക്കേണ്ടതുമില്ല.

ഒരുവന്റെ പഠിത്തമോ ധനമോ അന്യരുപയോഗപ്രദമായിത്തീരുന്നില്ലെങ്കിൽ അതു നിരർത്ഥകംതന്നെ. "മരണസമയവും ശിരസ്സിലാക്കി ധരണിതലത്തെ പ്രവേശിക്കുന്ന"വർ മരണശേഷം നിലനില്ക്കുന്ന ഒന്നു് പരോപകാരത്തിന്റെ ഫലമാകുന്നു. അങ്ങനെയൊന്നുബാക്കിവയ്ക്കുവാനില്ലെങ്കിൽ അവൻ ജനിച്ചതിന്നും ജീവിച്ചതിന്നും ഉദ്ദേശമൊന്നുമില്ല. മഴക്കാലം അവസാനിച്ചു, മഞ്ഞുകാലം തുടങ്ങുമ്പോൾ മൂട്ടം തണുപ്പും അവയുടെ രസഫലമായ അവധിയുംകൊണ്ടു ചാലുകളിടത്തും അഴുക്കുകളുള്ളിടത്തുംനിന്നു അനാവധി അണുക്കളും, അട്ട, ചുഴുതാര, ചെവിപ്പാമ്പു്, പല്ലി, മൂട്ട, പലതരംപുഴുക്കൾ, ചിത്രശലഭങ്ങൾ, തേളു്, ഈച്ച, കൊതുക തുടങ്ങിയ ചെറുപ്രാണികളും ഉണ്ടായിക്കൊള്ളുന്നു. ഇവയുടെ ജന്മവും ജീവിതഫലങ്ങളും ഉദ്ദേശങ്ങളുമില്ലാതെ ഭവിക്കുന്നതുപോലെ, പരോപകാരവിമുഖന്മാരുടെയും ജന്മം ഉദ്ദേശമില്ലാതെകണ്ടു ഭവിക്കുന്നു. അതിനാൽ നമുക്കു പല കാര്യങ്ങളും ആലോചിച്ചുവയ്ക്കുവാനുണ്ടു്. ജീവിലോകത്തിൽ മനുഷ്യരുടെ സ്ഥാനം എത്രമേൽ ശ്രേഷ്ഠമുള്ളതാണെന്നു നമ്മുടെ ജീവിതം തെളിയിക്കണം. അതിന്റെ പ്രാരംഭമായി ഞാൻ ഒരു കഥപറയാം. അതു കേൾക്കുവാൻ നിങ്ങൾക്കു രസമുണ്ടായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. ബുദ്ധിചാതുര്യന്റെ ആ അഭിപ്രായങ്ങൾ ബുദ്ധിമതികളായ രാജകുമാരികൾക്കു അംഗീകാര്യങ്ങളായിത്തോന്നുകയാൽ അവൻ കഥ പറഞ്ഞുതുടങ്ങി.

---

ഒന്നാം ദിവസത്തെ കഥ.

## ഐന്ദ്രജാലികാ.

അഥവാ

ചാരുദത്തപുത്രന്റെ കഥ.

ധർമ്മപുരം എന്ന രാജ്യത്തിൽ ചാരുദത്തൻ എന്നൊരു രാജാവു് ഒരിക്കൽ രാജ്യപരിപാലനം ചെയ്തു വസിച്ചിരുന്നു. അവൻ സത്യധർമ്മങ്ങളെ വഴിപോലെ ഗ്രഹിച്ചവനായിരുന്നു. സത്യപ്രതിജ്ഞനായിരുന്നതു നിമിത്തം അവന്റെ പ്രജകളും സത്യം പറയുന്നതിൽ നിർബന്ധിതരായി

ന്നു. അസത്യംപറഞ്ഞു എന്നു തെളിവുകിട്ടിയാൽ അവൎക്കു കഠിന ശിക്ഷ നൽകിവന്നിരുന്നു.

"ആത്മഹേതോഃ പരാർത്ഥേവാ നർമ്മഹാസ്യാശ്രയാത്തഥാ
യേ മൃഷാന വദന്തീഹ തേ നരാഃ സ്വൎഗ്ഗഗാമിനഃ

"ഈ ലോകത്തിൽ തനിക്കുവേണ്ടിയാകട്ടെ, അന്യന്മാൎവേണ്ടിയാകട്ടെ നേരമ്പോക്കുകളിലാകട്ടെ ഒരിക്കലും വ്യാജം പറയാത്തവൻമാത്രമേ സ്വൎഗ്ഗലാഭമുള്ളൂ" എന്ന തത്വം ആ രാജാവിന്റെ ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠിതമായിരുന്നു. എന്നാൽ "ജീവിതരണത്തിൽ കായവാങ്മാനസികമായി പ്രവൃത്തിയെടുക്കുന്നവൎക്കു ചിലപ്പോളൊക്കെ സത്യത്തെ വഞ്ചിക്കേണ്ടുന്ന അവസരമുണ്ടായേക്കാമെന്നും, അതൊന്നും ഒരിക്കലും ശിക്ഷാൎഹമായി ഗണിക്കുവാൻ പാടുള്ളതല്ലെന്നും അയാൾ അറിഞ്ഞിരുന്നു." എല്ലാവരും സത്യമായി വൎത്തിക്കണമെന്നു നാംപറഞ്ഞാലും 'രാജ്യതന്ത്രങ്ങളെ ചിലപ്പോൾ ഗുപ്തമാക്കി വയ്ക്കേണ്ടിയിരിക്കുന്ന ഉദ്യോഗസ്ഥന്മാർ മറ്റുള്ളവരോടും കള്ളവടക്കാർ വാങ്ങാൻവരുന്നവരോടും എല്ലായ്പോഴും സത്യംതന്നെ പറയണമെന്നു സിദ്ധാന്തിക്കുവാൻപാടില്ല' എന്നു് സെജ്‌വിക്ക്, എന്ന തത്വശാസ്ത്രജ്ഞൻ (Sidgwicks Methods of Ethics Book IV Chap. III) വാദിച്ചിട്ടുണ്ടു്. "എന്തെങ്കിലും ഒരുകാൎയ്യത്തിന്റെ പരിണാമം എന്തായിരിക്കുമെന്നുള്ളതിനെ മനസ്സിൽവച്ചുകൊണ്ടു് അതിന്റെ നീതിമത്വത്തെ നിൎണ്ണയിച്ചുകൊള്ളണമെന്നാണു് എന്റെ അഭിപ്രായം; പൊളിപറഞ്ഞാലെ ഗുണംകിട്ടുകയുള്ളൂ എന്നു തന്റെ മനസ്സിൽ തോന്നിയാൽ സത്യംപറയുക എന്ന സാഹസത്തെ ഞാൻ ഒരിക്കലും ചെയ്യുകയില്ല. അസത്യംപറയുന്നതുതന്നെയാണു് എന്റെ അപ്പോഴത്തെ കൎത്തവ്യമെന്നുകൂടി ഓരോ സമയം എനിക്കു ദൃഢമായവിശ്വാസമുണ്ടായേക്കാം" എന്നു ആധിഭൗതികധൎമ്മശാസ്ത്രത്തെ പരിശോധിച്ചിട്ടുള്ള 'വെസ്റ്റ്ലേക്ക്' എന്ന ഇംഗ്ലീഷുഗ്രന്ഥകാരൻ വാദിക്കുന്നു. ആദ്ധ്യാത്മദൃഷ്ടിയുപയോഗിച്ചു് നീതിശാസ്ത്രതത്വങ്ങളെ പരിഗണനം ചെയ്യുന്ന അവസരത്തിൽ ഗ്രീൻസായ്പ് ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ഏതെങ്കിലും ഒരു സാമാന്യനിയമത്തെ മുഖ്യമായ നിയമമെന്നുതന്നെ ഉറപ്പിച്ചുകൊണ്ടു് എപ്പോഴും ആചരിക്കുന്നതിൽ മഹത്വമുണ്ടെന്നുള്ള വിചാരത്തെ ചെയ്യാതെ, സാമാന്യതഃ അതിനെനടത്തുന്നതിൽ ശ്രേയസ്സുണ്ടെന്നുമാത്രമേ നീതിശാസ്ത്രം പറയുന്നുള്ളു. എന്തെന്നാൽ, ഈ വക സമയങ്ങളിൽ കേവലം നീതിയിൽമാത്രം ദൃഷ്ടിവച്ചുംകൊണ്ടു് ലോകത്തിനു കാരണഭൂതങ്ങളായ നമ്മുടെ ക്ഷുദ്രമനോവൃത്തികളെ നീക്കം ചെയ്യാൻ നാം പഠിക്കേണ്ടിയിരിക്കുന്നു. പിന്നെയും അദ്ദേഹം നീതിശാസ്ത്രംകൊണ്ടു മനുഷ്യന്റെ സംശയം തീരുന്നതല്ലെന്നു വ്യക്തമായിപ്പറയുന്നുണ്ടു്. ചെറിയകുട്ടികളും, ഭ്രാന്തന്മാരും, രോഗികളും സത്യം പറഞ്ഞാൽ തങ്ങളുടെ നിലയ്ക്കു ദോഷംതട്ടുമെന്നുതോന്നുന്നപക്ഷംവ്യാജം പറയുന്നതനുചിതമായിരിക്കയില്ലെന്നും കള്ളന്മാരോടും ശത്രുക്കളോടും ന്യായരഹിതമായി ചോദ്യം ചെയ്യുന്നവരോടും വ്യാജം പറയുന്നതു

തെററല്ല എന്നും, വക്കീലന്മാർ തങ്ങളുടെ പ്രവൃത്തിയിൽ വ്യാജം പറയേണ്ടിവന്നാൽ അതു ന്യായീകരിക്കാമെന്നും കൂടി സെജ്‌വികൻ തെളിച്ചു പറഞ്ഞിട്ടുണ്ടു്. മില്ലനും ഇതേ അഭിപ്രായക്കാരൻ തന്നെ. മഹാഭാരതം ശാന്തിപർവ്വത്തിലെ സത്യാനൃതാദ്ധ്യായത്തിൽ,

"അകൂജനേന ചേന്മോക്ഷോ നാവകൂജേൽ കഥഞ്ചന
അവശ്യംകൂജിതവ്യേ വാ ശങ്കേരൻ വാപ്യകൂജനാൽ
ശ്രേയസ്തത്രാനൃതംവക്തും സത്യാദിതി വിചാരിതം"

"സംസാരിക്കാതിരിക്കാൻ കഴിയുമെങ്കിൽ, എന്തുതന്നെയായാലും സംസാരിച്ചുപോകരുതു്. തീർച്ചയായും സംസാരിച്ചേ കഴിയൂ എന്നുവന്നാൽ അല്ലെങ്കിൽ സംശയം തോന്നിയേക്കാമെന്നുവന്നാൽ, അപ്പോൾ സത്യം പറയുന്നതിനേക്കാൾ, അസത്യം പറയുന്നതു തന്നെയാണു നല്ലതു്" എന്നു ഭീഷ്മാചാര്യർ ധർമ്മപുത്രർക്കുപദേശം ചെയ്തിരിക്കുന്നു. സത്യം എന്നതു കേവലം ശബ്ദോച്ചാരണത്തിന്റെ ഒരു പ്രത്യേക ധർമ്മമല്ല. അതു് എല്ലാവർക്കും നന്മവരുവാൻ വേണ്ടിയുള്ള ഒരാചാരം മാത്രമാകുന്നു. കേവലം ശബ്ദോച്ചാരണം യഥാർത്ഥമല്ലെന്നുവച്ചു് അതു നിന്ദ്യമാകയില്ല. പലർക്കും നാശമുണ്ടാക്കുന്നതായ വാക്കു് സത്യവുമല്ല, അതു് അഹിംസയുമല്ല.

"സത്യസ്യ വചനം ശ്രേയഃ സത്യാദപി ഹിതം വദേൽ
യത്‌ഭൂതഹിതമത്യന്തമേതത്സത്യം മതം മമ"

സത്യം പറയുന്നതുതന്നെയാണുത്തമം. എങ്കിലും സത്യം പറയുന്നതിനേക്കാൾ എല്ലാപ്രാണികൾക്കും ഹിതം—"കാര്യഹിതമായിട്ടുള്ളതിനെ തന്നെ പറയണം. എന്തെന്നാൽ സർവ്വഭൂതങ്ങൾക്കും ഏററവും ഹിതമായിട്ടുള്ളതു തന്നെയാണു് ശരിയായ സത്യം" എന്നു ശാന്തിപർവ്വത്തിൽ സനൽകുമാരവചനത്തെ അനുസ്മരിച്ചു് നാരദൻ ശുകനോടുപദേശിച്ചിരിക്കുന്നു. വനപർവ്വത്തിൽ, "യദ്ഭൂതഹിതമത്യന്തം തത്സത്യമിതിധാരണം" എന്നു് ആ വചനത്തെ ആവർത്തിച്ചിട്ടുണ്ടു്.

നനർമ്മയുക്തം വചനം ഹിനസ്തി ന സ്ത്രീഷു രാജൻ ന വിവാഹകാലേ
പ്രാണാത്യയേ സർവ്വധനാപഹാരേ പഞ്ചാനൃതാന്യാഹുരപാതകാനി

എന്നു മഹാഭാരതത്തിൽ പറഞ്ഞിട്ടുള്ളതു നീതിമത്തായി കുറേക്കൂടി അംഗീകാര്യമെന്നു പറയാം. സ്ത്രീകളോടു വ്യാജം പറയാമെന്നു പറഞ്ഞതുകൊണ്ടു് എപ്പോഴും അങ്ങനെ പറഞ്ഞുകൊള്ളണമെന്നർത്ഥമില്ല. സമസ്ത പ്രാണികൾക്കും ഹിതമായതേതൊന്നോ അതു സത്യമാകുന്നു എന്നാണു ഹിന്ദുക്കളുടെ അഭിപ്രായം. സെജ്‌വികൻ കച്ചവടക്കാർപോലും വ്യാജം പറയുന്നതിനെ വിരോധിക്കുന്നില്ലെന്നും പറയുന്നതുപോലുള്ള സാഹസമൊന്നും ഹിന്ദുശാസ്ത്രങ്ങളനുവദിച്ചിട്ടില്ല. അവർ അദ്ധ്യാത്മശാസ്ത്രത്തിന്റെ അതിരുകൾക്കുള്ളിൽ എപ്പോഴും അടങ്ങിയിരിക്കത്തക്കവണ്ണം ന്യായദൃഷ്ടിയുപയോഗിച്ചാണു് സത്യാസത്യത്തിന്റെ ബലാബലങ്ങളെയും ഗുണദോഷങ്ങളെയും നിരൂപിച്ചിട്ടുള്ളതു്. ആ വിചാരം അങ്ങനെ നില്ക്കട്ടെ.

തന്റെ രാജ്യത്തിൽ സർവത്ര സത്യത്തെ പ്രതിഷ്ഠിച്ച ചാരുദത്തന് സന്താനമില്ലാതിരുന്ന ഒരു കുറവേ ഉണ്ടായിരുന്നുള്ളൂ. രാജാവും രാജ്ഞിയും അതിനായി പല സൽകർമ്മങ്ങളുമനുഷ്ഠിച്ചു. അതിന്റെ ഫലമായി ഒടുവിൽ അവർക്ക് തുടരെത്തുടരെ രണ്ടു പുത്രസന്താനങ്ങളുമുണ്ടായി. അവരുടെ ആശയ്ക്കു വലിയഫലം ലഭിച്ചതിൽ അവർ ഈശ്വരന്റെ കരുണയ്ക്കായി ഭക്തിപൂർവം നന്ദിപറഞ്ഞു. കുട്ടികളുടെ ഉപനയനകാലത്തിൽ ഒരു ശത്രുരാജാവിനോട് ചാരുദത്തനു യുദ്ധം ചെയ്യേണ്ടിവന്നു. യുദ്ധത്തിൽ ചാരുദത്തനു തോൽവിയുണ്ടായി. അയാളുടെ ഭാര്യയും കുട്ടികളും രാജ്യത്തിൽനിന്നും ബഹിഷ്കൃതരായി. രാജ്യഭോഗങ്ങളനുഭവിച്ചു ജനപ്രകൃതി ശീലിച്ച അവരുടെ ദാരിദ്ര്യദുഃഖം ദുസ്സഹമായിത്തീർന്നു. എങ്കിലും സത്യവ്രതനും ധർമ്മതല്പരനുമായ ചാരുദത്തൻ അതിനെ മനസ്സിൽ ഒതുക്കിയതേയുള്ളൂ. പുറത്തുപോയി വല്ല തൊഴിലും ചെയ്യേണ്ടതായ ആവശ്യം അവർക്ക് നേരിട്ടു അവർ ഒരു തൊഴിലും അറിഞ്ഞുകൂടാത്തവരായിരുന്നുവല്ലോ. ചാരുദത്തൻ പുറത്തുപോയി സഞ്ചരിച്ചകാലത്ത് അയാൾ രാജാവായിരുന്ന എന്നുള്ള കഥയെ ഗോപനം ചെയ്തിരുന്നു. കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കേണ്ടുന്നകാലം അതിക്രമിച്ചു അവരുടെ ഭാവി ആ കുട്ടികളെ ആശ്രയിച്ചിരുന്നതാണ്. അടുത്തനഗരത്തിൽ ഒരു വലിയ പണ്ഡിതനുണ്ടെന്നു കേട്ടു കുട്ടികളെ കൂട്ടിക്കൊണ്ടുപോയി അയാളെ ഏല്പിച്ചു. പ്രതിഫലം കൊടുക്കാൻ ഗതിയില്ലാത്തതിനാൽ ഒരു കുട്ടിയെ അയാൾക്കു കൊടുത്തുകൊള്ളാമെന്നും ഒരു കുട്ടിയെ സമർത്ഥനാക്കിത്തരണമെന്നും അപേക്ഷിച്ചു; ആ ഉപാധ്യായൻ അങ്ങനെ സമ്മതിച്ചു. കുട്ടികളെ അയാളെ ഏല്പിച്ചിട്ടു ചാരുദത്തൻ മടങ്ങിപ്പോന്നു, അവരിൽ മൂത്തവനെ സിദ്ധരാമനെന്നും ഇളയവനെ ജഗത്സിംഹനെന്നും ആണ് നാമകരണം ചെയ്തിട്ടുള്ളത്.

ചാരുദത്തൻ മടങ്ങിപ്പോന്നശേഷം ഉപാധ്യായൻ രണ്ടുപേരെയും സാമാന്യവിദ്യാപാഠം ചെയ്യിച്ചു. പഠിച്ചുകൊണ്ടിരുന്നകാലത്തു മൂത്തവനെ അപേക്ഷിച്ച് ഇളയവൻ ബുദ്ധിവൈഭവമുള്ളവനാണെന്നു ഉപാധ്യായൻ ഗ്രഹിച്ചു അയാളോട് അല്പകാലപര്യന്തം ശിഷ്യഗണത്തിൽ വിദ്യാപാഠം ചെയ്യാൻവന്ന ബാലന്മാരുടെ കൂട്ടത്തിൽ ജഗൽസിംഹൻ പ്രഥമഗണനീയനെന്നു തോന്നി. അവന്റെ ആശ്ചര്യകാരിയായ വിഷയഗ്രഹണശക്തിയും, അചിന്ത്യമായയുക്തിവൈഭവവും അയാളെപ്പലസന്ദർഭത്തിലും വിസ്മയിപ്പിച്ചിട്ടുണ്ട്. ഇവനെ തനിക്കെടുക്കണമെന്നും സിദ്ധരാമനെ മടക്കിക്കൊടുക്കണമെന്നും അവൻ തീരുമാനിച്ചു. സിദ്ധരാമനു പഠിക്കുകയും പശുക്കളെ മേയ്ക്കുകയും വേണ്ടതുണ്ട്. ക്രമേണ അവനെ ഉയർന്ന ശാസ്ത്രങ്ങളൊന്നും അഭ്യസിപ്പിക്കാതെകണ്ടായി പശു, ആട് ഇവയെ തീറ്റുകയെന്ന ജോലി സിദ്ധരാമനു പേരിൽപതിവായി ലഭിച്ചു. രാവിലെ എഴുന്നേറ്റു ഭക്ഷണം കഴിച്ചുകഴിഞ്ഞാൽ പശുക്കളെയും ആടുമാടുകളെയും തെളിച്ചുകൊണ്ടു അവൻ മലയിലേക്കു പോകും. ഉച്ച

ഭക്ഷണത്തിന്ന പൊതിച്ചോറുകെട്ടിക്കൊടുത്തയയ്ക്കും. ഇങ്ങനെ അവൻ ക്രമേണ ഗോപാലനായിത്തീൎന്നു.

എന്നാൽ ജഗൽസിംഹൻ സകല ശാസ്ത്രങ്ങളിലും കലാവിദ്യകളിലും അദ്വിതീയനായി. ഐന്ദ്രജാലികമായ വിദ്യയിലും കൂടുവിട്ടുകൂടുമാറുക മുതലായ അത്ഭുതകൎമ്മത്തിലും അവന്ന് ഗുരുവിന്റെ സാമൎത്ഥ്യത്തെ അധഃകരിക്കത്തക്ക വൈഭവം സിദ്ധിച്ചു. എന്നാൽ അതൊന്നും അവൻ പ്രകാശിപ്പിച്ചില്ല. അക്കാലത്തു ഗുരുവിന്റെ ഉദ്ദേശം അവന്ന മനസ്സിലാക്കാൻ കഴിഞ്ഞു. പിതാവു വരുമ്പോൾ സിദ്ധരാമനെ അലംകൃതനാക്കി അതിസമൎത്ഥനെന്നു പറഞ്ഞുമടക്കിക്കൊടുക്കുന്നതിന്നും ജഗൽസിംഹനെ ഗുരുദക്ഷിണയായി കരാറനുസരിച്ച് എടുത്തുകൊള്ളുന്നതിന്നും ഗുരു തീൎച്ചപ്പെടുത്തിയതായി അവൻ മനസ്സിലാക്കി. ഈ ചതിയറിഞ്ഞു് അവൻ വ്യസനിച്ചു. നിരാലംബനായ തന്റെപിതാവിനെ സഹായിക്കേണ്ടതു് ഉത്തമമനഃസ്ഥിതിയുള്ളവരുടെ ധൎമ്മമായിരിക്കെ, നേരേമറിച്ച് ചതിക്കുവാൻ വട്ടംകൂട്ടുന്നതു നീചമാകുന്നു. ഇതിലേക്കു വേണ്ടതു മുൻകൂട്ടി ചെയ്യില്ലെങ്കിൽ പിതാവു് വഞ്ചിതനാകും എന്നു് അവൻ വിചാരിച്ചു. അതിനിടയാകാതെ മാതാപിതാക്കന്മാരെ രക്ഷിക്കേണ്ടു ചുമതല തനിക്കാണെന്നും ഗുരുവായാലും ചതിക്കാൻ തുനിഞ്ഞാൽ അതിൽനിന്നു രക്ഷപ്രാപിക്കാനുള്ള വഴികൾ തേടിപ്പിടിച്ച് അവരെ സംരക്ഷിക്കുവാനുള്ള അൎഹത തനിക്കു ജന്മസിദ്ധമായുണ്ടെന്നും അവൻ നിശ്ചയിച്ചു. ഒരു രാത്രിയിൽ ഗുരുവും മററുള്ള പരിജനങ്ങളും ഉറക്കമായതിന്റെശേഷം അവൻ പക്ഷിരൂപമവലംബിച്ചു പറന്നുപോയി മാതാപിതാക്കന്മാരെ കണ്ടു ഗുരുവിന്റെ ആശയം മനസ്സിലാക്കി. അവർ അതുകേട്ടുഅതിയായി ക്ലേശിച്ചു. അവൻ അവരോടിങ്ങനെ പറഞ്ഞു. അച്ഛൻ വരുമ്പോൾ ജ്യേഷ്ഠനെ അലംകൃതനാക്കി ഒരു ഉപാദ്ധ്യായന്റെ സ്ഥാനത്തിൽ നിൎത്തും. എന്നെ പഠിതാക്കളുടെ കൂട്ടത്തിൽ പുസ്തകവും തന്നു് ഇരുത്തും. പ്രായംകൊണ്ടും കാഴ്ചയിൽ വിഡ്ഢിത്തംതികഞ്ഞവന്റെ സ്ഥാനത്തുനിന്നു പഠിപ്പിക്കുവാൻതക്ക നിലയിൽ എത്തിയവൻ എന്ന ഭാവംകൊണ്ടും മിടുക്കനായ സിദ്ധരാമൻതന്നെ ഇരിക്കട്ടെ എന്നു വിചാരിക്കുവാനിടയാകും ഞാൻ മറയനാണെന്നു അച്ഛനെ ധരിപ്പിക്കും. ഗുരുവിന്റെ ഈ കൃത്രിമബുദ്ധിയറിയാതെ അച്ഛൻ പിന്നെയും അപകടത്തിലാകും. ജ്യേഷ്ഠന്ന ആട്ടുമാട്ടുകളെ മേയ്ക്കുവാനും അവയെ തെളിക്കുവാനും മാത്രമേ അറിവുള്ളൂ. സാമാന്യമായ അക്ഷരജ്ഞാനവുമുണ്ട്. ഗഹനങ്ങളായ ശാസ്ത്രങ്ങളോ മററു കലാവിദ്യകളോ സിദ്ധരാമന്ന വശമില്ല. അച്ഛന്ന അവന്റെ സാന്നിധ്യം ഗുണത്തേക്കാൾ ദോഷത്തിന്നിടയാകും. അതിനാൽ അച്ഛൻ ഇങ്ങനെ പറയണം. മിടുക്കനായിത്തീൎന്നസിദ്ധരാമൻ അവിടേയ്ക്കുതന്നെ ഇരിക്കട്ടെ. മറയനായ ജഗൽസിംഹൻ എനിക്കുമിരിക്കട്ടെ എനിക്കവൻ മതി എന്നു ഖണ്ഡിതമായി പറയണം. ഗുരുവായാലും നമ്മെ ചതിക്കുവാൻ

വിചാരിച്ചാൽ നമുക്കും ചതിക്കാം. ഗുരുവിനു ആരെയും ചതിക്കുവാൻപാടില്ല. ഉപനയനംചെയ്തു് യാഗമന്ത്രങ്ങളേയും വേദവേദാംഗവേദാന്താദികളേയും അഭ്യസിപ്പിക്കുന്നവനെയാണു് ആചാര്യൻ എന്നു പറയേണ്ടതെന്നു മനു പറയുന്നുണ്ടു്. ആചാര്യനു പ്രതിഫലംതന്നെ ഇച്ഛിച്ചുകൂടാ. കൊടുത്താൽ വാങ്ങാമെന്നു ഉപാചാര്യനെക്കുറിച്ചു പറയുന്നുണ്ടെങ്കിലും ആചാര്യനു അതും പാടില്ല. ഇതാണു് ഉപാചാര്യനല്ലെങ്കിൽ ഉപാദ്ധ്യായനെക്കാൾ ആചാര്യനു പത്തുമടങ്ങു ഉല്ക്കർഷമുണ്ടെന്നു വച്ചിട്ടുള്ളതു്.

“ഉപാദ്ധ്യായാന്ദശാചാര്യഃ ആചാര്യാണാം ശതം പിതാ
സഹസ്രന്തു പിതൄൻമാതാ ഗൗരവേണാതിരിച്യതേ”

എന്ന മനുവിന്റെ സിദ്ധാന്തം നോക്കുക. ഉപാദ്ധ്യായനെക്കാൾ പത്തുമടങ്ങു് ഉല്ക്കർഷമുള്ളവൻ ആചാര്യനാകുന്നു. ആചാര്യനിൽനിന്നു നൂറിരട്ടി ഉല്ക്കർഷത പിതാവിനാകുന്നു. പിതാവിനെ അപേക്ഷിച്ചു് ആയിരം ഗുണം ഔൽകൃഷ്ട്യം അമ്മയ്ക്കാകുന്നു. ഈ നിലയിൽ ആചാര്യനെക്കാൾ നൂറുമടങ്ങു മഹിമയുണ്ടെന്നു മനുതന്നെ സമ്മതിച്ചിരിക്കുന്ന പിതാവിനെ അപകടത്തിൽ ചാടാതെ രക്ഷിക്കേണ്ട കടമ പുത്രപദത്താൽതന്നെ എനിക്കു സിദ്ധമായിരിക്കെ, ഞാൻ മൗനം അവലംബിക്കുന്നതു പാതകകരമായിരിക്കുമല്ലോ. ആ കാരണംതന്നെയാണു് എന്നെ ഈ അവസരത്തിൽ പ്രേരിപ്പിച്ചതും. ഒരുവൻ നരച്ചു് വയോവസ്ഥയാൽ ജരഠനായി എന്നുള്ളതു ഒരിക്കലും മഹിമയ്ക്കും ഉല്ക്കർഷത്തിനും കാരണമായിത്തീരുന്നില്ല. വിദ്യാവശത്താൽ പരിപക്വമായ മനഃസ്ഥിതിയും ജനോപകാരത്താൽ ജനോദ്ദേശ്യലാഭവും ഉള്ളവൻ യുവാവായാലും അവൻ വന്ദ്യനും വൃദ്ധനുംതന്നെ. അവൻതന്നെയാണു് ലോകത്തിൽ വലിയവൻ.

“നതേന വൃദ്ധോ ഭവതിയേനാസ്യ പലിതം ശിരഃ
യോ വൈ യുവാപ്യധീയാനസ്തം ദേവാഃസ്ഥവിരം വിദുഃ”

“തലമുടിനരച്ചു എന്നുള്ളതുകൊണ്ടുമാത്രം മനുഷ്യൻ വൃദ്ധനാകുന്നില്ല; യുവാവായിരുന്നാലും ജ്ഞാനിയായാൽ അവൻതന്നെയാണു വൃദ്ധൻ” എന്നു ദേവന്മാരറിയുന്നു എന്നു് മനുപാഠത്തിലുണ്ടു്. അതിനാൽ തലമുടി നരച്ചു എന്നുള്ളതു ഒരുത്തമധർമ്മപ്രതിഷ്ഠാപനത്തിനു ആചാര്യനെ അർഹനാക്കിച്ചെയ്യുന്നില്ല. വഞ്ചകവൃത്തിയും അതിലേക്കുള്ള വിചാരമാകുന്ന മനോവൃത്തിതന്നെയും ജ്ഞാനിയായവൻ അംഗീകരിക്കയില്ല. എന്നെ എന്തെല്ലാം പഠിപ്പിച്ചിരുന്നാലും എന്റെ പിതാവിനെ വഞ്ചിക്കണമെന്നു തോന്നിയപ്പോൾ അയാളുടെ ജ്ഞാനത്തിന്റെ അതിരു പൊളിഞ്ഞുപോയിരിക്കുന്നു. അങ്ങനെയുള്ള വഞ്ചകൻ ആരായാലും ദണ്ഡ്യനുംതന്നെ.

"പിതാചാൎയ്യഃ സുഹൃന്മാതാ ഭാൎയ്യാ പുത്രഃ പുരോഹിതഃ
നാദണ്ഡ്യോ നാമ രാജ്ഞോസ്തി യഃ സ്വധൎമ്മേ ന തിഷ്ഠതി."

എന്നു മനുതന്നെ സമ്മതിച്ചിരിക്കുന്നു. അച്ഛൻ, ആചാൎയ്യൻ, ബന്ധു, അമ്മ, ഭാൎയ്യ, പുത്രൻ, പുരോഹിതൻ ആരെങ്കിലുമാകട്ടെ സ്വധൎമ്മപ്രകാരം—അവരവരുടെ ധൎമ്മനിയമങ്ങൾക്കനുരൂപമായി നടക്കാത്ത പക്ഷം അവൻ അദണ്ഡ്യനായിത്തീരുകയില്ല. അവൻ ശിക്ഷിക്കപ്പെടാത്തവനായിത്തീരുകയില്ല. എന്നുവച്ചാൽ രാജാവു് അവനു ശരിയായ ശിക്ഷ നൽകേണ്ടതാണു്. "ഗുരുസ്ത്രീയാൻ പിതൃതോ മാതൃതശ്ചേതിമേ മതിഃ" എന്നു ഭീഷ്മർ ധൎമ്മപുത്രരോടു പറയുന്നതായി മഹാഭാരതം ശാന്തിപൎവ്വത്തിൽ കാണുന്നു. അതെന്തുതന്നെയായിരുന്നാലും,

"ഗുരോരപ്യവലിപ്തസ്യ കാൎയ്യാകാൎയ്യമജാനതഃ
ഉൽപഥപ്രതിപന്നസ്യ ന്യായ്യം ഭവതി ശാസനം"

എന്നു് മഹാഭാരതം ആശ്രമവാസം ശാന്തി മുതലായ പൎവ്വങ്ങളിൽ പറയുകയും, മഹാഭാരതത്തിൽ സന്ദൎഭാനുസരണം മൂന്നുനാലു ഘട്ടങ്ങളിൽ പ്രക്ഷിപ്തമല്ലാതിരിക്കുവാൻവേണ്ടി ആവൎത്തനംകൊണ്ടു സാംഗത്യത്തെ സ്ഥാപിക്കയും ചെയ്തിട്ടുണ്ടു്. കാൎയ്യം ഇന്നതു് അകാൎയ്യം ഇന്നതു് എന്നുള്ളതിനെ തിരിച്ചറിയാതെ, തന്റെ ഔദ്ധത്യംനിമിത്തം വഴിതെറ്റിനടക്കുന്നവനായ ഗുരുവിനെപ്പോലും ശാസിക്കേണ്ടതു് യുക്തമാണു് എന്നു സ്ഥാപിച്ചിരിക്കുന്നു.

സമയത്യാഗിനോ ലുബ്ധാൻ ഗുരൂനപി ച കേശവ,
നിഹന്തി സമരേ പാപാൻ ക്ഷത്രിയസ്സ ഹി ധൎമ്മവിത്

എന്നു് ഭഗവാൻ ശ്രീകൃഷ്ണനോടു് അൎജ്ജുനൻ പറഞ്ഞു സാധിക്കുന്നതു നോക്കുക. അല്ലയോ കേശവ! സമയത്യാഗികളായ അതായതു് മൎയ്യാദ, ശിഷ്ടാചാരങ്ങൾ ഇവയെ പരിപാലിക്കാത്ത ലോഭികളും പാപികളുമായ ജനങ്ങൾ അവർ ഗുരുക്കന്മാരായിരുന്നാലുംകൂടി അവരെ യുദ്ധത്തിൽ നിഗ്രഹിക്കുന്ന ക്ഷത്രിയൻ മാത്രമാണു ധൎമ്മജ്ഞൻ. 'യാന്യസ്മാകംസുചരിതാനി താനി ത്വയോപാസ്യാനി നോ ഇതരാണി' എന്നു് തൈത്തിരീയോപനിഷത്തിലും ധൎമ്മാചരണത്തിന്റെ ആവശ്യകതയെ സ്ഥാപിക്കയും ഇതരങ്ങളായ അധൎമ്മാചാരങ്ങളെ നിഷേധിക്കയും ചെയ്തിട്ടുണ്ടു്.

അതിനാൽ എനിക്കു ഗുരുവിന്റെ ഈ ചതി വൈരസ്യജനകമായിത്തീൎന്നിട്ടുണ്ടു്. ഇതിനെ അടക്കവയ്യാത്ത സമാധാനത്തോടുകൂടിയാണു ഞാനും അയാളുടെ അന്തേവാസിത്വത്തെ അഭിനയിച്ചുപോകുന്നതു്.

പുത്രന്റെ ഗുണദോഷവിചാരവും, അതിലേയ്ക്കു ഉപയോഗിച്ച ധൎമ്മശാസ്ത്രസിദ്ധാന്തവും ചാരുദത്തനിൽ ആനന്ദാശ്രുവിനെ ജനിപ്പിച്ചു. തന്റെ പുത്രൻ ഇതൊക്കെ കാൎയ്യാകാൎയ്യബോധവും ശാസ്ത്രയുക്തികളും തന്റേടവും ഉണ്ടായിക്കാണ്മാനുണ്ടായ ഭാഗ്യം പൂൎവ്വപുണ്യഫലമെന്നു

അയാൾ ഊഹിച്ചു മകനോടിങ്ങനെ പറഞ്ഞു: "അവർ ഗുരുജനമാകയാൽ നാംതന്നെയല്ലേ ക്ഷമിക്കേണ്ടതു്? അവർ സ്വാർത്ഥത്തിനുവേണ്ടി പല അധർമ്മങ്ങളും പ്രവർത്തിക്കും. എന്നാൽ നിരാശ്രയരായ നാം അതെല്ലാം സഹിക്കണം എന്നതല്ലാതെ എന്തുചെയ്യാം?" ഇതുകേട്ട്, ജഗൽസിംഹൻ വീണ്ടും തുടർന്നുപറഞ്ഞു:—"പാണ്ഡവർ തങ്ങളുടെ ഗുരുജനങ്ങളോടല്ലേ യുദ്ധംചെയ്തതു്? അർജ്ജുനൻ തനിക്കു സകലവിദ്യയും നൽകിയ ഗുരുവായ ദ്രോണരോടു യുദ്ധംചെയ്യുകയായിരുന്നില്ലേ? ഗുരുവെന്നു വിചാരിച്ച്, അയാൾ അടങ്ങിയിരുന്നില്ല. ശിഷ്യനെ ദ്രോഹിക്കുവാൻ വിചാരിക്കുന്ന ഗുരുവിനോടു അതിന്റെ പ്രതികാരം ചെയ്യേണ്ടതു ശിഷ്യധർമ്മംതന്നെ.

'അമർഷശൂന്യേന ജനസ്യ ജന്തുനാ ന ജാതഹാർദ്ദേന ന വിദ്വിഷാദരഃ'

എന്നു ഭാരവിമഹാകവി കിരാതാർജ്ജുനീയത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുക. തനിക്കനർത്ഥമുണ്ടായാലും ദുഷ്ടരായവരോടു കോപമുണ്ടാകുന്നില്ലയോ അങ്ങനെയുള്ളവന്റെ സൗഹാർദ്ദംകൊണ്ടെന്തുഫലം? വിരോധംകൊണ്ടെന്തുഫലം? ഒന്നുമില്ലതന്നെ

ഏതാവാനേവ പുരുഷോ യദമർഷീ യദക്ഷമീ
ക്ഷമാവാൻ നിരമർഷശ്ച നൈവ സ്ത്രീ ന പുനഃ പുമാൻ

എന്നു മഹാഭാരതത്തിൽ വിദുരർ പറഞ്ഞിരിക്കുന്നു. യാവനൊരുവനു ന്യായരഹിതമായിട്ടുള്ളതിനു കോപമുണ്ടാകുന്നു; യാവനൊരുവൻ അപമാനത്തെ സഹിക്കുന്നില്ല; അവൻതന്നെയാണു പുരുഷൻ. ശുദ്ധകോപം വരുന്നില്ല അവൻ കേവലം നപുംസകംതന്നെ. അതിനാൽ ഇക്കാര്യത്തിൽ വഞ്ചകനായ ഗുരുവിന്റെ ഹിതം സാധിച്ചുകൊള്ളുവാൻ അനുവദിക്കുന്നതു പൗരുഷമല്ല. അച്ഛൻ ഈ ബോധത്തോടുകൂടി പ്രവർത്തിക്കണം. ഞാൻ ഇതാ മടങ്ങിപ്പോകുന്നു എന്നുപറഞ്ഞു മാതാപിതാക്കന്മാരെ വന്ദിച്ചിട്ടു പക്ഷിരൂപമായിത്തന്നെ മടങ്ങിപ്പോയി.

ചാരുദത്തനും പത്നിക്കും പുത്രന്റെ പഠിപ്പും ബുദ്ധിശക്തിയും യുക്തിവൈഭവവുംകണ്ടു സന്തോഷമുണ്ടായി. അവർ അവന്റെ ഉപദേശത്തെ അംഗീകരിക്കുവാൻ തീർച്ചയാക്കി. സിദ്ധരാമൻ പ്രായപൂർത്തി വന്നശേഷം ചാരുദത്തന്റെ വരവുംനോക്കി, അവനെ പാഠശാലയിൽതന്നെ ഗുരുവും നിർത്തിയിരുന്നു. പശുക്കളെമേയ്ക്കാൻ തല്ക്കാലം മറ്റൊരു ഭൃത്യനെ നിശ്ചയിച്ചുമിരുന്നു.

ഇങ്ങനെയിരിക്കെ, ചാരുദത്തൻ ആചാര്യന്റെ അടുക്കലെത്തി. അതു് ഒരുദിവസം രാവിലെയായിരുന്നു. ചാരുദത്തനു് വേണ്ട ആതിഥേയംചെയ്തിട്ടു്, വിദ്യാശാലയിലെ ചടങ്ങുകളാരംഭിച്ചു. സിദ്ധരാമൻ കുളിച്ചു നല്ലവസ്ത്രങ്ങൾധരിച്ചു് ഗുരുനിയോഗപ്രകാരം പാഠങ്ങളെടുത്തു തുടങ്ങി. ജഗൽസിംഹൻ ഇപ്പോഴും ഉയർന്നതരം വിദ്യാർത്ഥികളുടെയിടയിൽ ഒരു സ്ഥാനംപിടിച്ചു് മഹാഭാഷ്യവും കൈയിലേന്തി ഇരുപ്പുണ്ടാ

യിരുന്നു. ആചാര്യൻ ചാരുദത്തനെനോക്കി "നിങ്ങളുടെ ദ്വിതീയപുത്രൻ തീരെ മടയനാണു" അയാൾ വളരെവേഗത്തിൽ വിദ്യാശാല വിട്ടുപോകത്തക്കവണ്ണം വിദ്യകളഭ്യസിക്കുമെന്നായിരുന്നു ഞാൻ ആശിച്ചിരുന്നതു". ഇപ്പോൾ അവന്റെ അഭ്യസനം പൂർത്തിയായിട്ടില്ല. സിദ്ധരാമൻ പഠിത്തം പൂർത്തിയാക്കുകയും എന്റെ സഹാദ്ധ്യാപകനായി പഠിപ്പിച്ചുവരികയുംചെയ്യുന്നു" എന്നുപറഞ്ഞു. "അവിടന്നു" എന്റെകുട്ടികൾക്കു വിദ്യാദാനം ചെയ്യുന്നതിൽ ചെയ്തിട്ടുള്ള ശ്രമത്തിനു ഞാൻ അവിടത്തോടു നന്ദിപറയുക എന്നതൊഴിച്ചു മറ്റൊന്നിനും ഞാൻ ശക്തനല്ല. ഇപ്പോൾ വല്ലതും പറഞ്ഞുകേൾക്കാനെങ്കിലും ഒരുവൻ ശക്തനായി എന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. അവിടത്തെ ശ്രമം തന്നിമിത്തം തീരെ വിഫലവുമല്ല. സിദ്ധരാമൻ അവിടത്തേക്കുതന്നെയിരിക്കട്ടെ ഞാൻ എത്രയായാലും ഭാഗ്യഹീനനാണു! എനിക്കു ജഗൽസിംഹനെ മതി. അയാളെ എന്നോടൊന്നിച്ചയയ്ക്കുക, ഞാൻ കൊണ്ടുപൊയ്ക്കൊള്ളാം" എന്നുകൂസൽകൂടാതെ ചാരുദത്തൻ മറുപടിപറഞ്ഞു. ആചാര്യന്റെ മുഖംവിളർത്തു. തന്റെ മനോരഥം അസ്ഥാനത്തിലായപ്പോൾ അയാൾ സ്വയം വഞ്ചിതനായ, 'നാം ഒന്നു വിചാരിക്കുന്നു ദൈവം മറ്റൊന്നുവരുത്തുന്നു' എന്ന ആപ്തവാക്യം എത്ര ശരിയായിരിക്കുന്നു. ഞാൻ ചാരുദത്തനെ ചതിക്കാൻ വിചാരിച്ചു. എന്നാൽ ആ ചതി എനിക്കുതന്നെ കണ്ഠപാശമായി പരിണമിച്ചു. ആട്ടെ. ഇരിക്കട്ടെ. ഇതെല്ലാം ജഗത്സിംഹന്റെ പണിയാണു". അവൻ മുൻകൂട്ടി പോയതും മറ്റും അയാൾ ദിവ്യദൃഷ്ടികൊണ്ടു് ഊഹിച്ചുഗ്രഹിച്ചു. ചാരുദത്തന്റെ ഹിതാനുസരണം ജഗൽസിംഹനെ അയാളോടുകൂടി അയയ്ക്കുകയും ഗുരുദക്ഷിണയ്ക്കായി സിദ്ധരാമനെ എടുത്തുകൊള്ളുകയും ചെയ്തു. ചാരുദത്തൻ ഇളയപുത്രനോടുകൂടി താമസസ്ഥലത്തേക്കു പോയി.

അവർ താമസസ്ഥലത്തെത്തി. എന്നാൽ, അവിടെ ഭക്ഷണത്തിനൊന്നുംതന്നെ ഇല്ലായിരുന്നു. രാത്രിയായപ്പോൾ വിശപ്പും ദാഹവും അതിക്രമിച്ചു.

ജഗൽസിംഹൻ:— അപ്പാ! എനിക്കു നന്നേ വിശപ്പുണ്ടു്. ഭക്ഷിക്കാൻ വല്ലതുംവേണം.

ചാരുദത്തൻ:— ഇവിടെ ഒന്നും ഇരിപ്പില്ല. ഞാൻ നിന്നെ കൊണ്ടുപോരുന്നതിലേക്കു അങ്ങോട്ടു വന്നതിനാൽ പുറത്തുപോയി ഒന്നും കൊണ്ടുവരുന്നതിനു സാധിച്ചില്ലല്ലോ.

ജഗൽ:— ആ സ്ഥിതിക്കു അമ്മയും പട്ടിണിവ്രതം ആയിരിക്കണമല്ലോ?

ചാരു:— അതേ! അന്നന്നു ചെലവിനു വല്ലതും അന്നന്നുണ്ടാക്കിക്കൊണ്ടുവരും അതുകൊണ്ടു ഞങ്ങൾ അന്നന്നു കഴിച്ചുകൂട്ടുകയുംചെയ്യും.

ഭക്ഷണം കിട്ടാത്ത ദിവസവും ചിലപ്പോളുണ്ടാകും. അന്നു് സസന്തോഷം പട്ടിണിതന്നെ കിടക്കും. കർമ്മബന്ധം ആരാലും തടുക്കപ്പെടാവുന്ന ഒന്നല്ലല്ലോ. വരുന്നപോലെയെല്ലാംവരട്ടേ. ശാന്തമായനുഭവിക്കുക എന്നാണു ഞങ്ങളുടെ സിദ്ധാന്തം. നാം ഭക്ഷണമില്ലാത്തവരായിരുന്നില്ല. എന്നാൽ ദൈവവിധി മറിച്ചായിരുന്നതിനാൽ ഭക്ഷണമില്ലാത്തവരായിത്തീർന്നു. ഈ ദൌർഭാഗ്യവും സാധാരണമല്ല. ഇങ്ങനെയൊരു ഭാഗ്യദോഷം അനുഭവിച്ചിട്ടുള്ളവരും മനുഷ്യലോകത്തിൽ അധികമുണ്ടായിരിക്കയില്ല. ഐശ്വര്യാനുഭവത്തിനു ഭാഗ്യം എന്നൊന്നില്ലാതെ സാദ്ധ്യമല്ല. അതുപോലെ ദാരിദ്ര്യത്തിനും ദൌർഭാഗ്യം എന്നൊന്നുതന്നെയാണു കാരണം.

"ഭാഗ്യമേവ ശ്രീയോ ഹേതുർന്ന വിദ്യാജന്മഹേതവഃ
ആന്ദോളികാ പയഃപാനം ശ്വനഃ കനകശൃംഖലാ"

എന്നതന്നെയല്ലേ അഭിജ്ഞമതവും? ഐശ്വര്യം അനുഭവിക്കണമെങ്കിൽ ഭാഗ്യംതന്നെ വേണം. വിദ്യാവൈഭവവും ജന്മപ്രാമാണ്യവും അതിനു കാരണങ്ങളായി ഭവിക്കുന്നില്ല. പട്ടി പല്ലക്കിൽകയറിനടക്കുന്നതും പാലുകുടിക്കുന്നതും സ്വർണ്ണച്ചങ്ങലയണിയുന്നതും ഭാഗ്യംകൊണ്ടല്ലെങ്കിൽ പിന്നെന്തുകൊണ്ടാണു്? അതിനാൽ നിർഭാഗ്യസ്ഥിതിയുള്ള നമുക്കു പട്ടിണിക്കിടയാകുന്നതിൽ ആരോടും പരിഭവിക്കാനില്ല.

ഹരിണാപി ഹരേണാപി ബ്രഹ്മണാപി സുരൈരപി
ലലാടലിഖിതാ രേഖാ പരിമാർഷ്ടും ന ശക്യതേ.

എന്നാണു് മഹാജ്ഞാനിയായ ഭർത്തൃഹരി പറഞ്ഞിട്ടുള്ളതു്. തലയിലെഴുത്തിനെ മായിച്ചുകളയുവാൻ ത്രിമൂർത്തികളാലും ദേവന്മാരാലും സാദ്ധ്യമല്ല. അതിന്റെ ഫലങ്ങളെ അനുഭവിച്ചുതീരേണ്ടവയുമാകുന്നു. ഭാഗ്യകാലമുണ്ടായിരിക്കുമ്പോൾ സന്തോഷിക്കുന്നതും ദൌർഭാഗ്യത്തിൽ ക്ലേശിക്കുന്നതും തന്മൂലം മൌഢ്യമാകുന്നു എല്ലാ സ്ഥിതിഭേദങ്ങളേയും ശാന്തമായനുഭവിക്കുന്നവനാണു് ഉത്തമൻ.

ആയാതമായാതമപേക്ഷണീയം
ഗതം ഗതം സർവ്വമുപേക്ഷണീയം
അലം വൃഥാ ഖേദനമാനനാബ്ജാ-
മലംഘനീയാ കമലാസനാജ്ഞാ.

എന്നു് ആ പണ്ഡിതവൃദ്ധൻ തീരുമാനിച്ചിരിക്കുന്നതും യഥാർത്ഥം തന്നെ. ധാരാളം സമ്പത്തുണ്ടാകുമ്പോൾ വല്ലാതെ തെളിയുകയും അതെല്ലാം നശിച്ചു് നാരായക്കല്ലു പൊളിക്കുമ്പോൾ തലകുനിക്കുകയും ചെയ്യുന്ന പ്രസ്ഥാനം അനാശാസ്യമാകുന്നു. ധാരാളംവന്നുകൊണ്ടിരിക്കുമ്പോൾ അതിനെക്കുറിച്ചു തീരെ തെളിയുകയോ വൻപതാനടിക്കുകയോ ചെയ്യേണ്ട. ചിലർക്കു ചിലകാലത്തു ആശിക്കാതെതന്നെ കനകക്കുന്നായി വന്നുചേരുന്നതാണു ഭാഗ്യത്തിന്റെ അവസ്ഥ. അങ്ങനെ വരുന്നതു തന്റെ

മിടുക്കുകൊണ്ടാണെന്നും ആയതിനാൽ താൻ മിടുക്കനാണെന്നും വിചാരിക്കുന്നതു് തീൎച്ചയായും മൌഢ്യമാകുന്നു വലിയ സമ്പത്തിന്റെ അവസ്ഥയിൽ തനിക്കുണ്ടെന്നു വിശ്വസിച്ചുറച്ചിരിക്കുന്ന മിടുക്ക് ആ നിലയിൽ ഇരിക്കെ സമ്പത്തെല്ലാം ഏതുവിധത്തിലെന്നു ആലോചിക്കുവാൻ കൂടി ഇടംതരാത്ത നിലയിൽ നശിച്ചുപോകുന്നുവല്ലോ ആ സമയം അതിനെ— ആ നാശനിലയെ ആ മിടുക്കിനു എന്തുകൊണ്ടു തടുക്കാൻ കഴിയുന്നില്ല എന്നുള്ളതോൎക്കുമ്പോൾ, മിടുക്കുകൊണ്ടു സമ്പാദിക്കുന്നതാണെന്നുള്ള ബോധം മൌഢ്യമെന്നു മനസ്സിലാകും. അതുകൊണ്ടാണു് വരുമ്പോൾ സന്തോഷിക്കയുംവേണ്ടാ, പോകുമ്പോൾ ഖേദിക്കയുംവേണ്ടാ എന്നു ജ്ഞാനവൃദ്ധനായ ആ പണ്ഡിതൻ ദൃക്സാക്ഷികമായി ഉപദേശിച്ചിട്ടുള്ളതു്.

ജഗൽസിംഹൻ:—എന്നാൽ ഞാൻ ഒരുപായം പറയാം. അച്ഛൻ അതിന്മണ്ണം പ്രവൎത്തിച്ചാൽ തല്ക്കാലം ഈ ദരിദ്രതയിൽനിന്നും ഒഴിഞ്ഞു നില്ക്കാം. നമ്മുടെ രാജാവിനു വിശേഷതരത്തിൽ ഒരു പിടക്കോഴിയെ കിട്ടീട്ടുണ്ടു്. അതിൻവണ്ണം ഒരു പൂവൻകോഴിയെക്കൂടി കിട്ടിയാൽകൊള്ളാമെന്നാഗ്രഹമുണ്ടു് അദ്ദേഹം മോഹിക്കുന്നു. ഞാൻ വെളുപ്പിനു വിശേഷവിധിയായി കൂകാം. അതുകേട്ടു്, രാജഭടന്മാർ വിവരം രാജാവിനെ അറിയിക്കും. കോഴിയേയുംകൊണ്ടു ചെല്ലുന്നതിനു രാജാവിന്റെ ആജ്ഞയോടുകൂടി ഭടന്മാർ വന്നു അച്ഛനോടുപറയും. അച്ഛൻ എന്നേയും കൊണ്ടു രാജസന്നിധിയിൽ ചെല്ലണം. ഈ കോഴിയെ തരണമെന്നു് അയാൾ ആവശ്യപ്പെടും നൂറുവരാഹൻ തന്നാൽ ഇതിനെ തരാം എന്നു അച്ഛൻ പറയണം. ഉടൻ നൂറുവരാഹൻ തന്നു് അദ്ദേഹം എന്നെ വാങ്ങിക്കും. അച്ഛൻ വരാഹനുംകൊണ്ടു പോരുകയും അതുകൊണ്ടു ചിലവു കഴിക്കുകയും വേണം. ഞാനും താമസിയാതെ എത്തിക്കൊള്ളാം.

അനന്തരം അന്നു നേരം വെളുപ്പാനുള്ളപ്പോൾ അതായതു് നാലാമത്തെ യാമത്തിൽ ജഗൽസിംഹൻ ഭംഗിയായ ആൺകോഴിയുടെ വേഷമവലംബിച്ചു കൂകി, കുറച്ചുനേരം തകൎത്തുകൂകി. ബ്രാഹ്മമായ മുഹൂൎത്തമായിരുന്നതിനാൽ രാജാവുണൎന്നിട്ടുണ്ടായിരുന്നു. കോഴിയുടെശബ്ദഭംഗിയെ അദ്ദേഹം കുറച്ചുനേരം ശ്രദ്ധയോടെ ശ്രവിച്ചു. ഇതു് സാധാരണമായ കോഴിയല്ലെന്നുമനസ്സിലാക്കി ഉടൻ ഭൃത്യന്മാരെവിളിച്ചുണൎത്തി ഈ കോഴി കൂകുന്ന സ്ഥലത്തെത്തി അതിനെ കാണുകയും അതിന്റെ ഉടമസ്ഥനോടു വിലയ്ക്കുതരണമെന്നു ഞാൻ ആവശ്യപ്പെടുന്നതായിപ്പറകയും ഉദിച്ചുകഴിഞ്ഞശേഷം ആ കോഴിയേയും ഉടമസ്ഥനേയും കൊണ്ടുവരികയും ചെയ്യണമെന്നു ആജ്ഞാപിച്ചു. അതിൻവണ്ണംപുലർകാലെതന്നെ, കോഴിയേയുംകൊണ്ടു് രാജഭൃത്യനും ചാരുദത്തനും കൊട്ടാരത്തിൽചെന്നു. രാജാവു കോഴിയെക്കണ്ടു് അത്യധികം സന്തോഷിച്ചു. ഈജാതി കോഴിയെ

ഞാൻ കണ്ടിട്ടില്ല. എന്തു സൌന്ദൎയ്യം! തൂവലും മറവും എത്ര ശോഭായമാനമായിരിക്കുന്നു. ഇതിനെന്തുവിലയുണ്ടു് എന്നു ചോദിച്ചു. ഇതിനു നൂറുവരാഹൻ വിലയുണ്ടു് എന്നു ചാരുദത്തൻ വിനയത്തോടെ മറുപടി പറഞ്ഞു. രാജാവുടൻ നൂറുവരാഹനും കൊടുത്തു കോഴിയെ വാങ്ങി. ചാരുദത്തൻ വരാഹനുംകൊണ്ടു പോരുകയുംചെയ്തു. അന്നുമുതൽ പുറത്തുപോയി ഭക്ഷണത്തിനു എന്തെങ്കിലും പ്രയത്നിച്ചുണ്ടാക്കുക എന്ന വൈഷമ്യമില്ലാതായി. ചാരുദത്തനും പത്നിയും പുത്രന്റെ കൌശലംകണ്ടു് വിസ്മയിക്കുകയും അവർ സുഖേന ദിവസവൃത്തി കഴിച്ചുകൂട്ടുകയും ചെയ്തു.

കോഴിയെ ഒരു കല്ലറയുണ്ടാക്കി അതിലിട്ടടച്ചു മുകളിൽ ഇരുമ്പഴികളും പൂട്ടും ഉണ്ടാക്കി. ജഗൽസിംഹൻ കോഴിയായി കുറേദിവസം ആ കൂട്ടിൽകിടന്നു വിഷമിച്ചു. പുറത്തുപോകാൻ ഒരുപായവുമില്ലായിരുന്നു. ഇരുമ്പഴികളെ മുറിച്ചുപോകാൻ സാധിക്കുന്നതല്ലെന്നു വന്നപ്പോൾ വേറെ മാൎഗ്ഗംതേടേണ്ടതായിവന്നു. രാത്രിയിൽ കല്ലറയുടെ അടിയിൽക്കൂടി ഒരു തുരങ്കമുണ്ടാക്കി. പുലരുന്നതിനുമുമ്പായി ഒരു പെരുച്ചാഴിയുടെ രൂപം ധരിച്ചു തുരന്നു പുറത്തേക്കുപോന്നു. അവൻ പിതാവിന്റെ അടുക്കൽ മടങ്ങിയെത്തി മൂന്നുപേരുംഒന്നിച്ചു പാൎത്തുവന്നു. നേരം വെളുത്ത സമയം കോഴിയെക്കാണ്മാനില്ലെന്നും പെരുച്ചാഴിയെപ്പോലുള്ള എന്തോ ഒരു ജന്തു തുരന്നുകയറി കോഴിയെ പിടിച്ചുകൊണ്ടു പൊയ്ക്കളഞ്ഞു എന്നും രാജാവിനു് അറിവുകിട്ടി. വിശേഷജാതിയിലുള്ള ആ കോഴി പൊയ്പ്പോയതിൽ രാജാവിനു ക്ലേശമുണ്ടായി. തുരങ്കം പരിശോധിക്കാൻ ചെയ്ത പ്രയത്നവും നിഷ്ഫലമായി. എന്തു പിടിച്ചു എന്നു് ഒരു ലക്ഷ്യവും ലഭിക്കാതെ രാജാവു നിരാശനായിരുന്നു.

ഇങ്ങനെയിരിക്കേ ചാരുദത്തനു കിട്ടിയ നൂറുവരാഹനും അവസാനിച്ചു. മടിശ്ശീല കെട്ടിച്ചുരുട്ടിവച്ചു. അതുകൊണ്ടു ജഗൽസിംഹൻ പിതാവിനോടു മറ്റൊരുപായം പറഞ്ഞു. ഞാനൊരു പഞ്ചകല്യാണിക്കുതിരയാകാം. അച്ഛൻ കുതിരയെനടത്തി, നമ്മുടെ വലിയ പട്ടണംചെട്ടിയാരുടെ വീട്ടിൽ കൊണ്ടുചെല്ലണം. ചെട്ടിയാരുടെ ഒരുമകൻ വലിയ ദിപോളിക്കാരനാണു്. അവനു വ്യാഴം പന്ത്രണ്ടിൽതന്നെ. അതിനാൽ നല്ല കുതിരയേ കണ്ടാൽ വിട്ടയയ്ക്കുകയില്ല. എന്തുവിലയായാലും വാങ്ങാതെയിരിക്കയുമില്ല. അവൻ വലിയ കുതിരഭ്രാന്തനാണു് എന്തുവിലഎന്നു ചോദിച്ചാൽ ആയിരംവരാഹൻ വിലയുണ്ടെന്നും അതു കിട്ടിയെങ്കിലേ തരികയുള്ളു എന്നും പറയണം. അവൻ ആ തുക തന്നുവാങ്ങും. പിതാവു മുമ്പിലത്തെപ്പോലെ സുഖമായിപ്പാൎത്തുകൊള്ളണം. ഞാൻ ഏതുവിധവും വന്നുചേൎന്നുകൊള്ളാം. എന്നു പറഞ്ഞതനുസരിച്ചു്, കണ്ടാൽ ആരും വിസ്മയിക്കുന്ന തരത്തിലുള്ള ഒരു കുതിരയായി അവൻ വേഷംമാറി. ചാരുദത്തൻ കുതിരയേയുംകൊണ്ടു ചെട്ടിയാരുടെ വീട്ടിൽചെല്ലുന്നു. ചെട്ടിയാർ മഹാകുബേരനാകുന്നു. ഒരു

രാജധാനിയുടെ നിലയെല്ലാം ആ ചെട്ടിയാരുടെ ഗൃഹത്തിനുമുണ്ടു്. പൊന്നും പണവും ഇത്രയധികമുള്ള സമ്പന്നന്മാർ അക്കാലത്തു എവിടെയുമില്ല. ചെട്ടിയാരുടെമകൻ കുതിരയെക്കണ്ടു ഇത്രഭംഗിയുംമുഴുപ്പും ലക്ഷണങ്ങളുമൊത്ത കുതിരയെ അവൻ കണ്ടിട്ടേയില്ല. കുതിരയുടെ രമണീയമായ ആകൃതിവിശേഷം അവൻ്റെ മനസ്സിനെ ഹഠാദാകർഷിച്ചു. അവൻ കുതിരക്കാരനോടു ഇതിനെന്തുവിലവേണമെന്നു ചോദിച്ചു. ആയിരംവരാഹൻ തന്നാൽ കുതിരയെത്തരാമെന്നു് കുതിരക്കാരനായ ചാത്തുമത്തൻ മറുപടിപറഞ്ഞു. ഇതെല്ലാം ജഗൽസിംഹൻ്റെ ആചാര്യൻ സൂക്ഷിക്കുന്നുണ്ടായിരുന്നു. ആ ആചാര്യനാണു ചെട്ടിയാരുടെ മകനേയും പഠിപ്പിക്കുന്നതു്. ഗുരുപ്പിഴയുടെ ശക്തികൊണ്ടു ആ ആചാര്യൻ ഉണ്ടായിരുന്നസമയത്താണു കുതിരയെ വില്പാൻ അവിടെ ചെല്ലുന്നതിനിടയായതു്. അസാമാന്യം ആകർഷകഗുണത്തോടുകൂടിയ അശ്വത്തെ ആചാര്യൻ സൂക്ഷ്മമായി പരിശോധിച്ചു വാസ്തവംഗ്രഹിച്ചു തന്നെച്ചതിച്ചുപോന്നതിനുശരിയായ ഒരു ശിക്ഷ നൽകുന്നതിനുള്ള ആ അവസരത്തെ വൃഥാകളയുന്നതു ശരിയല്ലെന്നു് അവൻ മനസ്സിൽ കണ്ടു ചെട്ടിയാരോടു ഇങ്ങനെപറഞ്ഞു. ഈ കുതിരയെ നിങ്ങളുടെ മകൻ വാങ്ങേണ്ട. ഇതു വിസ്മയകരമായ ഒരു അശ്വവിശേഷമാണു്. ഇതിൽ നിങ്ങളുടെ മകൻ കയറിയാൽ അവനെ കാണുകയേ ഉണ്ടാവില്ല. ഇതു ദിവ്യമായ ഒരു ജന്തുവാകുന്നു. ഇതിനു ഭൂമിയിലും അന്തരീക്ഷത്തിലും സഞ്ചരിക്കാൻകഴിയും. ഇതിൻ്റെ വൈഭവമോർത്താൽ ഇതൊരു മായാശ്വം എന്നുപറയാം. ഇതിനെ ഞാൻ വാങ്ങിക്കൊള്ളാം. ഇതിൻ്റെ അത്ഭുതശക്തിയെ നിങ്ങളുടെമുമ്പിൽ പ്രത്യക്ഷീകരിക്കാം; ആയിരം വരാഹൻ എനിക്കുകടമായിതരൂ. ഞാൻ ഗൃഹത്തിൽ ചെന്നാലുടൻ മടക്കിക്കൊടുത്തയയ്ക്കുകയുംചെയ്യാം എന്നുപറഞ്ഞു. ചെട്ടിയാർ ആയിരം വരാഹൻകൊടുത്തു. ആചാര്യൻ ആ തുക ചാത്തുമത്തനു കൊടുത്തിട്ടു കുതിരയെവാങ്ങി ഒരു മരത്തിൽകെട്ടി. ആചാര്യനു കുതിരയെ കൊടുത്തതിൽ ചാത്തുമത്തനു സംശയമുണ്ടായി. കൂടവിട്ടുകൂടുമാറുന്ന ഈ വിദ്യ തൻ്റെ മകൻ അഭ്യസിച്ചതു അവനോടായിരുന്നു. അവനെച്ചതിച്ചു ജഗൽസിംഹൻ തന്നോടുകൂടി പോരുകയും ചെയ്തു. ഇക്കാര്യത്തിൽ ആചാര്യനു വല്ല വിദ്വേഷബുദ്ധിയും ജനിച്ചിട്ടുണ്ടെങ്കിൽ അതിലേക്കു പകരം വീട്ടുവാനുള്ള സൗകര്യം അവനു ലഭിക്കയും ചെയ്തു. ഈ വിഷമഘട്ടത്തിൽ തൻ്റെ പുത്രനു യാതൊരാപത്തുമുണ്ടാകാതിരിപ്പാനായി ചാത്തുമത്തൻ ഭക്തിപൂർവ്വം ഈശ്വരനോടു പ്രാർത്ഥിച്ചുശേഷമാണു് അവിടെനിന്നും മടങ്ങിപ്പോന്നതു്.

ആചാര്യൻ കുതിരപ്പുറത്തു കയറിയപ്പോൾതന്നെ ഇതു് തന്നെ ഏതുവിധവും നശിപ്പിക്കണമെന്നുള്ള വൈരനിര്യാതനബുദ്ധിയുടെ പ്രകടമായ പ്രയത്നമാകുന്നുവെന്നു ജഗൽസിംഹൻ ധരിച്ചുകഴിഞ്ഞു. അവൻ്റെ പിടിയിൽനിന്നും മോചനത്തിനായുള്ള ഉപായം കണ്ടുപിടിക്കുന്നതിലേക്കു്

അവൻെറ ശ്രദ്ധ വേണ്ടവിധംതിരിഞ്ഞുതുടങ്ങിയിരുന്നു. കുതിപ്പുറത്തു കയറിയ ആചാര്യനെവഹിച്ചുകൊണ്ടു് അവൻ നേരേ അംബരത്തോളമുയൎന്നു. അതുകണ്ടു ചെട്ടിയാർ ഭയന്നു തൻെറ മകനു് അതിനെ വാങ്ങിക്കൊടുക്കാനിടയാകാത്തതു നന്നായി എന്നും ആയവസരത്തിൽ ആചാര്യൻെറ സാന്നിദ്ധ്യം ഭാഗ്യഹേതുകമായി എന്നും അവൻ അനുമിച്ചു. ആചാര്യനെ പുറത്തുനിന്നും തള്ളിയിടുവാൻ അവൻപലപ്രയത്നങ്ങളുംചെയ്തു എന്നാൽ അതെല്ലാം ഐന്ദ്രജാലികനായ ആചാര്യനോടു പററിയില്ല. ഇങ്ങനെ ഏകദേശം ഭൂതലത്തിലും അന്തരീക്ഷത്തും പിന്നെയും ഭൂതലത്തിലും കാടുകളിലും മലകളിലും മററും ഓടി ഓടി കുതിര തളൎന്നുവശായി. വെള്ളം കുടിക്കുവാൻ ആചാര്യനെ വഹിച്ചുകൊണ്ടു് ഒരു തടാകത്തിലിറങ്ങി. ആ സമയം ഇതുതന്നെ ഉപായമെന്നു നിശ്ചയിച്ചു് ജഗൽസിംഹൻ കുതിരയുടെ വേഷത്തിൽനിന്നു പെട്ടെന്നു മത്സ്യമായി ജലാശയത്തിൻെറ അത്യഗാധത്തിൽ കടന്നൊളിച്ചു. ആചാര്യൻ അമ്പരന്നായി. ഇവൻ നമ്മെ പററിച്ചു എങ്കിലും ഇവനെ ഏതുവിധവും കൊല്ലാതെ വിട്ടയയ്ക്കുകില്ലെന്നു മനസ്സുകൊണ്ടുറച്ചു. ആളുകളെ വരുത്തി അതിലുള്ള മത്സ്യങ്ങളെയെല്ലാം പിടിച്ചു കൊല്ലിച്ചു. ഇവിടെയും നമുക്കഭയമില്ലെന്നു ജഗൽസിംഹൻ കണ്ടു പെട്ടെന്നു് കുളം കലക്കിമറിച്ചുകൊണ്ടു് ഒരു പോത്തിൻെറ വേഷത്തിൽ കരയ്ക്കുകയറി. ആ സമയം കുളമിറച്ചുകൊണ്ടു നിന്നവരെല്ലാം ഭയന്നോടി ആചാര്യൻ വൈദ്യമവലംബിച്ചു കടന്നുപിടിച്ചു് ഒരു വൃക്ഷത്തിൽ ബന്ധിച്ചുനിറുത്തി. പ്രഹരിക്കുമെന്നു ശങ്കായപ്പോൾ അവൻ ഒരു പഞ്ചവൎണ്ണക്കിളിയായി പറന്നുകളഞ്ഞു. ആചാര്യൻ അതുകണ്ടു ഇവൻ ഇന്ദ്രജാലവിദ്യയിൽ തമന്ന അതിശയിക്കുന്നവനെന്നു തോന്നി. ഏതായാലും ഇവനെയിനി അരക്ഷണംപോലും ജീവിച്ചിരിക്കാൻ അനുവദിക്കുന്നതു് അനുചിതമാകുന്നു. ഇവൻ ജീവിച്ചിരുന്നാൽ തൻെറ യശസ്സു നാശിച്ചുപോകുമെന്നുള്ളതിൽ വാടമില്ല. എന്നുവിചാരിച്ചുറച്ചു അമൎഷബുദ്ധിയോടുകൂടി ഗരുഡവേഷമവലംബിച്ചു് പഞ്ചവൎണ്ണക്കിളിയെ ഗ്രസിക്കുവാൻ പിന്നാലെ പറന്നുപോയി. ആ രണ്ടു പക്ഷികളും അനേകം വനശൈലങ്ങളും സമുദ്രങ്ങളും രാജ്യങ്ങളുമെല്ലാം കടന്നു പറന്നു പറന്നു പ്രക്ഷീണിച്ചു. പഞ്ചവൎണ്ണക്കിളി ഒരു രാജ്യത്തിലുള്ള രാജകന്യകയിരിക്കുന്ന സൌധത്തിൻെറ കിളിവാതിൽവഴിയായി ഉള്ളിലേക്കു പറന്നുചെന്നു രാജകന്യകയുടെ മടിയിൽ വീണു. പെട്ടെന്നു് അതിമനോഹരമായ ഒരു പഞ്ചവൎണ്ണക്കിളി തൻെറ ഉത്സംഗത്തിൽ പറന്നുവീണതുകണ്ടു് അവൾ ആശ്ചൎയ്യഭരിതയായി. അതിൻെറ പുറത്തു കൈകൊണ്ടു തടവി സാന്ത്വനം ചെയ്തു ഗരുഡൻ ആ കിളിവാതിൽവഴി ഉള്ളിൽ കടക്കാൻ തരമില്ലാതിരുന്നതിനാലും, കടന്നാൽതന്നെയും രാജകുമാരി അവനെ വിട്ടുതരികയില്ലായിരുന്നതിനാലും,തന്നെക്കണ്ടാൽ രാജഭടന്മാരെക്കൊണ്ടു പിടിപ്പിച്ചു കൊല്ലിക്കയോ, കൂട്ടിലടച്ചു ദുഃഖിപ്പിക്കയോ ചെയ്യുമെന്നും തോന്നുകയാൽ ആചാര്യൻ ബുദ്ധിമുട്ടത്തു് പുറകോട്ടുപോയി. പോകുമ്പോൾ നി

ന്റെ നിര്യാണം എന്റെ കൈകൊണ്ടുതന്നെ എന്നു് ശപഥംചെയ്തിരുന്നു.

രാജകുമാരിക്കു് അവിചാരിതമായി ലഭിച്ച ആ പക്ഷിയിൽ അതിററ വാത്സല്യവും സ്നേഹവും സന്തോഷവുമുണ്ടായി. ഇത്തരം സുന്ദരതരമായ ഒരു പഞ്ചവർണ്ണക്കിളിയെ ഒരിക്കലും അവൾ കണ്ടിരുന്നില്ലെന്നു് അവൾക്കു ബോദ്ധ്യമായി. വർണ്ണങ്ങളുടെ കമനീയതയും ആകൃപ്പാടെയുള്ള ഭംഗിയും രാജകുമാരിക്കു ഹൃദയാകർഷകമായിരുന്നു. ഉടൻതന്നെ ഒരുനല്ല കൂടുവരുത്തി അതിനെ ആ കൂട്ടിലടച്ചു താൻശയിക്കുന്നമുറിയിൽതന്നെ ആ കൂടുകൊണ്ടുതൂക്കുവാനും അവൾ ശട്ടംകെട്ടി. രണ്ടുനേരവും പഴങ്ങളും പാലും കൊടുക്കും. കിളിയുടെ കർണ്ണാനന്ദകരമായ പാട്ടുകേട്ടു രസിക്കും. എല്ലാദിവസവും കിളിയെ ശുശ്രൂഷിക്കുന്നതിൽ ഒരു വലിയ ഓഹരി അവൾക്കുതന്നെയായിരുന്നു. കിളിയെ കിട്ടിയതുമുതൽ സമയംപോയതറിഞ്ഞതില്ല. അതിനെ, കൂട്ടിൽനിന്നെടുത്തു കുറേനേരം മടിയിൽവച്ചുതടവി സന്തോഷിപ്പിക്കുകയെന്നതു് അവൾക്കു സഹജമായിത്തീർന്നു. ഒരുസമയംപോലും കിളിയെ വിട്ടുപിരിയുന്നതിൽ അവൾ ക്രമേണ അശക്തയായി ഭവിച്ചു.



ഒരുദിവസം രാത്രിയിൽ അവൾ പതിവുപോലെ ഉറങ്ങുകയായിരുന്നു. ആ സമയം ജഗൽസിംഹൻ കിളിരൂപംമാററി അവളുടെ അടുത്തുചെന്നിരുന്നു. ഉറക്കം ഗാഢമായി എന്നുകണ്ടു് അവൻ കാമകലാപ്രണയത്തിനു വശീഭവിപ്പിച്ചു. അവൾ ഉണരുന്നതിനുമുൻപായി അവൻ പൂർവ്വസ്ഥിതിയിൽ കിളിവേഷമവലംബിച്ചു കൂട്ടിൽ കടന്നിരിക്കയുംചെയ്തു. അവളുടെ മനസ്സുഴിഞ്ഞതോടുകൂടി അവൾഉണർന്നു. എന്നാൽ അല്പസമയത്തേക്കു അവൾക്കു എഴുന്നേല്ക്കാനോ ഒന്നും ഓർക്കാനോ കണ്ണുതുറക്കാനോ കഴിഞ്ഞില്ല. അനന്തരം അവൾ എഴുന്നേററു. ഒരുകാമുകന്റെ പ്രവൃത്തി ശരിയായി നടന്നിരിക്കുന്നു എന്നു് അവൾക്കു ബോദ്ധ്യമായി. അവൻ അത്യന്തം സുന്ദരനായ ഒരു യുവാവായിരുന്നുവെന്നും അവൾ ഓർമ്മിച്ചു. ആൾ ആരായിരിക്കുമെന്നുള്ളതിനെക്കുറിച്ചു ഒരു വിവരവുമില്ല. ശയ്യാഗൃഹത്തിന്റെ വാതിലുകളെല്ലാം ദൃഢമായി ബന്ധിച്ചപോലെതന്നെയിരിക്കുന്നു. ദീപം ശരിയായി കത്തുന്നുണ്ടു്. ഇവൻ ഏതുവഴി ഇതിനുള്ളിൽ കടന്നു തന്റെമനസ്സിനെ ചോരണംചെയ്തു? ഒരു ലക്ഷ്യവുമില്ല. ആകട്ടേ. ഇന്നുവന്നവൻ നാളെയുംവരാതിരിക്കാനിടയില്ല. ഞാൻ അവനെ കണ്ടുപിടിച്ചുകൊള്ളാം. ചൗര്യമായിട്ടാണെങ്കിലും അവൻ എന്റെ ഹൃദയത്തെ കവരുകയും എന്റെ പ്രണയപരവശതയ്ക്കു പാത്രീഭവിക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ അവനെ കണ്ടുപിടിക്കണമെന്നുള്ളതു ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരാവശ്യകമായിത്തീർന്നിട്ടുണ്ടു്" എന്നിങ്ങനെ തീർച്ചയാക്കിട്ടു് അവൾ വീണ്ടും ഉറങ്ങാൻ കിടന്നു; ഗാഢമായി ഉറങ്ങുകയുംചെയ്തു.

അടുത്തദിവസം പതിവനുസരിച്ചു നിത്യകർമ്മങ്ങളെല്ലാം കഴിച്ചു കിളിയെ ശുശ്രൂഷിച്ചു. അതിന്റെ മധുരസ്വരമായ ഗാനചാതുര്യമേറ്റ് അവൾ ആനന്ദിച്ചു. സന്ധ്യവരെ അതിനെ ലാളിച്ചു. സന്ധ്യയ്ക്കു പതിവനുസരിച്ചുള്ള ദേവീഭജനം കഴിഞ്ഞു് ഊണുകഴിച്ചു. ശയനഗൃഹത്തിൽ കയറി കിളിയെ എടുത്തു വീണ്ടും മടിയിൽവച്ചു വളരെനേരം ആനന്ദിച്ചു. ഏകദേശം പാതിരാത്രിവരെ അങ്ങനെയിരുന്നു അതിനുള്ളിൽ ആരും വന്നുകണ്ടില്ല. ഇന്നു താൻ ഉണർന്നിരിക്കുമെന്നുകരുതിവരാത്തതായിരിക്കും. ഏതായാലും കിടക്കുകതന്നെ എന്നുകരുതി കിളിയെ കൂട്ടിനകത്താക്കി സമയം അതിക്രമിക്കയാൽ ഉറങ്ങാൻകിടന്നു. അർദ്ധരാത്രിക്കുശേഷം ഉറങ്ങാൻ കിടന്നതുകൊണ്ടു് അവൾ ക്ഷണേന നിദ്രയ്ക്കുവശംഗയായി. ജഗൽസിംഹൻ കൂട്ടിൽനിന്നിറങ്ങി അവളുടെ നിദ്രയെ പരിശോധിച്ചിട്ടു തലേന്നാളത്തെപ്പോലെ കാമകലാപ്രഹസനം നടത്തി. അവൻ അതിന്റെ വിരാമത്തോളം രസപോഷണത്താൽ അവളുടെ മനസ്സിനെ ആനന്ദിപ്പിച്ചുകൊണ്ടു കൂട്ടിൽകടന്നൊളിച്ചു. അവൾ കണ്ണുതുറന്നുസാവധാനംനോക്കി. അവിടെ ആരേയും കണ്ടില്ല: "ഞാൻ എന്തു മഠയിയാണു്" ഉറക്കത്തെ ഭജിക്കുകകൊണ്ടുണ്ടായ അബദ്ധമാകുന്നു. കുറേനേരംകൂടി ഉറങ്ങാതിരുന്നുവെങ്കിൽ കണ്ടുപിടിക്കാമായിരുന്നു അവൻ എന്തുമറയനാണു്? എന്നെ ഉണർത്തിയിരുന്നു എങ്കിൽ എത്ര നന്നായിരുന്നേനേ—ആകട്ടെ. നാളെമുതൽ ഉറങ്ങാതിരുന്നും അവനെ കണ്ടുപിടിക്കാതെവിടുകില്ലഎന്നു തന്നെത്താൻപറഞ്ഞിട്ടു വീണ്ടുംഉറങ്ങാൻകിടന്നു. ഈവിചാരപരമ്പരകൾ അവളെ പിന്നീടുറക്കിയില്ല മനസ്സുകൊണ്ടു വിചാരങ്ങളെ തള്ളിമാറ്റവും ചേറവും, നാടകീയരംഗവൈധാനംപോലെ, ഓരോന്നായിമാറിമാറി അഭിനയിച്ചുകൊണ്ടിരുന്നു. നേരം വെളുത്തപ്പോൾ നല്ലപോലെ ഉറങ്ങായ്കകൊണ്ടു് അല്പമായി വിളർത്തും കണ്ണുകൾ ചെറുകിയുമിരുന്നതുകണ്ടു് സഖികൾ അവളെ കളിയാക്കി

അടുത്തദിവസം അവൾ തലേന്നാളത്തെകാര്യപരിപാടിയനുസരിച്ചു പ്രവർത്തിച്ചു. തന്റെ ദിനകൃത്യങ്ങൾകഴിഞ്ഞു വളരെനേരം കിളിയെ എടുത്തുവച്ചുലാളിച്ചു സന്ധ്യയോടുകൂടി വൈദികകാര്യങ്ങളിൽ പ്രവേശിച്ചു് ഊണുകഴിഞ്ഞുകിളിയെ എടുത്തു മടിയിൽവച്ചു കുറേനേരം കളിപ്പിച്ചു. പിന്നീടു് അതിനെ യഥാസ്ഥാനത്താക്കി. തന്റെ ശയ്യോപകരണങ്ങൾ തോഴികളാൽ സജ്ജീകൃതമായി. അവൾ അതിൽ ഉപവേശിച്ചു് മനോരാജ്യംതുടങ്ങി. ഇന്നും ഇന്നലത്തെപ്പോലെ വിഡ്ഢിയാകരുതു്. അവൻ ആരാണെന്നു കണ്ടുപിടിക്കുക അവശ്യം വേണ്ടതായിരിക്കുന്നു ഇന്നു തീരെ ഉറങ്ങാൻ വിചാരിക്കുന്നില്ല. "പലനാളത്തെക്കള്ളൻ ഒരുനാളകപ്പെടും" എന്നുള്ളതു നിരപവാദമായ സത്യമാകുന്നു. എന്നു വിചാരിച്ചുകൊണ്ടു് അവൾ കിടന്നു. കുറേനേരം ജഗൽസിംഹൻ അവൾ ഉറങ്ങുന്നുണ്ടോയെന്നു നോക്കുകയായിരുന്നു. അവളെ അന്നും അബലയാക്കിത്തീ

ക്കാൻ സാധിക്കയില്ലെന്നു് അവനറിയാം. വിശേഷിച്ചു് അവൻെറപേരമാത്രം അവളെ ധരിപ്പിക്കേണ്ടതായ ആവശ്യവുമുണ്ടു്. ആചാര്യൻ പിടികിട്ടാതെ മടങ്ങിപ്പോകുന്ന അവസരത്തിൽ "ഇന്നേക്കു് എട്ടാംദിവസം നിന്നെ ഞാൻ കൊല്ലുന്നുണ്ടു്" എന്നു ശപഥം ചെയ്തിട്ടുള്ളതും വിസ്മരിച്ചുകളവാൻ തരമില്ല. ശപഥം ചെയ്തിട്ടു ഇന്നു മൂന്നുദിവസം കഴിഞ്ഞിരിക്കുന്നു. ഇനി അഞ്ചുദിവസത്തിനുള്ളിൽ എന്തെല്ലാമോ ഭയങ്കരസംഭവങ്ങൾ നടക്കേണ്ടിയിരിക്കുന്നു എന്നു വിചാരിച്ചു് അവൻ കിളിക്കൂടു തള്ളിത്തുറന്നു നിലത്തുപതിച്ചു. അത്യന്തം കോമളനായ ഒരു യുവാവു കിളിയുടെ ശരീരത്തിൽനിന്നും വേർപെട്ടു മന്ദംമന്ദം നടന്നു അവളുടെ ശയ്യയിൽ ചെന്നിരുന്നു. അതെല്ലാം അവൾ നോക്കിക്കൊണ്ടുകിടക്കുകയായിരുന്നു. ജഗൽസിംഹൻ തൻെറ അടുക്കൽ ഇരുന്ന ഉടൻ അവൾ എഴുനേററു അവൻെറ കൈകപിടിച്ചു. നിങ്ങളെ കണ്ടിട്ടു ഒരു രാജകുമാരനാണെന്നുതോന്നുന്നു. നിങ്ങൾ കിളിരൂപം ധരിച്ചു എൻെറഅടുക്കൽ വന്നിരിക്കുന്നതിൻെറ ഉദ്ദേശമെന്തു? നിങ്ങൾ ആരു്? ദേശം ഏതു്? എന്നു് അവൾ ചോദിച്ചു. അതിലേക്കു നടന്ന സംഭവങ്ങളെല്ലാം സവിസ്തരം അവളെ ഗ്രഹിപ്പിച്ചു. അവൾ കേട്ടു വിസ്മയിച്ചു. തൻെറ അടുക്കൽ ഗൂഢവാസം ചെയ്കയും തൻെറ മനസ്സിനെ സ്വാധീനം ചെയ്കയും ചെയ്തതു് സർവഥാ അതിലേക്കു അർഹതയുള്ള ഒരു രാജകുമാരനാണെന്നറിഞ്ഞപ്പോൾ, അവൾക്കു കൃതകൃത്യതയുണ്ടായി എന്നുതന്നെയല്ല, അവനു് അമാനുഷികമായ പല അത്ഭുതകർമ്മങ്ങളിലും ഐന്ദ്രജാലികമായ കലാകൗശലങ്ങളിലും പാടവമുണ്ടെന്നുകൂടി അറിയാൻ ഇടയായപ്പോൾ അവളുടെ കൌതുകവും ഹർഷജനകമായ ആനന്ദവും ശതഗുണീഭവിച്ചു.

ജഗത്സിംഹൻ അവളോടിങ്ങനെ പറഞ്ഞു: 'പ്രിയേ! ഭവതി ഒരു സംഗതി എപ്പോഴും ഓർമ്മവച്ചുകൊള്ളേണ്ടതുണ്ടു്. ആചാര്യൻ ചെയ്ത പ്രതിജ്ഞയെ നിറവേററുന്നതിനായി ആരംഭിച്ചിട്ടുണ്ടു്. അയാൾ ഒരുകഴക്കൂത്താടിയായിവന്നു് ഭവതിയുടെ പിതാവിൻെറ മുമ്പിൽ വിസ്മയകരങ്ങളായ പല കളികൾകൊണ്ടു് അദ്ദേഹത്തിൻെറ പ്രശംസയെ അർഹിക്കും. അദ്ദേഹം സന്തുഷ്ടനായി എന്താണു അഭിമതമെന്നു ചോദിക്കും. ആ സമയം അവിടത്തെപ്രിയപുത്രിയുടെ കൈവശമുള്ള പഞ്ചവർണ്ണക്കിളിയെ തരണമെന്നു അപേക്ഷിക്കും. രാജാവായ ഭവതിയുടെ പിതാവു ഭവതിയോടതിനെ കൊടുക്കുവാൻ പറയും; ഭവതി കൊടുക്കുന്നതല്ലെന്നു സിദ്ധാന്തിക്കണം. കൊടുത്തേതീരൂ എന്നുള്ള പിതാവിൻെറ ശാഠ്യമായ ആജ്ഞയുണ്ടാകും. ആ സമയം ഭവതി എല്ലാവരും കാൺകെത്തന്നെ കിളിയുടെ കഴുത്തുപിരിച്ചു മുറിച്ചു നിലത്തിട്ടുകൊടുക്കണം. അതുകണ്ടു് അയാൾ ഭവതിയുടെ കണ്ഠത്തിൽ കിടക്കുന്ന മുത്തുമാല വേണമെന്നപേക്ഷിക്കും. ഭവതി അതിനെ വലിച്ചുപൊട്ടിച്ചു നിലത്തെറിയണം. അപ്പോൾ

നടക്കുന്ന അത്ഭുതസംഭവങ്ങളെ ശ്രദ്ധാപൂർവ്വം നോക്കി മനസ്സിലാക്കി കൊള്ളണം.

രാജകുമാരിക്ക് തന്റെ വരനായിരിക്കാൻപോകുന്ന രാജകുമാരന്റെ അത്ഭുതകരങ്ങളായ ഇന്ദ്രജാലവിദ്യ കാണുവാൻ അതിയായ ഉൽക്കണ്ഠ ജനിച്ചു. എന്നാൽ ഈ കഥ അന്തഃപുരത്തിലുള്ള മററാരും ഗ്രഹിച്ചിരുന്നില്ല. അതുമുതൽ പകൽസമയം കിളിയായും, രാത്രിയിൽ അവർ ഭാര്യാഭർത്താക്കന്മാരുടെ നിലയിലും വർത്തിച്ചുവന്നു ഇങ്ങിനെ പ്രതിജ്ഞയുടെ നിർവ്വഹണസന്ധിക്കുള്ള എട്ടാംദിവസവും പ്രാപ്തമായി. ഏകദേശം പത്തുനാഴിക പുലർന്നപ്പോൾ ആ ചാതുര്യനാം ചില ശിഷ്യന്മാരുമായി രാജാവിന്റെ അടുത്തെത്തി കളിക്കാൻ അനുവാദം വാങ്ങിച്ച് അത്യുന്നതമായ ഒരു കഴനാട്ടി അതിന്റെ മുകളിൽ കയറിയിരുന്നു് പല അത്ഭുതവിദ്യകളും പ്രയോഗിച്ചു കാണികളും രാജാവും കഴക്കൂത്താടിയുടെ കളികൾകണ്ടു വിസ്മിതരായി. കളികഴിഞ്ഞു് രാജാവു പ്രസാദിച്ചു എന്തു സമ്മാനം വേണമെന്നു ചോദിച്ചു. അതിലേക്കു കഴക്കൂത്താടി തൊഴുതുകൊണ്ടു്, അവിടത്തെ പുത്രിയുടെ പക്കലുള്ള പഞ്ചവർണ്ണക്കിളിയെ വരുത്തിതന്നാൽ മതിയാകും എന്നറിയിച്ചു. രാജാവു് ഉടനെ ദാസികളെ അയച്ചു; അവർ മടങ്ങിച്ചെന്നു് കൊച്ചുതമ്പുരാട്ടി ആ കിളിയെ തരുകില്ലെന്നു കല്പിച്ചിരിക്കുന്നു എന്നറിയിച്ചു.

രാജാവു്:– ഹേ! കഴക്കൂത്താടി! നിങ്ങൾ അതൊഴിച്ചു മററുവല്ലതും ചോദിച്ചുകൊള്ളുക. ആ കിളിയെ തന്റെജീവനെപ്പോലെയാണു എന്റെ പുത്രി വളർത്തുന്നതു്. വേറെ ഒരു കിളിയെ മതിയെങ്കിൽ ഞാൻ വരുത്തിത്തരാം.

കഴക്കൂത്താടി:— അതുപോരാ. അതിൻവർണ്ണമുള്ള കിളിയെ ഒരു ലോകത്തിലും കിട്ടുകില്ല. അടിയൻ എന്തു ചോദിച്ചാലും തരാമെന്നാണല്ലോ കല്പിച്ചതു്. ആ സ്ഥിതിക്കു അടിയന്റെ ആഗ്രഹമനുസരിച്ചു് അതിനെത്തന്നെ വരുത്തിത്തന്നുവെങ്കിലേ തിരുമനസ്സിലെ പ്രതിജ്ഞ അന്വർത്ഥമാകുകയുള്ളൂ.

രാജാ:— ശരി; ഞാൻ പറഞ്ഞതു എന്നെക്കൊണ്ടു കഴിയുന്ന എന്തും തരാമെന്നുള്ള അർത്ഥത്തിലാകുന്നു. അന്തഃപുരത്തിലുള്ള സ്ത്രീജനങ്ങളെ എന്റെ പ്രതിജ്ഞ ബാധിക്കുകയില്ല.

കഴക്കൂ:— അങ്ങിനെ കല്പിക്കരുതു്. രാജശാസനങ്ങൾ എവിടെയും അലംഘ്യങ്ങളാകുന്നു. അതിനു അന്തഃപുരമെന്നോ ബഹിഷ്പുരമെന്നോ ഉള്ള ഭേദമില്ല. പുത്രിയുടെ പക്കൽ എത്രതന്നെ വിശിഷ്ടമായ ഒരു വസ്തു ഇരുന്നാലും അതിനെ അന്യനു കൊടുക്കണമെന്നു പിതാവായ രാജാവു് ആജ്ഞാപിച്ചാൽ അതിനെ അനുസരിച്ചു നടക്കേണ്ടതു് പുത്രിയുടെ ധർമ്മമാകുന്നു. ലാളനകൊണ്ടു സന്താനങ്ങൾ ആജ്ഞാശക്തിയെ ഉല്ലംഘിക്കുന്നവരാണെന്നു യോഗ്യന്മാർ പറഞ്ഞിട്ടുണ്ടു്.

'ദൗർമന്ത്ര്യാന്നൃപതിർവിനശ്യതി യതിഃ സംഗാൽ, സുതോ ലാളനാൽ
വിപ്രോഽനധ്യയനാൽ, കുലം കുതനയാച്ഛീലം ഖലോപാസനാൽ
ഹ്രീർമദ്യാദനവേക്ഷണാദപി കൃഷിഃ സ്നേഹഃ പ്രവാസാശ്രയാ-
ന്മൈത്രീ ചാപ്രണയാൽ, സമൃദ്ധിരനയാത്ത്യാഗാൽ പ്രമാദാദ്ധനം'

എന്നല്ലേ നീതിശ്രേഷ്ഠനായ ഭർത്തൃഹരിതന്നെ പറയുന്നതു്"!

കഴക്കൂത്താടിയുടെ വാദവും യുക്തിയുംകൊണ്ടു രാജാവു വല്ലാതെ കുണ്ടു കുഴങ്ങി. വീണ്ടും ഒരു ദാസിയെക്കൂട്ടി രാജകുമാരിയുടെ അടുക്കലയച്ചു ചോദിച്ചു. അതുകേട്ടു രാജകുമാരി കഠിനമായി കോപിച്ചുകൊണ്ടു കഴക്കൂത്താടിക്കു സമ്മാനംകൊടുക്കാൻ നോക്കീട്ടു എന്റെ പക്കലുള്ള ഈ പഞ്ചവർണ്ണക്കിളിയെയല്ലേ കണ്ടുള്ളൂ എന്നുപറഞ്ഞു കൂട്ടിൽനിന്നും കിളിയെ വെളിയിലേക്കെടുത്തു അതിന്റെ കഴുത്തു മുറിച്ചു രണ്ടാക്കി ദാസിയുടെ മുമ്പിൽ എറിഞ്ഞുകൊടുത്തു. അവൾ അതെടുത്തുകൊണ്ടുപോയി കഴക്കൂത്താടിയുടെ മുമ്പിൽഇട്ടു. കഴക്കൂത്താടി വീണ്ടും ഇങ്ങനെ അപേക്ഷിച്ചു: 'അടിയൻ ആഗ്രഹിച്ച കിളിയെ ജീവനോടുകൂടിത്തന്നിരുന്നുവെങ്കിൽ, അടിയൻ വീണ്ടും ചോദ്യംചെയ്യാൻ മുതിരുകയില്ലായിരുന്നു. കിളി ചത്തുപോയ സ്ഥിതിക്കു ആശയും മൃതാവസ്ഥയിലായി എങ്കിലും ഒരപേക്ഷകൂടിയുണ്ടു്". ആ കൊച്ചുതമ്പുരാട്ടിയുടെ കഴുത്തിൽ കിടക്കുന്ന മുത്തുമാല അടിയനു തരണമെന്നുള്ളതാണു്".' രാജാവു അതുകേട്ടു രാജകുമാരിയെ ആളയച്ചുവരുത്തിട്ടു മകളുടെ മുത്തുമാല ഈ കഴക്കൂത്താടിക്കു വേണമെന്നപേക്ഷിക്കുന്നു. അവൻ എന്തുചോദിച്ചാലും കൊടുക്കാമെന്നു ഞാൻ പ്രതിജ്ഞചെയ്തുപോയി. അതിനാൽ മുത്തുമാല അവനു കൊടുക്കൂ എന്നു പറഞ്ഞു. ഇതുകേട്ടു "എന്റെ കഴുത്തിൽ കിടക്കുന്ന മുത്തുമാലയെ അവനു് ആവശ്യമുള്ളുവല്ലോ? ഇതാകിടക്കുന്നു എടുത്തുകൊള്ളട്ടെ"എന്നുപറഞ്ഞിട്ടു മുത്തുമാല വലിച്ചുപൊട്ടിച്ചു മുററത്തേക്കു എറിഞ്ഞുകൊടുത്തു. അപ്പോൾ എന്താശ്ചര്യം! നോക്കിനിന്നവർക്കെല്ലാം അത്യന്തം വിസ്മയംതോന്നി. മുത്തുകൾ മുററമെല്ലാടവും പരക്കെ ചിതറിവീണു. ഉടൻ ആ മുത്തുകളെല്ലാം പുഴുക്കളായിത്തീർന്നു. അതുകണ്ടു ഉപാദ്ധ്യായൻ കോഴിയായി പരിണമിച്ചിട്ടു പുഴുക്കളെയെല്ലാം കൊത്തിപ്പെറുക്കി വിഴുങ്ങിത്തുടങ്ങി. ശിഷ്യനു ഗുരുവിനേക്കാൾ സാമർത്ഥ്യവും യുക്തിയും കൂടുമല്ലോ. ശിഷ്യനായ ജഗത്സിംഹൻ പുഴുവിന്റെ രൂപംമാറി കാട്ടുപൂച്ചയായിത്തീരുകയും കോഴിയായി നില്ക്കുന്ന ഗുരുവിന്റെ കണ്ഠത്തിൽ പിടിക്കുകയുംചെയ്തു. ഗുരുവിനു അവിടെനിന്നു തപ്പിച്ചുപിഴയ്ക്കാൻ തരമില്ലെന്നായപ്പോൾ, ശിഷ്യന്റെ വൈഭവത്തെ മനസ്സുകൊണ്ടു ശ്ലാഘിച്ചു. തന്നെ ശിഷ്യൻ കൊന്നുകളയുമെന്നു തീർച്ചയായി. ആ സമയംശിഷ്യനോടിങ്ങനെപറഞ്ഞു: "നീഎന്നെക്കൊല്ലരുതു്. നിന്റെമേൽ എനിക്കുണ്ടായിരുന്ന വിരോധം പാടേ നശിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി എനിക്കു് നിന്നെക്കുറിച്ചു് യഥാർത്ഥമായി ബഹുമാനമാണുള്ളതു്. എന്നെ വിട്ടയയ്ക്കുക. ഞാൻ ഒരിക്കലും നിന്നോടെതിർക്കുകയില്ല."

രാജകുമാരനായ ജഗത്സിംഹൻ ചിരിച്ചുകൊണ്ടു് എന്നെ ഇതുവരെ കഠിനമായി ഉപദ്രവിച്ചതിലേക്കു ശിക്ഷിക്കാതെയിരിക്കുന്നതെങ്ങനെ? അതിനാൽ എന്റെ വായൊന്നമൎന്നാൽ നിങ്ങളുടെ ജീവൻ പണയത്തിലാകും എന്നു പറഞ്ഞിട്ടു പിടിയൊന്നമൎത്തി. ആചാൎയ്യനായ കഴുക്കുത്താടി ഉറക്കെ നിലവിളിക്കയും അമറുകയുംചെയ്തു. എല്ലാവരും ആശ്ചൎയ്യപരതന്ത്രരായി നോക്കിനില്ക്കുന്നവരായിരുന്നു. കാട്ടുപൂച്ച കോഴിയേയും എടുത്തുകൊണ്ടു് കന്യകാമഠത്തിന്റെ ഉദ്യാനത്തിലേക്കു ചാടി. ആളുകളെല്ലാം തിക്കിത്തിരക്കി കൂടെ ഓടിച്ചെന്നു. രാജാവും രാജകുമാരിയും ചെന്നുനോക്കി. രാജാവു്, നിങ്ങൾ രണ്ടാളും പൂൎവ്വവൈരികളായി കാണുന്നുവല്ലോ. നിങ്ങളുടെ വാസ്തവചരിത്രം പറയുക എന്നു് അവരുടെ ചരിത്രം പറയുവാൻ ആജ്ഞാപിച്ചു. കോഴിയെ വായ്ക്കുള്ളിൽവച്ചുകൊണ്ടുതന്നെ പൂച്ചയായിരുന്ന ജഗത്സിംഹൻ സ്വചരിത്രമെല്ലാം വിസ്താരമായി പറഞ്ഞു കേൾപ്പിച്ചു. രാജാവിനും രാജകുമാരിക്കും ജനങ്ങൾക്കും ആ ചരിത്രം ഭയനീയമായിത്തോന്നി. രാജാവു് ഉപാദ്ധ്യായനോടു ഇനി നിങ്ങളുടെ ആശയം എന്താണെന്നുകൂടി പറഞ്ഞേക്കുക എന്നു് ആജ്ഞാപിച്ചു.

ഉപാദ്ധ്യാ:— ഇവൻ എന്റെ ആത്മശോധനചെയ്തു് സംഗതി ഗ്രഹിച്ചതിലേക്കും എന്റെ ഹിതത്തിനു വിപരീതമായി പ്രവൎത്തിച്ചതിലേക്കും ഇവനെ കൊല്ലുന്നതിനു ഞാൻ വിചാരിച്ചതും അതിലേക്കു വേണ്ട സൎവ്വശക്തിയും ഉപയോഗിച്ചു പരിശ്രമിച്ചതും പരമാൎത്ഥംതന്നെ. ഇവൻ രാജകുലത്തിൽ ജനിച്ചവനായതുകൊണ്ടും എന്നെക്കാൾ പ്രബലനായതുകൊണ്ടും എന്റെ ഉദ്ദേശം വിഫലമായി. ഇനി എനിക്കു വൈരമില്ല. ഞാൻ ഒരുകാലത്തും ഇവനോടു പിണങ്ങുകയോ ഈ സംഗതി സ്മരിക്ക പോലുമോ ചെയ്യുകയില്ല. ഇതു സത്യമാകുന്നു.

രാജാവു:— രാജകുമാരാ! ജഗത്സിംഹ! നിങ്ങൾ സിംഹവിക്രമൻതന്നെ; സന്ദേഹമില്ല. യഥാൎത്ഥക്ഷത്രിയധൎമ്മത്താൽ പ്രശോഭിതനാംതന്നെ. നിങ്ങളെ അയാൾ ഉപദ്രവിക്കയില്ലെന്നു പ്രതിജ്ഞചെയ്കയാൽ വിട്ടയയ്ക്കുക. അയാളുടെ ഉപദ്രവത്തെ നിങ്ങൾക്കു ഭയപ്പെടാനില്ല.

അതുകേട്ടു ജഗത്സിംഹൻ ആചാൎയ്യനെ പിടിയിൽനിന്നു വിമുക്തനാക്കി. ഇദ്ദേഹത്തിനു എന്നെ ഒന്നുംചെയ്വാൻ കഴികയില്ല. അതെനിക്കു തന്നെ അറിയാം. അവർ സ്വന്തരൂപത്തോടുകൂടി കാണികളുടെമുമ്പിൽ നിന്നു. ഉപാദ്ധ്യായൻ സലജ്ജനായി തലകുനിഞ്ഞുനിന്നു. രാജാവു് അവരെ യഥോചിതം ഇരുത്തുകയും ആദരിക്കുകയുംചെയ്തു. ജഗത്സിംഹന്റെ സൌന്ദൎയ്യാതിശയം രാജാവിനേയും കാണികളേയും ആകൎഷിച്ചു. ഇത്ര തികഞ്ഞ രൂപഗുണസമ്പത്തിയുള്ളവർ മനുഷ്യലോകത്തിൽ ദുൎല്ലഭമെന്നു കാണികൾ കൊണ്ടാടി. "ഹേ രാജകുമാര! നിങ്ങൾ എന്റെ

പുത്രിയുടെ അന്തഃപുരത്തിൽ കുറച്ചുനാൾ പാൎക്കയും അവളുമായി ഇടപെടുകയുംചെയ്യയാൽ ഞാൻ അവളെ നിങ്ങൾക്കു തന്നിരിക്കുന്നു" എന്നു് രാജാവു പറഞ്ഞു. രാജകുമാരൻ സസന്തോഷം അതിനെ അംഗീകരിച്ചു വളരെകേമമായി വിവാഹം ആഘോഷിക്കപ്പെടുകയും ആ രാജകുമാരിയെ ശുഭമുഹൂൎത്തത്തിൽജഗത്സിംഹനു നല്കുകയുംചെയ്തു ആചാൎയ്യന്റെ അനുവാദത്തോടെ അവൻ ആ കുമാരിയെ വിവാഹംചെയ്തു. അനന്തരം കന്യകാദാനമായി അനവധി ധനവും സൈന്യങ്ങളും രാജാവു കൊടുത്തു ഉപാദ്ധ്യായന്റെ ക്ഷണം അംഗീകരിച്ചുകൊണ്ടു എല്ലാവരുമായി ഉപാദ്ധ്യായന്റെ ഗൃഹത്തിലേക്കുപോയി. അയാൾ അവരെ രാജോചിതമായി ഉപചരിക്കയും തന്റെ ശിഷ്യനായ രാജകുമാരനും പത്നിക്കും പല നല്ല സമ്മാനങ്ങൾ കൊടുക്കുകയുംചെയ്യയുണ്ടായി. സിദ്ധരാമനേയും ജഗത്സിംഹനോടു കൂട്ടിയയച്ചു. അവരെല്ലാവരുമായി ചെല്ലുന്ന സംഗതി അവരുടെ മാതാപിതാക്കന്മാർ അധിവസിച്ചിരുന്ന രാജ്യത്തെ രാജാവറിഞ്ഞു അവരെ യഥോചിതം കൂട്ടിക്കൊണ്ടുപോയി വേണ്ടവിധ വിഭവത്തോടുകൂടി സല്ക്കരിച്ചു. ചാരുദത്തനേയും മാതാവിനേയും വരുത്തിക്കണ്ടു. തന്റെ പുത്രന്റെ വൈഭവങ്ങളോൎത്തു് ചാരുദത്തനും പത്നിക്കും ഹൎഷാശ്രുക്കൾ ജനിച്ചു. പുത്രന്മാരുണ്ടായാൽ ഇങ്ങിനെതന്നെവേണം. 'സൽപുത്രേണ കുലം നൃപേണ വസുധാ ലോകത്രയം ഭാനുനാ' എന്ന ആപ്തവാക്യം അക്ഷരംപ്രതി സത്യമാകുന്നു. അവിടത്തെ രാജാവിനോടു് അവർ സഖ്യംചെയ്തു. പിന്നീടു് അവിടെനിന്നു് എല്ലാവരുമായി ധൎമ്മപുരത്തേക്കു പുറപ്പെട്ടു. അവിടെയെത്തി വിവരം ശത്രുരാജാവിനെ അറിയിച്ചു. ജഗത്സിംഹനുമായി യുദ്ധമുണ്ടായി. യുദ്ധത്തിൽ ശത്രുരാജാവിനെ ഹനിക്കയും അവന്റെ സൈന്യത്തെ തടവുകാരാക്കി പിടിക്കയുംചെയ്തു. അന്നുമുതൽ ഉത്തമനായ പുത്രന്റെ സഹായത്താൽ ചാരുദത്തൻ വീണ്ടും സിംഹാസനസ്ഥനായി. ജ്യേഷ്ഠനായ സിദ്ധരാമനെക്കൊണ്ടു് അനുരൂപയായ ഒരു രാജകന്യകയെ വിവാഹംചെയ്യിച്ചു. ചാരുദത്തൻ ഭരിച്ചിരുന്നു എങ്കിലും എല്ലാം ജഗത്സിംഹന്റെ ആജ്ഞയെ പുരസ്കരിച്ചുമാത്രമായിരുന്നു. അതിൻവണ്ണമുള്ള ഒരു രാജകുമാരനല്ലയോ ഭവതിയെ വിവാഹംകഴിക്കേണ്ടതു്?" എന്നു ബുദ്ധിചാതുൎയ്യൻ പറകയും സൂൎയ്യോദയം കാണുകയും ഒന്നിച്ചുകഴിഞ്ഞു. രാജകുമാരികളും ബുദ്ധിചാതുൎയ്യനും അവരുടെ ബാഹ്യാദികൎമ്മങ്ങൾക്കായി അന്തഃപുരംവിട്ടു പുറത്തേക്കുപോയി.

ഒന്നാംദിവസത്തെ കഥ സമാപിച്ചു.

---

# രണ്ടാംദിവസത്തെ കഥ

(ഒരു രാജകുമാരനും മാർജ്ജാരവും)

ബുദ്ധിചാതുര്യനും രാജകുമാരികളും പകൽസമയം തങ്ങളുടെ ദിനകൃത്യങ്ങൾകഴിച്ചു് യഥാസ്ഥാനങ്ങളിൽ വിശ്രമിച്ചു. രാത്രിയിൽ ഊണുകഴിഞ്ഞു് അവർ ശയ്യാഗൃഹത്തിലേക്കുപോയി. രാജകുമാരികൾ സംഗീതകലയിൽ വിദഗ്ദ്ധകളായിരുന്നതിനാൽ അവർ വളരെനേരം പാടുകയും വീണവായിക്കയുംചെയ്തു. ബുദ്ധിചാതുര്യൻ പരമാനന്ദത്താൽ പുളകിതശരീരനായി താംബൂലചർവ്വണംകഴിഞ്ഞു ശയ്യോപകരണങ്ങൾ സജ്ജീകരിച്ചു് അവർ അരികിലിരുന്നു. ബുദ്ധിചാതുര്യൻ അവരിൽ ഇളയവരോടു ഇങ്ങനെ പറഞ്ഞു: ഇന്നലെ ഭവതിയുടെ ജ്യേഷ്ഠസഹോദരിയോടു പറഞ്ഞതുപോലെ, ഇന്നു ഭവതിയോടും ഒരു കഥ പറയണമെന്നു വിചാരിക്കുന്നു. കേൾക്കാൻ ഇഷ്ടമുണ്ടെങ്കിൽ പറയാമെന്നുപറഞ്ഞു. കഥകേൾക്കുന്നതിൽ വൈരസ്യമുള്ളതാർക്കാണു്? ഹൃദ്യങ്ങളായ രസങ്ങളും, സാന്മാർഗ്ഗികങ്ങളായ ബുദ്ധിപാഠങ്ങളും കഥകളിൽനിന്നു കിട്ടുന്നതുപോലെ മറ്റൊന്നിൽനിന്നും കിട്ടുകില്ല. കഥകൾ വെറും വാഗാഡംബരങ്ങളെന്നു ചിലർ കഥയില്ലാതെ പറയാറുണ്ടു്! അവർ ഇരുപതാംനൂററാണ്ടിലെ പുതിയ പരിഷ്കാരികളാണു്. വല്ല ഈസോപ്പിൻേറയും കഥകളാണെങ്കിൽ അതിലൊരു മെച്ചമൊന്നുമില്ലെന്നു കൊട്ടിഘോഷിക്കും. ഇതിലേക്കു് അവർ കല്പകെട്ടുന്നതിനുള്ളകാരണം, അവർക്ക് സ്വഭാഷയും അതിലുള്ള സാന്മാർഗ്ഗികങ്ങളായ കഥകളും വായിച്ചറിവാനുള്ള അശക്തതതന്നെ. സംസ്കൃതഭാഷ അറിഞ്ഞുകൂടാത്ത പാമരന്മാരുടെ വായിൽനിന്നേ ഇത്തരം ലജ്ജാവഹങ്ങളായ അഭിപ്രായങ്ങൾ മുളയ്ക്കുകയുള്ളൂ. രാമായണം, ഭാരതം, ഭാഗവതം, ഇതരങ്ങളായ പതിനെട്ടു പുരാണങ്ങളും, ഉപപുരാണങ്ങളും യഥാർത്ഥത്തിൽ സന്മാർഗ്ഗോപദേശകങ്ങളായ കഥകളാകുന്നു. അതിലെ കഥകളെല്ലാംതന്നെ കവികളുടെ കല്പനകളാകുന്നു. അവർ കഥകൾകൊണ്ടു സന്മാർഗ്ഗത്തിൻേറയും അസന്മാർഗ്ഗത്തിൻേറയും ഗുണദോഷഫലങ്ങളെ ഉപദേശിക്കുന്നു. അതുപോലെതന്നെയാണു് അവതാരകഥകളും. ഈശ്വരൻ അവതരിച്ചു എന്നുപറയുന്നതിൽ സാംഗത്യമൊന്നുമില്ലെന്നു ഹിന്ദുമതത്തിലെ യോഗഗ്രന്ഥങ്ങളും വേദാന്തഗ്രന്ഥങ്ങളും തെളിയിച്ചിട്ടുണ്ടു്. ഈശ്വരൻ ഒരു വസ്തുവല്ലെന്നും അപരിച്ഛിന്നമായി ചിത്തായിരിക്കുന്ന ഒരു ശക്തിവിശേഷമാണെന്നും ദർശനങ്ങൾ സ്ഥാപിച്ചു കഴിഞ്ഞിരിക്കുന്നു. എന്നാൽ നാം ഇവിടെ നോക്കാനുള്ളതു സീതയെ രാവണൻ കട്ടുകൊണ്ടുപോയോ എന്നുംമററുമുള്ള കഥാഗതികളെയല്ല കഥാപാത്രങ്ങളെക്കൊണ്ടു പ്രവർത്തിപ്പിച്ചു കാണുമാറാക്കിത്തരുന്ന സന്മാർഗ്ഗങ്ങളെയാകുന്നു. ഇതു ശരിയാണെങ്കിൽ കഥാകഥനം എന്ന വ്യാജേന കാഥികൻ

സന്മാർഗ്ഗത്തെ ഉപദേശിക്കുകയാകുന്നു. മിഥ്യാവാദം എന്ന പ്രസ്ഥാനം കെട്ടുകഥകൾക്കുള്ളിടത്തോളം പുരാണകഥകൾക്കുമുണ്ടു്. "വല്മീകപ്രഭവേണ രാമനൃപതിർവ്യാസേന ധർമ്മാത്മജോ വിഖ്യാതഃ കില കാളിദാസകവിനാ ശ്രീവിക്രമാർക്കോനൃപഃ" എന്ന അഭിപ്രായത്തിലെ സാംഗത്യം അതിനെ സ്പഷ്ടീകരിക്കുന്നില്ലേ? അത്ഭുതദ്യോതകങ്ങളും വെറും ആഭാസങ്ങളും അസംഭാവ്യങ്ങളുമായ ഭാഗങ്ങളും കഥകളിൽ ധാരാളം കാണുമാറുണ്ടാകും. അവയെല്ലാം പുരാണങ്ങളിലും പ്രചുരങ്ങളായി കാണപ്പെടുന്നവ തന്നെ. അതിനാൽ ഞങ്ങൾക്കു കഥകൾ കേൾക്കുന്നതിൽ വൈരസ്യമില്ലെന്നു മാത്രമല്ല സന്തോഷമുണ്ടുതാനും. അതിനാൽ പറയണം എന്നു ഇളയരാജകുമാരി പറഞ്ഞു. രാജകുമാരൻ കഥ തുടങ്ങി:—

കലിംഗം എന്ന നഗരത്തിൽ കലാനാഥൻ എന്നൊരു രാജാവുണ്ടായിരുന്നു. അയാളും ധർമ്മപത്നിയും നീതിയുക്തമായി രാജ്യം ഭരിച്ചിരുന്നു. അക്കാലത്തു അവരുടെ പ്രതീക്ഷയനുസരിച്ചു ഒരു ആൺകുട്ടിയുണ്ടായി. ആ പുത്രനു മൂന്നുവയസ്സായപ്പോൾ പിതാവായ കലാനാഥൻ മരിച്ചു. ആ പുത്രനെ അമരൻ എന്നു പേരു വിളിച്ചിരുന്നു. ബാല്യത്തിലെ ധൃതതരമായ ഉത്സാഹഗതികൾ കണ്ടു്, അവിടത്തെ രാജഗുരുവായ ഉപാധ്യായൻ കല്പിച്ച പേരായിരുന്നു. കലാനാഥൻ മരിച്ചശേഷം അയാളുടെ അനുജനായ വികലൻ റീജൻറായി രാജ്യംഭരിച്ചു. ജ്യേഷ്ഠത്തിയേയും പുത്രനേയും കുറേനാളത്തേയ്ക്കു വികലൻ രക്ഷിച്ചുപോന്നു. പ്രജകളുടെ സർവ്വശക്തിയും തൻെറകീഴിൽ അടങ്ങിയതായി ബോധംവന്നപ്പോൾ ആ വിധവയായ രാജ്ഞിയേയും മൈനറായ രാജകുമാരനേയും വികലൻ ഉപേക്ഷിച്ചു. അവർക്കു യാതൊരാനുകൂല്യവും വികലനിൽ നിന്നും ലഭിക്കാതായി. അവർ ജീവിതക്ലേശത്തിൻെറ രുചിയറിഞ്ഞുതുടങ്ങി. "മാളികമുകളേറിയമന്നൻെറ തോളിൽമാറാപ്പു" കയറിക്കഴിഞ്ഞു. അവർ കുറച്ചുനാൾ പ്രജകളിൽ ചിലരുടെ സഹായത്താൽ ദിവസവൃത്തിയെ നയിച്ചു; ക്രമേണ ജനങ്ങളും അവരെ വെടിഞ്ഞുകൂട്ടത്തിലായി. ജീവിതോപായം ക്ലേശാവഹമായിരുന്നുവെങ്കിലും, അതുകൂടി മുന്നോട്ടു പോകുവാൻ തരമില്ലാതെ തടഞ്ഞുകണ്ടപ്പോൾ സാധുവായ ആ വിധവ വാവിട്ടു നിലവിളിച്ചുപോയി. ഇവരുടെ ഈ ദയനീയാവസ്ഥകണ്ടു പലരും വ്യസനിച്ചു. പൗരപ്രധാനികളായ ചിലർ വികലനെ നേരിട്ടുകണ്ടു് ഈ സങ്കടമറിയിച്ചു. എന്നാൽ നിർദ്ദയനായ അവനിൽനിന്നു ആ സാധുവും അശരണയുമായ വിധവയ്ക്കോ പുത്രനോ യാതൊരു സഹായവുമുണ്ടായില്ല. യാതൊരുത്തരുടെയും നിവേദനങ്ങൾക്കു അവൻെറ ശിലാഹൃദയത്തെ അലിയിക്കുവാൻ സാധിച്ചില്ല.

വ്യാലം ബാലമൃണാലതന്തുഭിരസൗ രോദ്ധും സമുജ്ജൃംഭതേ
ഭേത്തും വജ്രമണിം ശിരീഷകുസുമപ്രാന്തേന സന്നഹ്യതി

മാധുര്യം മധുവിന്ദുനാ രചയിതും ക്ഷാരാംബുധേരീഹതേ
മൂർഖാന്യഃപ്രതിനേതുമിച്ഛതിബലാൽസൂക്തൈഃ സുധാസ്യന്ദിഭിഃ

എന്നു യോഗിവര്യനായ ഭർത്തൃഹരി പറഞ്ഞിരിക്കുന്നതു വളരെ ശരിയാണെന്നും മൂർഖപ്രകൃതിയെ ഇത്ര തന്മയമായി ഉൽഭാവനംചെയ്തിട്ടുള്ള ഇതര മഹാകവികളില്ലെന്നും അവൾ തോന്നി. സുധാസ്യന്ദികളായ സൂക്തികൾക്കു മൂർഖാനുനയനം ദുഷ്കരമാണെന്നു നിദർശനാഭേദകമായി കവി സ്പഷ്ടമായി സാധിച്ചിരിക്കുന്നു.

ഇങ്ങനെ അനന്യശരണരായ അമന്ദനും മാതാവും ജനപദത്തിൽ നടന്നു ജീവിതത്തെ പ്രായേണ പട്ടിണികൊണ്ടുതന്നെ കഴിച്ചുകൂട്ടിഎന്നു പറഞ്ഞാൽമതി. രാജ്ഞിക്കു തന്റെ മാതാവിന്റെ അടുക്കൽ ചെന്നാൽ വല്ല ആനുകൂല്യവും ലഭിച്ചേക്കുമെന്നു ഒരു വിചാരമുണ്ടായി. പുത്രനെ ഒരു നഗരത്തിലുള്ള ഒരു സാധുവിന്റെ ഗൃഹത്തിലാക്കിയിട്ടു അവൾ മാതൃഗൃഹത്തിലേക്കുപോയി. അവിടെ ചെല്ലുന്നതിനുമുമ്പേതന്നെ അവരുടെ ദുരവസ്ഥകളെ ആ വൃദ്ധമാതാവു അറിഞ്ഞിരുന്നു. കുറച്ചുനാൾ അവിടെ പാർത്തശേഷം പുത്രനെ കാണ്മാനായി മടങ്ങി. ആ സമയം മാതാവു നൂറു വരാഹൻകൊടുത്തു. വിധവയായ രാജ്ഞി അതുംകൊണ്ടു തന്റെ നാട്ടിലേക്കുപോന്നു പുത്രനെക്കണ്ടു ഇങ്ങനെ പറഞ്ഞു. "നിനക്കു പത്തുപന്ത്രണ്ടു വയസ്സുണ്ടല്ലോ. നീ പുറത്തുപോയി ഞാൻ തരുന്ന നൂറുവരാഹൻകൊണ്ടു എന്തെങ്കിലും ചരക്കുകൾ വാങ്ങിക്കൊണ്ടുവന്നാൽ അതുകൊണ്ടു വ്യാപാരംചെയ്തു നമുക്കു ഒരുവിധം ഞെരുക്കംകൂടാതെ ജീവിക്കാൻ കഴിയും." അവനു പത്തുപന്ത്രണ്ടു വയസ്സുണ്ടായിരുന്നുവെങ്കിലും അവന്റെ പേരിനെ അർഹിക്കുന്നതായ അധികമന്ദത അവന്റെ ബുദ്ധിക്കുണ്ടായിരുന്നു. അവൻ അമ്മയോടു നൂറുവരാഹനും വാങ്ങിക്കൊണ്ടു ചരക്കുകൾ കൊള്ളുവാൻ പോയി. അവൻ ഒരു വഴിയേ നടന്നു കുറെ കാട്ടുകൾകൊണ്ടു നിബിഡീകൃതമായ ഒരു വിജനപ്രദേശത്തെത്തി. അവിടെ നാലുപാടുമുള്ള സ്ഥിതികൾ നോക്കിനില്ക്കുമ്പോൾ ഒരുവൻ ഒരു ചാക്കിൽകെട്ടിയ ചുമടുമായി ആ വഴി വരുന്നതുകണ്ടു. ആ ചുമട്ടുകാരൻ അടുത്തപ്പോൾ നിങ്ങളുടെ തലയിലിരിക്കുന്നതു എന്തുചരക്കാണു്? വില്ക്കുമോ? വില്ക്കുമെങ്കിൽ എനിക്കു തരിക! എന്റെ കൈയിൽ നൂറുവരാഹനുണ്ടു്" എന്നു നിർഭാഗ്യനായ ആ അതിമന്ദൻ പറഞ്ഞു. ഇതുതന്നെ തരമെന്നു ചുമട്ടുകാരനുതോന്നി "എന്റെ തലയിൽ ചരക്കൊന്നുമല്ല കുറേ നല്ല പൂച്ചക്കുട്ടികളാണു്". ഇവയെ ഞാൻ വില്ക്കാൻ കൊണ്ടുപോകുന്നു. ഒരു പൂച്ചക്കുട്ടിക്കു അഞ്ഞൂറുരൂപാവൻവീതം വിലയുണ്ടു്". നിന്റെ പക്കൽ നൂറു വരാഹനേയുള്ളൂ എന്നു ആദ്യമേ തന്നെ സത്യംപറഞ്ഞ സ്ഥിതിക്കു ഇവയിൽനിന്നു ഒന്നിനെ തരാം. കൊണ്ടുപോയി വളർത്തു. ഈജാതിയിൽപ്പെട്ട പൂച്ചയുള്ള സ്ഥലത്തു് എലികളുണ്ടാവുകയേയില്ല. പ്ലേഗിനേയും പേടിക്കേണ്ടാ. കള്ളൻകോരികളെ കൊണ്ടു കിടക്കപ്പൊറുതിയില്ലാതാവുകയുമില്ല. എന്നെല്ലാം വാരിക്കോരി

പ്രസംഗിച്ച് ആ മറയനെ കബളിപ്പിച്ച് അവൻെറ പക്കലുള്ള നൂറു വരാഹനും മേടിച്ചുകൊണ്ട് ഒരു പൂച്ചക്കുട്ടിയെ കൊടുത്തിട്ട് ആ കള്ളൻ പമ്പകടന്നു. പൂച്ചകളെക്കൊണ്ടുള്ള ഉപദ്രവം സഹിക്കവയ്യാതായിട്ട് അവയെ പിടിച്ചുകെട്ടി കാട്ടിൽ കളയാൻചെന്ന അവനു നൂറുവരാഹൻ കിട്ടിയതു കളഞ്ഞുകിട്ടിയ നിധിപോലെതന്നെയാകുന്നു.

അമന്ദൻ പൂച്ചക്കുട്ടിയെ നെഞ്ഞോടണച്ചുപിടിച്ചുകൊണ്ട് അമ്മയുടെ അടുക്കലെത്തി മകനേ! ഞാൻതന്ന നൂറുവരാഹൻ എവിടെ? നീ എവിടെക്കൊണ്ടുകളഞ്ഞു? എന്നു ചോദിച്ചു. അവൻ ചിരിച്ചുകൊണ്ട് പൂച്ചയെക്കാണിച്ച് ഇതിനു അഞ്ഞൂറുപവൻ വിലയുണ്ട്. എൻെറ എളിമകണ്ടു നൂറുവരാഹന് ഇതിനെ തരികയായിരുന്നു. നോക്കണം. എത്ര നന്നായിരിക്കുന്നു എന്നു അവൻ മറുപടിപറഞ്ഞു. അവൾ തൻെറ പുത്രൻെറ ദുരദൃഷ്ടതയും ബുദ്ധിഹീനതയെയും കുറിച്ചു വ്യസനിച്ചു കാലക്ഷേപത്തിനു മാർഗ്ഗമില്ല. അമ്മ ദയാപൂർവം തന്ന ആ നൂറുവരാഹൻ ഈ മറയൻ കളയുകയുംചെയ്തു. ഇനി എന്താണു നിവൃത്തി? എന്നിങ്ങനെ അവൾ ചിന്താപരയായി വളരെനേരം ദുഃഖിച്ചു അവളുടെ കണ്ണുകളിൽനിന്നും അശ്രുധാര പ്രവഹിച്ചു.

ഉറ്റോരുമില്ല പതിയില്ലുടയോരുമില്ല,
വിറ്റൂണിനുള്ളവകയില്ലവലംബമില്ല;
മാറ്റാർനിറഞ്ഞുനിലമേനിലകൊള്ളുവാനെൻ-
പോറ്റീ! വിധിച്ചവിധിയെത്രകടുപ്പമോർക്ക.

എന്നിങ്ങനെ അവൾ കലുഷമായ കണ്ണുനീരോടുകൂടി ഏങ്ങിയേങ്ങിക്കരഞ്ഞുകൊണ്ടിരുന്നു. ഉള്ളിൽക്കൊള്ളാതെകണ്ടു തിങ്ങിയിരുന്ന താപഭാരം കുറേയൊക്കെ കണ്ണുനീരായി ബാഷ്പീഭവിച്ചപ്പോൾ ശോകോച്ഛ്വാസങ്ങൾക്കുണ്ടായിരുന്ന സമ്മർദ്ദവിമർദ്ദവും ഏതാണ്ടു നീങ്ങി. അഗ്നിപർവതം, വെന്തുരുകിയ പദാർത്ഥങ്ങൾ മുഴുവൻ വമിച്ചുതീർന്നാലും ഉപശമനത്തെ പ്രാപിക്കുന്നതിനു അധികമായകാലം വേണ്ടിവരുന്നതുപോലെ പ്രകടമായിളകി. അവളുടെ ഹൃദയത്തെ പാടേഭേദിച്ചു ഉഗ്രമായ താപവും അടങ്ങിയെങ്കിലും, അതിൻെറ ശാന്തിക്കു പിന്നെയും അധികസമയം വേണ്ടിവന്നു.

അനന്തരം അവനെ കുറ്റംപറയാനില്ല എന്ന പരമാർത്ഥബോധത്തോടെ കുറേനാൾ കീഴ്ക്കടെ കഴിഞ്ഞതുപോലെ കഴിച്ചുകൂട്ടി. തൻെറ മാതാവിൻെറ അടുക്കൽ ഒന്നുകൂടി പോയിവരാൻ ഉറച്ചു. മകനെ പൂർവ്വസ്ഥിതിയിൽ വിട്ടിട്ട് അവൾ സ്വമാതാവിൻെറ ഗൃഹത്തിലേക്കു പോയി. അവളുടെ ദൌർഭാഗ്യസ്ഥിതികണ്ട് ആ മാതാവിൻെറ ഹൃദയം പിന്നെയും ആർദ്രമായി. കുറച്ചുദിവസം കൂടെത്താമസിപ്പിച്ചു സാന്ത്വനംചെയ്തും വീണ്ടും നൂറുവരാഹൻ കൊടുത്തയയ്ക്കുകയും ചെയ്തു. അവൾ അതുംകൊണ്ടു മകൻെറ അടുത്തെത്തി. അവനെ അരികെവിളിച്ചു ഇങ്ങനെ പറഞ്ഞു:—

"നിനക്കു ഇപ്പോളെങ്കിലും നല്ലബുദ്ധിയുണ്ടായിരിക്കുമെന്നു ഞാൻ വിചാരിക്കുന്നു. നീ ഈ നൂറുവരാഹനും കൊണ്ടുപോയി എന്തെങ്കിലും വാങ്ങിക്കൊണ്ടുവരണം" എന്നു പറഞ്ഞു് അതും കൊടുത്തയച്ചു.

അവൻ നൂറുവരാഹനുംകൊണ്ടു പഴയമാർഗ്ഗത്തൂടെ പുറപ്പെട്ടു പഴയ വനത്തിലെത്തി. അവിടെ നോക്കിനില്ക്കുമ്പോൾ, ഒരു പാമ്പാട്ടിക്കുറവൻ തലയിൽ കൂടകളുമായി വരുന്നതുകണ്ടു "ആ കൂടയിൽ എന്തു ചരക്കുണ്ടെ"ന്നു അമ്മദൻ പാമ്പാട്ടിയോടു ചോദിച്ചു. "നല്ലതരം പാമ്പുകളുണ്ടെ"ന്നു് അവൻ മറുപടിപറഞ്ഞു. കാണട്ടെ എന്നായി അമ്മദൻ. പാമ്പാട്ടി കൂടകൾ തുറന്നു് ഓരോ പാമ്പുകളെയായി താഴത്തിറക്കിക്കാണിച്ചു. അവയിൽ നല്ല സുവർണ്ണവർണ്ണമായ ഒരെണ്ണം അമ്മദനു് ബോധിച്ചു. വിലപറഞ്ഞുവന്നപ്പോൾ തന്റെ പക്കലുള്ള നൂറുവരാഹനും കൊടുത്തു ആ സുവർണ്ണവർണ്ണപ്പാമ്പിനെ വാങ്ങി കൂടയിൽവച്ചുകൊണ്ടു് അവൻ അമ്മയുടെ അടുക്കലെത്തി. പാമ്പുകളെപ്പിടിച്ചു മെരുക്കിക്കൊണ്ടു നടന്നു കളിപ്പാൻ ഒന്നും രണ്ടും ചക്രം കിട്ടുമെന്നുമാത്രം ഗ്രഹിച്ചിരുന്ന ആ കുറവനു കുറവില്ലാത്തനിലയിൽ നൂറുവരാഹൻ കിട്ടിയതു എത്രമേൽ സന്തോഷപ്രദമായി എന്നു പറയേണ്ടതില്ലല്ലോ.

തന്റെ പുത്രന്റെ മണ്ടത്തരം ദ്വിഗുണീകരിച്ചുകണ്ടതിൽ അവൾ അതിയായി ക്ലേശിക്കയും അവനു നല്ലബുദ്ധിതോന്നിക്കാൻ പരമകാരുണികനായ ഈശ്വരനോടു ഭക്തിപൂർവ്വം അവൾ പ്രാർത്ഥിക്കയുംചെയ്തു. ഒരു പൂച്ചയുംകൂടി ഭക്ഷണപദാർത്ഥം ശേഖരിക്കേണ്ട ആവശ്യംകൂടിയുണ്ടായിരുന്നതു ഒന്നുകൂടി ഇരട്ടിച്ചു. പാമ്പിനു പാലും പഴവുംകൂടി സമ്പാദിക്കേണ്ടനിലയായി. ഇങ്ങനെ കുറേക്കാലം കഴിഞ്ഞു.

അവൾ പിന്നെയും മാതാവിന്റെ ഗൃഹത്തിലേക്കു പോയി കുറേക്കാലം മാതാവോടൊന്നിച്ചു പാർത്തു. അമ്മദൻ പൂച്ചക്കുട്ടിയേയും പാമ്പിനേയുംകൊണ്ടുനടന്നു ജനങ്ങളോടു യാചിച്ചുകിട്ടുന്നതുകൊണ്ടു്, സന്തോഷസമേതനായി, താൻ ഭക്ഷിക്കയും പൂച്ചയ്ക്കും പാമ്പിനുംകൊടുക്കുകയും രാത്രിയിൽ അവയെ തന്റെ നെഞ്ഞോടണച്ചുവച്ചുകൊണ്ടു കിടന്നുറങ്ങുകയും ചെയ്യും. തന്റെ ഉദരപൂരണത്തിനു തന്നെ വകയില്ലാത്തവൻ, രണ്ടുജന്തുക്കളെ പോറ്റിക്കൊണ്ടു നടക്കുന്നതുകണ്ടിട്ടു നല്ല ജനങ്ങൾ സാധാരണ കൊടുത്തുവന്നിരുന്നതിൽനിന്നും വല്ലതും കൂടുതൽ കൊടുക്കാൻതുടങ്ങി. നല്ലജനങ്ങൾ, അങ്ങോട്ടു ചോദിച്ചില്ലെങ്കിലും അർത്ഥിയുടെ ആശയമറിഞ്ഞു പ്രവർത്തിക്കത്തക്ക നല്ല മനഃസ്ഥിതിയുള്ളവരാകുന്നു. ഇതിന്റെ സമർത്ഥനത്തെ,

"പത്മാകരം ദിനകരോ വികചം കരോതി
ചന്ദ്രോ വികാസയതി കൈരവചക്രവാളം
നാഭ്യർത്ഥിതോ ജലധരോപി ജലം ദദാതി
സന്തഃ സ്വയം പരഹിതേ വിഹിതാഭിയോഗാഃ"

എന്ന അൎത്ഥാന്തരന്യാസംകൊണ്ടു് ഭൎത്തൃഹരി നിൎവ്വചിച്ചിരിക്കുന്നതു നോക്കുക. സത്തുക്കൾ പരഹിതത്തിൽ കൃത്യാദിനിവേശന്മാരായിരിക്കുമെന്നുള്ളതു് സുപ്രസിദ്ധമാകുന്നു. ശീലസമ്പന്നന്മാരായ സജ്ജനങ്ങൾ അതിൻവണ്ണം അമന്ദനാം അയാചിതനായിരുന്നാലും യഥാശക്തിസഹായംചെയ്യുകതന്നെ ചെയ്തിരുന്നു. ഏകദേശം അവൻെറമാതാവു പോയിട്ടു അഞ്ചെട്ടു കൊല്ലങ്ങൾ അവൻ ആ ജന്തുക്കളെയും അവനെയും രക്ഷിച്ചു ഇങ്ങനെയിരിക്കെ, ഇനിയെങ്കിലും തൻെറ പുത്രൻ സ്വകൃത്യത്തെക്കുറിച്ചു അറിവുള്ളവനായിത്തീൎന്നിരിക്കുമെന്നുവിചാരിച്ചു്, പൂൎവ്വസ്ഥിതിയിൽ നൃവരാഹനുംകൊണ്ടു മടങ്ങിയെത്തി അവൻെറ നില കണ്ടപ്പോൾ അവളുടെ ആശയെല്ലാം അസ്തമിച്ചു എങ്കിലും അവൾ അവനെ അരികത്തുവിളിച്ചിരുത്തി ഇങ്ങനെ ഉപദേശിച്ചു: "നിനക്കു പത്തുപതിനെട്ടു വയസ്സായി; നീ സ്വയംപ്രയത്നിച്ചു് എന്നെയും നിന്നെത്തന്നെയും രക്ഷിക്കേണ്ട പ്രായമായി. ഇപ്പോഴും ഈ പ്രാണികളെയുംകൊണ്ടുനടന്നു ഭ്രാന്തന്മാരുടെനിലയിൽ ജീവിക്കുന്നതു ശോഭനമല്ല. അതിനാൽ ഈ പാമ്പിനെ പൂൎവ്വസ്ഥിതിയിൽ കൊണ്ടുപോയിവിട്ടേച്ചുപോരൂ. മററു വേണ്ടകാൎയ്യങ്ങളെപിന്നിട്ടു പറയാം" എന്നുപറഞ്ഞു മാതൃവചനത്തെ ഭക്തിപൂൎവ്വം കേട്ടിട്ടു് അവൻ ആ പാമ്പിനെ കൊണ്ടുപോയി അതിനെ വാങ്ങിയസ്ഥലത്തു ചെന്നു് ആ സൎപ്പപ്പെട്ടിക തുറന്നു് അതിൽനിന്നു ആ പാമ്പിനെ പുറത്തേക്കു വിട്ടിട്ടു ഇങ്ങനെപറഞ്ഞു: "സൎപ്പനാഗമേ! ഞാൻ നിന്നെ ഇതേവരെ എൻെറ ജീവനെപ്പോലെ സംരക്ഷിച്ചു. പാമ്പാട്ടിക്കു നൃവരാഹൻ കൊടുത്താണു നിന്നെ വാങ്ങിയതു്. നിനക്കു ഞാൻ ഒരുപദ്രവവുംചെയ്തിട്ടില്ല. ഇപ്പോൾ അമ്മയുടെ ആജ്ഞയനുസരിച്ചു ഞാൻ നിന്നെ വിട്ടയച്ചിരിക്കുന്നു. നീ യഥേഷ്ടം പൊയ്ക്കൊൾക" എന്നുപറഞ്ഞു തിരിഞ്ഞുനടന്നു.

നന്ദിയുള്ള സൎപ്പം ഇങ്ങനെവിചാരിച്ചു: "പാമ്പാട്ടി എന്നെപ്പിടിച്ചു ബന്ധിച്ചു അവൻെറ ചൊല്പിൻകീഴാക്കി കഷ്ടപ്പെടുത്തിവന്നു. അങ്ങനെ ബന്ധനത്തിൽ കുടുങ്ങി നിരാശ്രയനായിരുന്ന എന്നെ ഒരു വലിയസംഖ്യ കൊടുത്തുവാങ്ങി തൻെറ പ്രാണനെപ്പോലെ സംരക്ഷിച്ച ഇവനു എന്തെങ്കിലും ഒരു പ്രത്യുപകാരം ചെയ്യേണ്ടതു എൻെറ ധൎമ്മമാണു്."

സൎപ്പം ഹേ! രാജകുമാരാ! എന്നുവിളിച്ചു. അവൻ തിരിഞ്ഞുനോക്കിയപ്പോൾ ആരെയും കാണായ്കയാൽ അവൻ പിന്നെയുംനടന്നു. സൎപ്പം പിന്നെയും വിളിച്ചു. അവൻ പിന്നെയും തിരിഞ്ഞുനോക്കി. പാമ്പിനെയല്ലാതാരെയും കണ്ടില്ല. "സൎപ്പമേ! നീയാണോ എന്നെവിളിച്ചതു്? നീ വളരെക്കാലം എൻെറ കയ്യിൽ ഇരുന്നിട്ടും സംസാരിക്കാഞ്ഞതെന്താണു്? ഇപ്പോൾ നീ എന്നെ എന്തിനു വിളിക്കുന്നു?" എന്നുചോദിച്ചു. ഞാൻ നാഗലോകത്തുള്ള നാഗേന്ദ്രൻ എന്ന സൎപ്പത്തിൻെറ പുത്രനാണു്. ഞാൻ പുറത്തുസഞ്ചരിച്ചിരുന്ന അവസരത്തിൽ പാമ്പാട്ടിക്കുറവൻ

അവൻെറ മരുന്നിൻെറയും മന്ത്രത്തിൻെറയുംശക്തിയാൽ എന്നെ ബന്ധിച്ചതാകുന്നു. നീ എനിക്കുചെയ്ത ഉപകാരത്തിന്നു ഞാനും പ്രതിനന്ദ്യാരുപകാരം നിനക്കു ചെയ്യുന്നതാണെന്നുവിചാരിക്കുന്നു. നീ ഇവിടെത്തന്നെ നില്ക്കണം. ഞാൻചെന്നു എൻെറ മാതാപിതാക്കന്മാരെയും ഭ്രാതാക്കളെയുംകാണും. അവരുമായി കുറച്ചുനേരം സൈ്വരസല്ലാപംചെയ്തിട്ടു ഞാൻ മടങ്ങിപ്പോരാൻയത്നിക്കും. ആ സമയം എൻെറമാതാപിതാക്കന്മാർ തുടക്കം. എന്നെ വളരെക്കാലം തൻെറപ്രാണനെപ്പോലെസംരക്ഷിച്ച ആളെപ്പിരിഞ്ഞു നിങ്ങളുടെ അടുക്കൽ നില്ക്കുകയില്ല എന്നും പറയും. ആ ആൾ എവിടെ എന്നുചോദിക്കും. ഇവിടെ നില്പുണ്ടെന്നു ഞാൻ പറയും. അതുകേട്ടു നിങ്ങളെ കൂട്ടിക്കൊണ്ടുചെല്ലും. നിങ്ങൾ പ്രതിഫലമായി എന്തു ചോദിച്ചാലും തരാമെന്നു അവർ വാഗ്ദാനംചെയ്യും. എനിക്കു മറ്റൊന്നും ആവശ്യമില്ല, കൈയിൽകിടക്കുന്ന തിരുവാഴി തന്നാൽ മതിയാകുമെന്നു അറിയിക്കണം. എൻെറപിതാവു അതിനെ നിങ്ങൾക്കു തരും. ആ ജീവരത്നാംഗുലീയം അമേയപ്രാഭവമുള്ള ഒരു ദിവ്യസാധനമാകുന്നു. അതിനെ കൈയിൽ ധരിച്ചുകൊണ്ടു എന്തുവിചാരിച്ചാലും അതിൻവണ്ണം സാധിക്കും ഇന്നുമുതൽ നിൻെറ ദാരിദ്ര്യമൊഴുവൻ നീങ്ങി നിനക്കു സർവ്വസമ്പത്തുണ്ടായി സകല ഐശ്വര്യങ്ങളും സിദ്ധിക്കയും ചെയ്യും എന്നു പറഞ്ഞിട്ടു അവൻ നാഗരാജാവിൻെറ അടുക്കലേക്കു പോയി.

അവൻെറ പിതാവു സകലവസ്തുതയുംമനസ്സിലാക്കി, അതങ്ങനെ വരുന്നതി തൻെറ കൈയിൽനിന്നും വിട്ടൊഴിക്കാതെ ധരിച്ചിരുന്ന ജീവരത്നം വച്ചമോതിരംകൊടുത്തു ഇതിനെ സൂക്ഷിച്ചുവച്ച് ധരിച്ചുകൊള്ളണം നിൻെറ സകലദുഃഖങ്ങളും ഇന്നോടവസാനിച്ചിരിക്കുന്നു. എൻെറ പുത്രനെ ജീവനിർവിശേഷമായി സംരക്ഷിച്ചതിലേക്കു ഒരു പ്രത്യുപകാരമായിരിക്കട്ടെ എന്നുപറഞ്ഞു സന്തോഷത്തോടെ അയാളെ യാത്രയാക്കി.

അവൻ ആ മോതിരത്തിൻെറ ദിവ്യശക്തിയെ പരീക്ഷിക്കാനായി ഈ കാടുമുഴുവൻ വെളുവെളുത്തിരിക്കട്ടെ എന്നുവിചാരിച്ചു ഉത്തരക്ഷണത്തിൽ അതുമുഴുവൻ, പണ്ടു ഖാണ്ഡവദാഹംപോലെ അഗ്നിഭഗവാൻ വിഴുങ്ങിക്കളഞ്ഞു. മോതിരത്തിൻെറ ദിവ്യതപം പൂർണ്ണമായി ഗ്രഹിച്ചു. ഉടനെ ഇങ്ങനെ വിചാരിച്ചു: ഈ സ്ഥലം അത്യന്തരമണീയമായ സമശപ്രദേശം മുഴുവൻ രമ്യമായ രാജ്യമായിത്തീരട്ടെ അതിൻവണ്ണം ഭവിച്ചു എഴുനില യിൽ പലമാളികകളും സുവർണ്ണസ്തൂപികകളോടുകൂടിയ മേലെട്ടുമേടവുംകൊണ്ടു അവിടം രമ്യമായ ഒരു രാജധാനിയായിത്തീർന്നു. തൻെറ രാജ്യത്തുള്ള സകലജനത്തെയും തനിക്കു പണ്ടു ദാനംചെയ്തു സംരക്ഷിച്ച സുജനത്തെയും വരുത്തി അവിടെ പാർപ്പിച്ചു. തൻെറ രാജ്യത്തെ കവർന്നെടുത്ത പിതൃവ്യനെനിഷ്കാസിച്ചു. കടികൾക്കഫലപ്രദമായ ഭൂമിലഭിക്കയാൽ ധനധാന്യസമൃദ്ധിയുണ്ടായി. രാജ്യം ഐശ്വര്യദേവതയുടെ നടനരംഗമായി പ്രശോഭിച്ചു. തൻെറഭരണം പ്രജകൾക്കു ഉല്ലാസാപൂർവകരുമായി

ഇങ്ങനെയിരിക്കുമ്പോൾ തനിക്കു വിവാഹകാലം സമ്പ്രാപ്തമായി. നല്ല ലോകസുന്ദരികൾ എവിടെയുണ്ടെന്നു തിരക്കിത്തുടങ്ങി. പലരെയും പല വഴിക്കയച്ചു് അന്വേഷണങ്ങൾ നടത്തീട്ടും തന്റെ ആഗ്രഹാനുസരണമായ ഫലം ലഭിച്ചില്ല. ഒരു ദിവസം രാത്രിയിൽ ലോകത്തിലുള്ള സുന്ദരസ്ത്രീകളിൽവച്ചു ശിരോഭൂഷയെന്നു സമ്മതിക്കത്തക്ക ഒരു സുന്ദരി ഇവിടെ വരട്ടെ എന്നു വിചാരിച്ചു. കനകപുരത്തെ രാജകന്യകയായ കനകാംഗി, അവൾ ശയിച്ചിരുന്ന മണിമഞ്ചത്തോടുകൂടി അവന്റെ മുമ്പിൽ, മോതിരപ്രഭാവത്താൽ ആനീതയായി. കണ്ടുകൂടുമ്പോൾതന്നെ അവനു് അവളിൽ അതിരതി ജനിച്ചുവെങ്കിലും അവളെ ഉണർത്തി. അവൾ ഉണർന്നസമയം തന്റെ മുമ്പിൽ പുരുഷലക്ഷണസമ്പത്തികൊണ്ടു് പുരുഷഗണത്തിൽ അഗ്രണിയായ ഒരു യുവതേജസ്വിയെയാണു കണ്ടതു്. പരിസരപ്രദേശങ്ങളെല്ലാംതന്നെ അപരിചിതങ്ങളായും തോന്നി. അവൾ സസംഭ്രമം ഇങ്ങനെ ചോദിച്ചു; "ഹേ പുണ്യാത്മൻ ഭവാൻ ആരു്? ഇതെവിടം? ഞാൻ ഇവിടെ എങ്ങിനെ ആനീതയായി?" അതിനു് അമരദൻ ഇങ്ങനെ ഉത്തരം പറഞ്ഞു. ഇതു് എന്റെ രാജധാനിയാണു്. ഈ രാജ്യത്തിന്റെ പേർ ഭീരഥാപുരമെന്നാണു്. എന്റെ ആവശ്യം അനുസരിച്ചു ഞാൻ ഭവതിയെ ഇവിടെ ആനയിപ്പിച്ചു.

രാജകുമാരി:— "അങ്ങു് സർവ്വഥായോഗ്യൻതന്നെ. ഞാൻ അതു സമ്മതിച്ചു എന്നാൽ ഈ നിലയിൽ ഉള്ള ഒരു വിവാഹം അധർമ്മമാണു്. ഇതു പണ്ടു രാവണൻ തന്റെ അതിശയിതമായ ശക്തിവൈഭവംകൊണ്ടു സീതാപഹരണംചെയ്തതുപോലെ നാശകരവും അധർമ്മപ്രസക്തവുമാകുന്നു. നമുക്കു ധർമ്മ്യമായിത്തന്നെ പ്രവർത്തിക്കാനുള്ള സമയവും ശക്തിയുമുണ്ടല്ലോ? കേവലം വനചാരന്മാരുടെ നിലയെ നമുക്കു ഭജിക്കേണ്ട ആവശ്യമില്ല. അങ്ങു ചാരന്മാരെ അയച്ചാൽ ഞാൻ പിതാവിനെക്കൊണ്ടു സമ്മതിപ്പിക്കാം. വളരെ ആഘോഷമായും മംഗലകരമായും ആ ഉത്സവത്തെ കൊണ്ടാടുകയും ചെയ്യാം. നമ്മുടെ ജീവിതചരിത്രത്തിൽ കാളിമകലരാതെ കഴിക്കയുംചെയ്യാം. അവളുടെ വായിൽനിന്നും പുറപ്പെട്ട ഹൃദ്യവും മധുസ്യന്ദിയുമായ വചനാമൃതം അവനെ ധർമ്മനിഷ്ഠനാക്കിത്തീർത്തു. അവളുടെ അപേക്ഷയനുസരിച്ചു് അവളെ പൂർവ്വസ്ഥിതിയിൽ കനകപുരരാജധാനിയിലാക്കി.

അടുത്തദിവസം അമരദൻ മന്ത്രിമാരുമായാലോചിച്ചിട്ടു് ചിലരെ കനകപുരത്തിലേക്കയച്ചു. അവിടെനിന്നും കനകാംഗിയുടെ പ്രേരണയാൽ കനകാംഗൻ ചിലരെ ഇങ്ങോട്ടേയ്ക്കും അയച്ചു. അവർ രണ്ടുകൂട്ടരും അവിടവിടെയെത്തി സന്ദേശങ്ങൾക്കു അനുകൂലമായ മറുപടിയുമായി മടങ്ങി. കനകാംഗൻ ദിവസം നിശ്ചയിച്ചു വിവരം അമരദനെ അറിയിച്ചു. അയാൾ നാലംഗപ്പടയുമായി ചെന്നു ശുഭമുഹൂർത്തത്തിൽ കനകാംഗിയെ വിവാഹംചെയ്തു, വേണ്ട കന്യകാദാനങ്ങളും സ്വീകരിച്ചു് കനകാംഗിയേയും

ർകാണ്ടു മടങ്ങിപ്പോന്നു. അവർ രാജധാനിയിലെത്തി അമരന്റെ മാതാവിനെ അമരനും കനകാംഗിയും നമസ്കരിച്ച് ആശീർവാദം സ്വീകരിച്ചു.

അനന്തരം അമരനും കനകാംഗിയുമായി രാജഭോഗങ്ങളനുഭവിച്ചു ജീവിതത്തെ പരമാനന്ദമായി നയിച്ചു. അമരൻ പരിപൂർണ്ണനായി. അവൻ സമൈശ്വര്യസമ്പൂർണ്ണനായി. അവനെ ഒരു വിഭവത്തിലും കവച്ചുവയ്ക്കാൻ അക്കാലത്തിൽ ആരുമുണ്ടായിരുന്നില്ല. സമ്പത്തും ആപത്തും വരുമ്പോൾ കൂട്ടത്തോടെ വരികയുള്ളൂ.

"സമ്പത്തുമാപത്തുമൊരേതരത്തിൽ
കമ്പക്കളിക്കൊട്ട തരംവരുത്തും
വമ്പത്തമാന്നും തലയൊട്ടു കുന്നും
തമ്പത്തുചേർന്നങ്ങനെ ലീലചെയ്യും"

എന്ന് ഒരനുഭവസ്ഥൻ പറഞ്ഞിട്ടുണ്ട്. ഇങ്ങനെ സുഖാവസ്ഥയിൽ ഇരിക്കുന്ന കാലത്തു ആ കനകാംഗിക്കു രാവിലേ രാവിലേ സമുദ്രസ്നാനം ചെയ്താൽകൊള്ളാമെന്നു ആശജനിച്ചു. ആ വിവരം അമരനോടുപറഞ്ഞു. രാജ്ഞിയായിരിക്കുന്നസ്ഥിതിക്കു് പരസ്യമായിച്ചെന്നു കുളിക്കുന്നതു ആക്ഷേപമാണല്ലോ. അതിനാൽ കൊട്ടാരത്തിൽനിന്നും കടല്പുറംവരെ ഒരു തുരങ്കമുണ്ടാക്കി, അവൾ പ്രതിദിനം ആ തുരങ്കംവഴി കടലിൽ കുളിക്കുക പതിവാക്കി. ഒരിക്കൽ മാളവത്തിലെ രാജാവു് ആ തീരംവഴി കടൽവള്ളത്തിൽ കടലിൽകൂടി സഞ്ചരിക്കുമ്പോൾ മൂത്രവിസർജ്ജനത്തിനായി തുരങ്കത്തിനടുത്തായി കരയ്ക്കിറങ്ങി മൂത്രവിസർജ്ജനസമയം ഒരു ചുരുണ്ട തലമുടി കണ്ടു. അതിന്റെ നീലവർണ്ണം അവന്റെ മനസ്സിനെ ആകർഷിച്ചു. അവൻ ആ മുടിഎടുത്തുകഴുകി വിടർത്തുനോക്കി. അതിനു ഏഴുമാറുനീളവും വണ്ടിൻതോടിന്റെ നിറംപോലെ സ്നിഗ്ദ്ധമായ നിറവുമുള്ളതായികണ്ടു. ഇത്ര വിശിഷ്ടമായ മുടിയുള്ളവൾ ത്രിലോകസുന്ദരിയായിത്തന്നെയിരിക്കണം. ശൃംഗാരലക്ഷ്മിയായ ആ കോമളാംഗിയെ കൊണ്ടുകൊടുക്കുന്നവൎക്കു പകുതിരാജ്യം കൊടുക്കാമെന്നും അവൻ ശപഥം ചെയ്തിരുന്നു. പലരും അവൾ ആരെന്നറിവാനായി പല ദിക്കിലും സഞ്ചരിച്ചു. ആ പരിശ്രമങ്ങളെല്ലാം വിഫലമായി. ഇങ്ങനെയിരിക്കെ, ധനാശയാൽ വ്യാമോഹിതയായ ഒരു വൃദ്ധ പരീക്ഷിച്ചുനോക്കാൻ തീർച്ചയാക്കി. വ്യാജംകൊണ്ടും സമ്പ്രദായംകൊണ്ടും, കാര്യലാഭോദ്ദേശകങ്ങളായ നയവിശേഷംകൊണ്ടും മനുഷ്യരെ വഞ്ചിക്കാൻ കരുത്തുള്ളവർ വൃദ്ധകളാണെന്നു പ്രസിദ്ധമാകുന്നു. ആ കുത്സിതയായ വൃദ്ധ, തലമുടി കണ്ടെടുത്ത സ്ഥലത്തെത്തി വളരെ ദിവസം അന്വേഷണം നടത്തിയതിന്റെ ഫലമായി അവിടത്തെ പട്ടമഹിഷിയായ ആ രാജ്ഞി ആ സ്ഥലത്തുവന്നു സൂര്യോദയസമയം കുളിക്കാറുണ്ടെന്നറിവുകിട്ടി. ഒരു ദിവസം രാത്രിയിൽ ഒരു പട്ടടയ്ക്കു വേണ്ട ചാണകവറളി മുതലായവയുമായി അവിടെയെത്തി പ്രഭാതത്തിനുമുമ്പേ പട്ടടയൊക്കെ ശരിപ്പെടുത്തിയിരുന്നു വെളുപ്പാൻ നാലുനാഴികയുള്ള

പ്പോൾ പട്ടടയ്ക്കു തീയിട്ടു. കനകാംഗി കളിക്കാൻ വരുന്നസമയം നോക്കി ആ വൃദ്ധ ഉച്ചത്തിൽ നിലവിളിച്ചു കരഞ്ഞു. ഒരു ദീനനിസ്വനവും പ്രലാപവും കേട്ടു. അതു് ഒരു സ്ത്രീയുടേതാണെന്നും മനസ്സിലായി. അതുനിമിത്തം കനകാംഗി അവളുടെ അടുത്തുചെന്നു ദുഃഖകാരണം ചോദിച്ചു. അവൾ പട്ടടയെ ചൂണ്ടിക്കാണിച്ചിട്ടു് ഇങ്ങനെ കരഞ്ഞു പറഞ്ഞു: "എനിക്കു് ഒരു പുത്രിമാത്രമേയുണ്ടായിരുന്നുള്ളൂ. ഞാൻ അവളുടെ രക്ഷയിൽ കഴിഞ്ഞുകൂടുകയായിരുന്നു. ഇതുപോലെതന്നെ കാഴ്ചയിൽ അവൾ നല്ല സൗന്ദര്യമുള്ളവളായിരുന്നു. ഇനി സംരക്ഷിക്കാൻ, താങ്ങാരുമില്ല, തളർച്ചയുമില്ല എന്നമട്ടിലായി. എന്റെ അപ്പി എവിടെനിന്നാണു്? എന്റെ ഈ ദുഃഖം കണ്ടില്ലേ?" ഈ അഭിപ്രായങ്ങളിൽ വ്യാജത്തിന്റെ സ്ഫുരണംപോലും ഉണ്ടായില്ലെന്നുതന്നെയല്ല, യഥാർത്ഥമാണെന്നു തോന്നുന്നതക്ക ഭാവവിശേഷങ്ങളുമുണ്ടായിരുന്നു. "നിങ്ങൾ എന്നോടൊന്നിച്ചു വരുമെങ്കിൽ ഞാൻ രക്ഷിച്ചുകൊള്ളാം. ജനിക്കുന്നവരെല്ലാം മരിക്കുന്നതു സഹജമാകയാൽ, മരണത്തെക്കുറിച്ചു ഖേദിക്കുന്നതു നിഷ്പ്രയോജനമാകുന്നു. എനിക്കു നിങ്ങളുടെ കഥകേട്ടു് ഇവിടെ നില്ക്കാൻ തരമോ സമയമോ ഇല്ല. കൂടെവരുന്നതിനു സമ്മതമുള്ളപക്ഷം കൂടെപ്പോന്നുകൊള്ളൂ" എന്നു പറഞ്ഞു അവളെ കൂട്ടിക്കൊണ്ടുപോയി കൊട്ടാരത്തിൽ തന്നെ പാർപ്പിച്ചു ഒരു വലിയമ്മയുടെ നിലയിൽ വേണ്ടതെല്ലാം കൊടുത്തു് അവളെ സംരക്ഷിച്ചു.

ഇങ്ങനെ കുറേക്കാലം കഴിഞ്ഞു. വൃദ്ധയുടെ ഉദ്ദേശത്തിനു ഒരു സാധ്യമാത്രവും കിട്ടിയില്ല. കനകാംഗിയെ ദുരുപദേശംചെയ്തു കൊണ്ടുപോകുവാൻ സൗകര്യവുമില്ല. നല്ലകാര്യബോധമുള്ള അവളോടു ഒന്നും പറയുവാൻ വൃദ്ധയ്ക്കു ധൈര്യമുണ്ടായില്ല. ഒരുദിവസം അമരനും കനകാംഗിയും വലിയരാജ്ഞിയും വൃദ്ധയും കൂടിയിരിക്കുന്ന സന്ദർഭത്തിൽ അമരൻ കനകാംഗിയോടു "ഭവതിക്കു ഏതുപക്വഫലം തിന്നണമെന്നു ചോദിച്ചു." അതിലേക്കു് അവൾ, ഇപ്പോൾ മാമ്പഴം തീരെ കിട്ടാത്തകാലമാണല്ലോ. എനിക്കു നല്ല മാമ്പഴം വരുത്തിത്തരുന്നതായാൽ കേമംതന്നെ എന്നു ഞാൻ സമ്മതിക്കാം എന്നു അവൾ മറുപടിപറഞ്ഞു. അപ്പോൾ തന്നെ അമരൻ തന്റെ കയ്യിൽ കിടക്കുന്ന ജീവരത്നമോതിരം ഊരി നെഞ്ഞത്തു ചേർത്തുപിടിച്ചു അല്പനേരം ധ്യാനിച്ചനേരം കൊണ്ടുവാ മാമ്പഴം എന്നു ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. എവിടെനിന്നു് എന്നറിയാതെ മാമ്പഴം അവരുടെ മുമ്പിൽ വീണുതുടങ്ങി. ധാരാളം സ്വാദിഷ്ഠങ്ങളായ മാമ്പഴങ്ങൾ ലഭിച്ചതുകണ്ടു വൃദ്ധ വിശേഷവിധിയായി വിസ്മയിച്ചു. മററുള്ളവർക്കു ഇതിൽ അത്ര വിസ്മയത്തിനു അവകാശമുണ്ടായില്ല. ഇതിനെക്കാൾ എത്രയോ അത്ഭുതസംഭവങ്ങൾ അമരൻ നടത്തിക്കണ്ടു് പരിചയിച്ചവർക്കു ഈ മാമ്പഴം വരുത്തിയതിൽ വിസ്മയിക്കാനെന്തുള്ളൂ? വൃദ്ധ ഇങ്ങനെ വിചാരിച്ചു. "ഇയാളുടെ സകല വൈഭവങ്ങൾക്കും

ർത്ഥ ഈ വിശിഷ്ടമായ മോതിരമാകുന്നു. ഇതിനെ കരസ്ഥമാക്കിയാൽ കനകാംഗിയും കരസ്ഥാതന്നെ" എന്നു അവർ തീരുമാനിച്ചു.

ഒരുദിവസം അവർ തലവേദനയെന്നു പറഞ്ഞു കിടന്നു. മഹാരാജാവായ അർമന്ദൻ അതറിഞ്ഞു വലിയ വൈദ്യന്മാരെ വരുത്തി ചികിത്സിപ്പിച്ചു. എന്തുതന്നെ ചെയ്തിട്ടും വൃദ്ധ നിലവിളിച്ചുകൊണ്ടുതന്നെ കിടക്കുന്നു. പ്രകൃത്യാ ദയാശീലയായ കനകാംഗി, വൃദ്ധയുടെ ദൗഷ്ട്യം ഗ്രഹിക്കാതെ, "എന്താ! തലവേദന ഒട്ടും കുറഞ്ഞില്ലേ"എന്നു ചോദിച്ചു. "തീരെ കുറഞ്ഞില്ല. ഇപ്പോഴും അതു വേദനപ്പെട്ടുതിക്കൊണ്ടുതന്നെയിരിക്കുന്നു. ഇനി തലവേദനനിവൃത്താൻ ഒരുപായമേയുള്ളൂ. അതിലേക്കു രാജ്ഞി വിചാരിച്ചാൽ പ്രയാസമുണ്ടാകയില്ല" എന്നു ആ പട്ടവങ്ക പറഞ്ഞു.

കനകാംഗി:—പറയൂ കേൾക്കട്ടെ എന്നാൽ സാദ്ധ്യമാണെങ്കിൽ സാധിക്കാൻ നോക്കാം.

വൃദ്ധ:—രാജ്ഞിക്കു എന്റെ തലവേദന മാറിക്കാണണമെന്നാശയുണ്ടെങ്കിൽ സാധിക്കും.

കനകാ:—നിങ്ങളെന്താണു ഈ സന്ദേഹംജപ്പിക്കുന്നതു? എനിക്കാശയില്ലെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടെങ്കിൽ അങ്ങനെതന്നെ വിശ്വസിച്ചോളൂ. നിങ്ങളെ ബോദ്ധ്യപ്പെട്ടുത്താനൊന്നും വിചാരിക്കുന്നില്ല.

വൃദ്ധ:—എന്റെ തങ്കം ദ്വേഷ്യപ്പെടാതിരിക്കു. ഞാൻ എന്റെ വേദനകൊണ്ടു പറഞ്ഞുപോയതാണു.

കനകാ.—എന്നാൽ പറയൂ, എന്താണു വേണ്ടതെന്നു.

വൃദ്ധ:—തമ്പുരാന്റെ കൈവിരലിൽ കിടക്കുന്ന മോതിരം ഊരി എന്റെ വിരലിലിട്ടു അതുകൊണ്ടു തലയിൽ പിടിച്ചുകൊണ്ടിരുന്നാൽ ഉടൻ തലവേദന പോകും. തക്കമേയില്ല. മററുള്ള മരുന്നുകളൊന്നും ഫലിച്ചില്ല. ഇനി അതൊരു പരീക്ഷയേ നോക്കാനുള്ളൂ.

കനകാ:—ആ മോതിരം കിട്ടാൻ തരമില്ല. അദ്ദേഹത്തിന്റെ കയ്യിൽ കിടക്കുന്ന മോതിരം ആരു ചോദിക്കും? ഞാൻ ചോദിക്കയില്ല. അഥവാ ചോദിക്കുന്നതായാൽത്തന്നെ തരാൻ വല്ല തടസ്സവുമുണ്ടെങ്കിൽ അതു ഇരുകൂട്ടർക്കും വ്യസനജനകമായും തീർന്നേക്കാം.

വൃദ്ധ:—എന്റെ മകളാണെങ്കിൽ എന്നോടിങ്ങനെ പറകയില്ല. രാജ്ഞിയുടെ അമ്മയോടാണെങ്കിൽ രാജ്ഞിയും ഇങ്ങനെ പറയുകില്ല. തനൊന്തവനേ അറിയൂ എന്നൊരു പഴമൊഴിയുണ്ടു. വേണ്ടെങ്കിൽ ചക്ക വേരിലും കായ്ക്കും; ഇല്ലെങ്കിൽ കൊമ്പിലുമില്ല. എന്നോടിതൊന്നും പറയേണ്ടാ. ഈ തന്ത്രങ്ങളൊക്കെ ഞാനും കണ്ടിട്ടുള്ളവളല്ലയോ?

കനകാ:—എന്നാൽ നിങ്ങൾ പറയൂ. അതിൻവണ്ണം ചെയ്യാം.

വൃദ്ധ:—ഞാൻ പറഞ്ഞുതരാം. അതിൻവണ്ണം ചെയ്താൽ ഉടൻ മോതിരം ഊരി കൈയിലിട്ടുതരും. ഇന്നു കിടക്കാൻ വരുമ്പോൾ കുറച്ചു മുഷിഞ്ഞ മട്ടിൽ നില്ക്കണം. എന്താ മുഷിഞ്ഞതുപോലെ തോന്നുന്നതു. എന്തു

വേണമെന്നു തമ്പുരാൻ ചോദിക്കും. എനിക്കു മുഷിച്ചിലില്ല. എന്നാൽ എന്നെക്കൊണ്ടുവന്നിട്ടു കുറേക്കാലമായല്ലോ. ഒരുദിവസമെങ്കിലും ഈ മോതിരം നീയും ഒന്നിട്ടോ എന്നുപറഞ്ഞുതന്നോ. അത്രയേയുള്ളു സ്നേഹമെന്നുപറയണം. ഉടൻ ഊരി കൈയിലിടും. സന്തോഷത്തോടെ ഒന്നിച്ചു കിടന്നുകൊള്ളണം. അദ്ദേഹം ഉറങ്ങുമ്പോൾ എഴുന്നേററുവന്നു എന്റെ കൈയിൽ തരണം. നേരംവെളുക്കുമ്പോം ഞാൻ മടക്കിത്തന്നേയ്ക്കാം.

കനകാംഗി വൃദ്ധവച്ച വഴിയിൽ കുടുങ്ങി, അവൾ മൂന്നുതഴമ്പിച്ച വേശ്യയുടെ അഭിപ്രായത്തെ അക്ഷരംപ്രതി അനുഷ്ഠിച്ചു. രാജാവിനോടു പ്രണയകലഹം ഭാവിച്ചു. അയാൾ അതിനുള്ളകാരണം ചോദിച്ചു. എന്നെ വിവാഹംചെയ്തുകൊണ്ടുവന്നിട്ട് എത്രയോ നാളുകളായില്ലേ. ഒരുദിവസമെങ്കിലും അവിടത്തെ കൈവിരലിനെ അലങ്കരിച്ചിരിക്കുന്ന മോതിരം എന്റെ കയ്യിലിട്ടു ഭംഗിനോക്കുവാൻ സാധിച്ചോ എന്നു ചോദിച്ചു. അതു ശരിയാണ്. ഞാൻ കാര്യാന്തരവ്യാപാരത്താൽ അതോർത്തില്ല. ഇനിയും അതിനുള്ള സമയം വിദൂരമായിട്ടില്ല. ഇതാ ധരിച്ചോളൂ എന്നു പറഞ്ഞു ഊരിക്കൊടുത്തു. അനന്തരം അവർ ഉറങ്ങുകയുംചെയ്തു. രാജാവ് ഉറങ്ങിയശേഷം കനകാംഗി വൃദ്ധയുടെ അടുത്തെത്തി മോതിരം അവളുടെ കൈയിൽക്കൊടുത്തിട്ട് മടങ്ങിപ്പോയി. വൃദ്ധ, ഇതുതന്നെ തരമെന്നു കരുതി മോതിരം കൈയിലിട്ടുകൊണ്ടു കലിംഗത്തിലെത്തണമെന്നുവിചാരിച്ചു. ഉടൻ അവിടെയെത്തി. രാജാവിനെക്കണ്ടു മോതിരം അയാളുടെ കൈയിൽ കൊടുത്തു. ഈ മോതിരം ധരിച്ചുകൊണ്ടു ആ രാജകുമാരിയെ സ്മരിച്ചാൽ അവൾ ഉടൻ അവിടത്തെ സന്നിധിയിലെത്തുന്നതാകുന്നു എന്ന് അതിന്റെ ഫലത്തെയും ഗ്രഹിപ്പിച്ചു. അവൻ ആ മോതിരം ധരിച്ചുകൊണ്ട് കനകാംഗി തന്റെ അടുക്കൽ ഉടൻ എത്തണമെന്നും അമന്ദൻ ഭ്രാന്തുപിടിച്ചുപോകണമെന്നും അവന്റെ ജീവരത്നപുരം വെന്തുവെണ്ണീറടിക്കണമെന്നും ധ്യാനിച്ചു. ഇവയെല്ലാം ഒരുനിമിഷത്തിനുള്ളിൽ കഴിഞ്ഞു. കനകാംഗിയെക്കണ്ടു അവൻ കുറേനേരത്തേക്കു കൊത്തിവച്ച പാവകണക്കെ നിന്നുപോയി. ഹാ! എന്തു സൗന്ദര്യം! എന്തുനിറം! എന്തു വിശേഷമായ ശരീരഘടന! ഇത്തരം രൂപസമ്പന്നകളായസ്ത്രീകൾ ലോകത്തിൽ അധികമുണ്ടായിരിക്കയില്ല എന്നിങ്ങനെ അവൻ വിചാരപരമ്പരയിൽ മഗ്നനായിരിക്കുന്നതിനിടയിൽ കനകാംഗിയുടെഅവസ്ഥയെഅവൾ ഓർമ്മിച്ചു. കഷ്ടം! വഞ്ചകിയായ വൃദ്ധയുടെ വാക്കിൽ പെട്ടുകകൊണ്ടാണല്ലോ ഞാനും എന്റെ ഭർത്താവും വഞ്ചിതരായതു്. വേശ്യകളുടെ തൊഴിൽ ഇങ്ങനെയാണെന്നു കേട്ടിട്ടുള്ളതു് ഇപ്പോൾ അനുഭവിച്ചറിവാൻ കഴിഞ്ഞു. "ഇതാണു സ്ത്രീകളെ വിശ്വസിക്കരു"തെന്നു് അഭിജ്ഞന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതു്. "വൃദ്ധയുടെ വാക്കുകേട്ടു ഭർത്താവിനെ വഞ്ചിച്ചതിന്റെ ഫലമാകുന്നു ഇതു്". ഈ ദൗർഭാഗ്യം നാം അനുഭവിക്കേണ്ടതു തന്നെ. എന്നാൽ എന്നെ പൂർണ്ണമായി വിശ്വസിച്ച ഭർത്താവിനെക്കൂടി അപ

കടത്തിലാക്കിയതാണ് ഭയങ്കരവും ദയനീയവുമായിത്തീന്നതു്. ആട്ടെ; ഇവനെയും ചതിക്കുകതന്നെവേണം" എന്നു് അവളും വിചാരമഗ്നയായിനിന്നു.

കലിംഗരാജൻ—കനകാംഗി! സ്ത്രീരത്നമേ! നിന്റെ അതിശയിതമായ സൌന്ദര്യവിശേഷത്താൽ ഞാൻ അപഹൃതചിത്തനായിരിക്കുന്നു. എന്നെ നീ നിന്റെ സമാഗമത്താൽ ധന്യനാക്കിത്തീക്കുക.

കനകാംഗി—പ്രഭോ! അവിടുന്നു പറയുന്നതു വാസ്തവംതന്നെ. എന്നാൽ നാളെമുതൽ എട്ടുദിവസത്തേക്കു എനിക്കു ഗൌരീവ്രതമാണു്. ആ വ്രതം കാലംകൂടിയാൽ ഞാൻ ഭവാന്റെ പത്നീസ്ഥാനത്തെ വരിച്ചുകൊള്ളാം. എട്ടുദിവസം സകലജാതിമതസ്ഥന്മാരടങ്ങിയ ദരിദ്രലോകത്തിനു ചതുർവ്വിധവിഭവങ്ങളോടുകൂടി ഭക്ഷണംകൊടുക്കണം. എട്ടാംദിവസം വലിയ സദ്യയും സർവ്വാണിയുമുണ്ടെന്നു വിളംബരം ചെയ്യണം.

അവൻ വ്യാമോഹിതനാകയാൽ കനകാംഗിയുടെ ഹിതമനുസരിച്ചു സകലതും തയ്യാറാക്കിക്കൊടുക്കുന്നതിലേക്കു മന്ത്രിയെ ചട്ടംകെട്ടി. രാത്രിയെ അങ്ങനെനയിച്ചു് ഉദയത്തിൽ കുളികഴിഞ്ഞു കനകാംഗി സ്വഭത്താവിനോടു പുനഃസംഘടനം ഭവിക്കുവാനായി ഗൌരീവ്രതം ആരംഭിച്ചു. അതിതീവ്രമായ മനോവൃത്തിയോടുകൂടി ഗൌരിയെ ഭജിച്ചു. പ്രപഞ്ചം മുഴുവൻ നിറഞ്ഞിരിക്കുന്ന അപരിച്ഛിന്നശക്തിയായ പരാശക്തിയെ ഹൃദയത്തിൽ കണ്ടുകൊണ്ടു് തീവ്രമായ തപംതുടങ്ങി. നിത്യവും വരുന്ന സകല പാവപ്പെട്ട ജനങ്ങൾക്കും ചതുർവ്വിധവിഭവങ്ങളോടുകൂടി ഭക്ഷണം കൊടുത്തും തുടങ്ങി. ഇങ്ങനെ എട്ടാംദിവസമായി. അന്നു സകലജനങ്ങളും ഈ ഉഗ്രമായ വ്രതമാഹാത്മ്യം കൊണ്ടാടുവാനെന്നപോലെ ഭോജനശാലയിൽ തിക്കും തിരക്കും വർദ്ധിച്ചു. പലസ്ഥലങ്ങളിൽനിന്നും അനേകായിരം ദരിദ്രന്മാർ എത്തിയിരുന്നു. അക്കൂട്ടത്തിൽ അമന്ദൻ പൂച്ചയേയുംകൊണ്ടു് എത്തിക്കൂടി. അവന്റെ ബുദ്ധിക്കു നല്ലപോലെ ഗ്രഹണശക്തിയില്ലായിരുന്നു. സദ്യയിൽ ഉണ്ണാനിരുന്നപ്പോൾ പൂച്ചയ്ക്കുംകൂടെ ഒരു ഇല കൊടുക്കണമെന്നു വാദമായി. വിളമ്പുകാർ ആ അപേക്ഷയെ നിരാകരിച്ചു. ഇലകൊടുക്കാതെ പോറുകയില്ലെന്നു് അവനും വാദിച്ചു. ഈ തിരക്കെല്ലാം കനകാംഗി ഒരു യവനികവഴിയായി കാണുന്നുണ്ടായിരുന്നു. തന്റെ ഭർത്താവും എത്തിയിട്ടുണ്ടെന്നും അയാൾക്കു ബുദ്ധിക്കു നല്ല തന്റേടമില്ലെന്നും അവൾ മനസ്സിലാക്കി നന്നേ വ്യസനിച്ചു. ആ പൂച്ചയ്ക്കുംകൂടെ ഒരു ഇലകൊടുക്കട്ടെ എന്നു് ഒരു ചാരൻമുഖേന അവൾ ആജ്ഞാപിച്ചു. അമന്ദനും പൂച്ചയും മൃഷ്ടാന്നം ഭക്ഷണം കഴിച്ചു.

വലിയ ഊണുകഴിഞ്ഞതിനാൽ അന്നു നടക്കുവാൻ അമന്ദനു തോന്നിയില്ല. അവനും പൂച്ചയും കൊട്ടാരത്തിന്റെ തിണ്ണയിൽ കയറി ശയിച്ചു. രാത്രിയിൽ പത്തുനാഴിക ഇരുട്ടുവോളം സദ്യനടന്നിരുന്നു. അതിനുശേഷം ഊട്ടുപുര അടച്ചു ഭൃത്യജനങ്ങളെല്ലാം യഥാസ്ഥാനങ്ങളിലേക്കുപോയി. പാതിരാത്രിയായപ്പോൾ എവിടെയും നിശ്ശബ്ദമായി. പകൽമുഴുവൻ

അത്യദ്ധ്വാനംചെയ്കയാൽ ഭൃത്യവർഗ്ഗം ആയാസംകൊണ്ടു ഗാഢമായുറങ്ങിപ്പോയി. ആ സമയം പഴങ്ങളുടേയും പപ്പടകത്തിന്റേയും ഉപ്പേരിയുടേയും കഷണങ്ങൾ പലസ്ഥലങ്ങളിലായി ചിതറിക്കിടന്നിരുന്നു. അവ തിന്നുന്നതിനുംകൊണ്ടുപോകുന്നതിനുമായി എലികൾ കൂട്ടംകൂട്ടമായിനാലുപാടും തിരഞ്ഞുതുടങ്ങി. തന്റെ യജമാനന്റെ മോതിരം വീണ്ടെടുത്തുകൊടുക്കുവാൻ എന്തുപായമെന്നു ചിന്തിച്ചുകൊണ്ടിരിക്കുന്ന പൂച്ചയ്ക്കു് ഒരുപായംതോന്നി. ഇക്കൂട്ടത്തിൽ ഓടിനടക്കുന്ന എലികളുടെ തലവനെ കടന്നുപിടിച്ചാൽ കാര്യംസാധിക്കുമെന്നു തീർച്ചയാക്കി. പൂച്ച അമന്ദന്റെ അരികിൽനിന്നും തറപററത്താണു പതുങ്ങിപ്പതുങ്ങിച്ചെന്നു എലികളുടെ തലവനെപ്പിടികൂടി. അതുകണ്ടു എലികളെല്ലാം സംഭ്രാന്തരായി അങ്ങട്ടും ഇങ്ങട്ടും പാഞ്ഞു നാലുപാടും ഓടിയൊളിച്ചു. എലിത്തലവൻ തന്നെ കൊല്ലരുതേ എന്നപേക്ഷിച്ചു. അതുകേട്ടു പൂച്ച ഇങ്ങനെപറഞ്ഞു: "എന്റെ യജമാനന്റെ മോതിരം ഒരു വൃദ്ധ ചതിച്ചെടുത്തുകൊണ്ടുവന്നു ഇവിടത്തെ രാജാവിന്റെ പക്കൽ കൊടുത്തിരിക്കുന്നു. നിങ്ങൾ അതെടുത്തുകൊണ്ടുവന്നുതന്നാൽ നിങ്ങളെ കൊല്ലാതെ വിട്ടയയ്ക്കാം." പൂച്ചയുടെ ആവശ്യം ഉടൻ സാധിച്ചുകൊടുക്കുന്നതിനായി എലിത്തലവൻ എലികളോടാജ്ഞാപിച്ചു. അവ നാലുവഴിക്കുംകടന്നുകയറി പരിശോധിച്ചുതുടങ്ങി. തട്ടുംമുറികളും പെട്ടികളും അലമാരികളുമെല്ലാം പരിശോധിച്ചു. മെത്തകളും തലയിണകളുമെല്ലാം കടിച്ചുകീറി. ഒടുവിൽ ഒരു സ്വർണ്ണച്ചങ്ങലയുടെ കണ്ണിയിൽകോർത്തു അതിനെ കട്ടിലിന്റെ മേലേത്തലയ്ക്കൽ ബന്ധിച്ചിരുന്നതായി കണ്ടുപിടിച്ചു. അതിനെ കടിച്ചുമുറിച്ചു മോതിരം എടുത്തുകൊണ്ടുചെന്നു പൂച്ചയുടെ കയ്യിൽകൊടുത്തു. മോതിരം കിട്ടിയ സന്തോഷത്താൽ പൂച്ച അവയെ അനുഗ്രഹിച്ചു.

ആ മോതിരത്തെ അമന്ദന്റെ നെഞ്ഞത്തുവച്ചുകൊണ്ടു് അവനെ ഉണർത്തി. അവൻ ഉണർന്നപ്പോൾ തന്റെമോതിരം നെഞ്ഞത്തിരുന്നുപ്രകാശിക്കുന്നതുകണ്ടു വേഗം അതെടുത്തു വിരലിൽ ധരിച്ചു. ഇതെങ്ങനെ കിട്ടി എന്നുള്ളചോദ്യത്തിനു നടന്നസംഭവമെല്ലാം പൂച്ച സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. അവൻ ഉടൻ പുറപ്പെട്ടു സ്വന്തസ്ഥലത്തെത്തി. തൽക്ഷണംതന്നെ കനകാംഗിയേയും വൃദ്ധയേയുംവരുത്തി വൃദ്ധചെയ്തദ്രോഹകൃത്യത്തിനു അവളെച്ചുണ്ണാമ്പുചൂളയിൽ ജീവനോടെനിറുത്തി ദഹിപ്പിച്ചു. കനകാംഗിയുടെതെററിനു മാപ്പുകൊടുത്തു അവൾ പതിവ്രതാധർമ്മത്തിന്റെ അപ്രതിഹാര്യമായ സേവനംമൂലം തനിക്കു ഭർത്താവിനോടു പുനഃസമാഗമത്തിനിടയായതാണെന്നോർത്തു, അവൾ പാതിവ്രത്യത്തെ പരിപാലിക്കുവാൻ ഗൗരീവ്രതം മുതലായ ദുഷ്കരങ്ങളും കൃച്ഛ്റങ്ങളുമായ യത്നങ്ങളനുഷ്ഠിച്ചതിന്റെ ഫലമാണു തനിക്കുള്ള ഈ രാജ്യാനുഭൂതിയുടെ പുനസ്സംഘടനയെന്നോർത്തു് അനിർവാച്യമായ സ്നേഹാദരത്തോടുകൂടെ വർത്തിച്ചു. കലിംഗരാജാവിനെപ്പോലുള്ള വികടന്മാർ ജീവലോകത്തു്

അധൎമ്മത്തെ വ്യാപിപ്പിക്കുന്നവരാകയാൽ അവരെ ശിക്ഷിക്കേണ്ടതു് അവശ്യാവശ്യകമെന്നുവിചാരിച്ചു് അയാളെ വരുത്തി തടവിൽ പാൎപ്പിച്ചു. സ്ത്രീകളുടെ ചാരിത്രദൂഷണം ചെയ്വാൻ യത്നിക്കുന്നവരെ കഠിനമായി ശിക്ഷിക്കുന്നതാണെന്നു വിളംബരംചെയ്തു. അനന്തരം അമരമഹാരാജാവു്, തന്റെ ധൎമ്മപത്നിയായ കനകാംഗിയോടും പ്രിയമാതാവായ വലിയരാജ്ഞിയോടും നശിച്ചുപോയ രാജൈശ്വൎയ്യത്തെ വീണ്ടെടുത്തുതന്ന പൂച്ചയോടുംകൂടി ജീവിതത്തെ ഭംഗിയായി നയിച്ചു. അവനെപ്പോലുള്ള ഒരു രാജകുമാരനല്ലേ നിങ്ങളുടെ വരനായിരിക്കാൻ അൎഹതയുള്ളവൻ? എന്നു ബുദ്ധിചാതുൎയ്യൻ പറഞ്ഞു കഥയെ സമാപിപ്പിച്ചു.

സൂൎയ്യോദയം ആരംഭിച്ചിരുന്നതിനാൽ അവരെല്ലാം നിത്യകൎമ്മങ്ങൾക്കായി പുറത്തുപോയി.

രണ്ടാംദിവസത്തെ കഥ സമാപിച്ചു.

---

## മൂന്നാംദിവസത്തെ കഥ



മാതാവിനെ പത്നിയാക്കാൻശ്രമിച്ച രാജകുമാരൻ.

മൂന്നാംദിവസം രാത്രിയിലും ബുദ്ധിചാതുൎയ്യൻ രാജകുമാരികളോടു് ഒരു കഥപറവാനാരംഭിച്ചു. രണ്ടുദിവസംകേട്ട കഥകൾ അവരെ അത്യന്തം രസിപ്പിക്കകനിമിത്തം പിന്നെയും കഥകേൾക്കുവാനുള്ള ഉല്ക്കണ്ഠ അവൎക്കുണ്ടായി. അവൻ ഇങ്ങനെ പറഞ്ഞുതുടങ്ങി:—

"മദനമോഹനൻ എന്ന രാജാവു് ഒരുകാലം മധുരയെ ഭരിച്ചിരുന്നു. അവൻ യോഗ്യനും ഉത്തമാദൎശങ്ങളോടുകൂടിയവനുമായിരുന്നു. അവന്റെ ഭരണകാലം പലതുകൊണ്ടും രാജ്യൈശ്വൎയ്യത്തെ വൎദ്ധിപ്പിച്ചു. ആ രാജാവിനു് ഒരുത്തമസന്താനമുണ്ടായി. അവനു് ശശാങ്കകിരണൻ എന്നുപേർവിളിച്ചു. അവൻ വിദ്യാഭ്യാസംചെയ്യുന്നകാലത്തുതന്നെ, അതിബുദ്ധിമാൻ എന്ന പ്രഖ്യാതമായപേരിനെസമ്പാദിച്ചു. അവന്റെ സൗന്ദൎയ്യാധിക്യം അക്കാലത്തു വിശ്വവിഖ്യാതമായിരുന്നു. സകലശാസ്ത്രങ്ങളിലും കലാവിദ്യകളിലും വിശേഷിച്ചു് ആയോധനവിദ്യയിലും അവൻ പ്രശസ്തനായി. ഏകദേശം യൗവനദശയുടെ പകുതിയോളം കാലമായപ്പോൾ, സൗന്ദൎയ്യസമ്പത്തികൊണ്ടു് അനുരൂപയായ ഒരു രാജകുമാരിയെ വിവാഹംചെയ്തുകൊടുക്കണമെന്നു പിതാവു നിശ്ചയിച്ചു പലസ്ഥലങ്ങളിലും ചാരന്മാരെഅയച്ചു്അന്വേഷണംനടത്തി. അവരുടെ സഞ്ചാരത്തിൽ സ്ത്രീലോകത്തിന്റെ ഭാഗ്യദേവതയെന്നോ ശിരോമകുടമെന്നോ പറയാവുന്ന സ്ഥാനത്തിനു സൎവ്വഥാ അൎഹയായ ഒരു രാജകുമാരി കാശിരാജാ

വിനാണെന്നറിവുകിട്ടി. ആ വിവരം മധുരരാജാവിനെ അറിയിച്ചു പരസ്പരം എഴുത്തുകുത്തുനടത്തി വിവാഹം സ്ഥിരപ്പെടുത്തി, ശുഭമുഹൂർത്തത്തിൽ ശശാങ്കകിരണൻ, കാശിരാജകുമാരിയായ ലളിതമനോഹരയെ വിവാഹംചെയ്തു. അവരുടെ ദാമ്പത്യഘടനം "ഇന്ദ്രാണിക്ക മഹേന്ദ്രനത്രി പാഥസ്സാംഭോധി കാമൻ രതി"ക്കെന്നോണം അത്യന്തം യോഗ്യമായിരുന്നു.

"തൻകാന്തൻപിറവിക്കടുത്തപിറവിക്കെങ്ങും തനിക്കാശയായ്
ശങ്കിച്ചെങ്ങനെയോ ജനിച്ചുവനിയിൽ പൂമങ്കതാനീവിധം"

എന്നു സുപ്രസിദ്ധനായ കവിസമ്രാട്ട് പറഞ്ഞതുപോലെ അവർ ജനിച്ചു എന്നുതന്നെ വിചാരിക്കണം. അത്രയുമല്ല ശശാങ്കകിരണനും ലളിതമനോഹരയും തമ്മിൽ ചേർച്ചയുള്ളവരായിരുന്നു. അവർക്കു പ്രത്യേകം നിവസിക്കുവാനായി പട്ടണത്തിൽനിന്നും അകലെയുള്ള ഒരു ആരാമത്തിൽ ഒരു സൗധം പണിയിച്ചുകൊടുത്തു. അവരുടെ വസതി അങ്ങോട്ടേയ്ക്കുമാററി. അവർ അവിടെ അവരുടെ ദാമ്പത്യസുഖധാരയ്ക്കു വിച്ഛേദംവരാതെ പാർത്തുവന്നു. അക്കാലത്തിൽ അപ്സരസ്ത്രീകളായ

ഘൃതാചീ മേനകാ രംഭാ ഉർവശീ ച തിലോത്തമാ
സുകേശീ മഞ്ജുഘോഷാദ്യ—

കളായ സുപ്രസിദ്ധ വനിതാരത്നങ്ങൾ ആ സൗധവരത്തിനടുത്തുള്ള ഒരു നീരാഴിയിൽ നിലാവുള്ള കാലങ്ങളിൽ ജലക്രീഡയ്ക്കായി പോകാറുണ്ടായിരുന്നു. ഒരു ദിവസം അവർ ജലക്രീഡകഴിഞ്ഞു പോകുംവഴി ശശാങ്കകിരണമേററവും, ശശാങ്കകിരണമെന്ന വൃഷ്യൗഷധം ഭക്ഷിച്ചും തന്റെ പ്രാണപ്രേയസിയുമായി ഉല്ലസിച്ചിരിക്കുന്ന ശശാങ്കകിരണരാജകുമാരനെ അപ്രതീക്ഷിതമായി കാണ്മാനിടയായി. അവർ മന്ദംമന്ദം അടുത്തുചെന്നു ആ ദമ്പതികളെ കണ്ടു അവർ അന്യോന്യയോജ്യർതന്നെയാണെന്നു ശിരഃകമ്പപൂർവം സമ്മതിച്ചു. ലളിതമനോഹരയുടെ അംഗപ്രത്യംഗങ്ങളുടെ സൗന്ദര്യവും, തങ്കപ്രഭയെ അധഃകരിക്കുന്ന ദേഹകാന്തിയും അവരിൽ അസൂയയെ ജനിപ്പിച്ചു. അവർ ദമ്പതികളിൽ മായ പ്രയോഗിച്ചു ബോധക്ഷയമുണ്ടാക്കി. അനന്തരം ശശാങ്കകിരണനെ ഒരു മാല്യമാക്കി കണ്ഠത്തിൽ ധരിച്ചുകൊണ്ടു അവർ സ്വർഗ്ഗത്തേയ്ക്കു പോയി. പ്രഭാതമായപ്പോൾ ശശാങ്കകിരണനെ കാണ്മാനില്ലെന്നും എവിടെപ്പോയി എന്നറിവാനുള്ള യാതൊരു ലക്ഷ്യങ്ങളുമില്ലെന്നും രാജാവും രാജ്ഞിയും അറിഞ്ഞു വ്യസനിച്ചു പലസ്ഥലങ്ങളിലും തിരക്കുവാനാളുകളെവിട്ടു. ഒരു ഉന്നവും കിട്ടിയില്ല. ലളിതമനോഹര, ഭർത്തൃവിയോഗദുഃഖപാവകനേററു കരിഞ്ഞും വാടിയും ഗ്രീഷ്മകാലത്തിലെ സൂര്യകിരണങ്ങളുടെ തൈക്ഷ്ണ്യനിപാതമേററു വാടിക്കൊഴിഞ്ഞ ലതയെന്നപോലെ അത്യന്തം മ്ലാനയായി ഭവിച്ചു

അപ്സരസ്ത്രീകൾ എട്ടുദിവസങ്ങളിലൊരിക്കൽ ശശാങ്കകിരണനെ ലളിതമനോഹരയുമായി സംബന്ധിപ്പിച്ചുവന്നു. എന്നാൽ അപ്സരസ്ത്രീ

കളുടെ മായാവൈഭവത്താൽ ഈ പരമാർത്ഥം ആ രാജകുമാരി അറിഞ്ഞിരുന്നില്ല. അവർ മോഹനമന്ത്രത്താൽ അവളുടെ ബോധത്തെ ഹനിച്ചു ശേഷമേ, ശശാങ്കകിരണനെ സമീപത്തിൽ നിവേശിപ്പിക്കാറുണ്ടായിരുന്നുള്ളു. ഇങ്ങനെയിരിക്കെ ലളിതമനോഹരയ്ക്കു് ഗർഭമാണെന്നവാർത്ത രാജാവിന്റെ കർണ്ണങ്ങളിൽ പതിഞ്ഞു. തന്റെ ഏകപുത്രന്റെ വിയോഗത്താൽ ഖിന്നമായിത്തീർന്നിട്ടുള്ള രാജകുടുംബത്തിനു് ലളിതമനോഹരയുടെ ഗർഭശങ്കാവൃത്താന്തം എത്രമേൽ ദുസ്സഹമായും കർണ്ണശൂലമായും ഉള്ള വ്യഥയെ ജനിപ്പിച്ചു എന്നുള്ളതിനു് ഒരവധിയില്ല. അവർ അതിയായി വ്യസനിച്ചു ഇനി എന്തു ചെയ്യണം. പുത്രനോ പോയി. അവന്റെ ഭാര്യയായ ഒരു സാധുവിന്റെമേൽ വ്യഭിചാരദോഷവും ആരോപിതമായി. എന്നിങ്ങനെ വിചാരിച്ചു് മന്ത്രിയുമായാലോചിച്ചു് അവളെ കാട്ടിൽ ഉപേക്ഷിക്കാൻ ആജ്ഞാപിച്ചു. പണ്ടു് ലക്ഷ്മണൻ സീതാദേവിയെ അവൾ ഗർഭിണിയായിരുന്നകാലത്തു് കാട്ടിൽ കൊണ്ടുപോയി ഉപേക്ഷിച്ചതുപോലെ മധുരരാജഭടന്മാർ ലളിതമനോഹരയെ കാട്ടിൽക്കൊണ്ടുചെന്നാക്കി. അവർ കൊണ്ടുപോകുമ്പോൾ അവൾ വഴിയറിഞ്ഞു് മടങ്ങി വരാതിരിക്കുവാൻവേണ്ടി അവളുടെ കണ്ണു രണ്ടും അടച്ചുകെട്ടിയിരുന്നു. ഒരു കാട്ടിൻനടുവിലായപ്പോൾ ദയാവാന്മാരായ രാജഭടന്മാർ അവളുടെ കണ്ണുകെട്ടഴിച്ചുവിട്ടു. ഉപേക്ഷിതയായ സീതാദേവി ശ്രീരാമനോടു് പറയുവാനായി, ലക്ഷ്മണനോടു പറഞ്ഞ,

“ചൊല്ലേണം നീ മദീയം വചനമിതവനീനായകൻതന്നോടേവം
ചൊല്ലാർന്നിട്ടും കൊടുത്തീക്കനലിലപഭയം വീണു ശുദ്ധാമിമാം മാം
കല്യാണാബ്ജേ കളഞ്ഞോരഴകിതു ജനവാദങ്ങൾകേട്ടോർത്തു കണ്ടാ-
ലില്ലേ?സൂര്യാന്വയത്തിന്നിതുസമുചിതമോ?കിന്നു ശാസ്ത്രോക്തമേവാൻ?

എന്ന അഭിപ്രായംപോലെ, ലളിതമനോഹരയും ആ ഭടന്മാരോടിങ്ങനെ പറഞ്ഞു: “ഞാൻ നിരപരാധിനിയാകുന്നു എന്നും അപരിചിതയായ എന്നെ ഒരു കുലടയെപ്പോലെ വിചാരിച്ചതു് ധർമ്മിഷ്ഠനായ എന്റെ ശ്വശുരനു് ധർമ്മമായില്ലെന്നും, ഗർഭക്ലേശത്താലും ഭർതൃവിയോഗത്താലും പരിക്ലാന്തയായ എന്നെ ദുഷ്ടമൃഗങ്ങൾക്കാഹാരമാക്കിത്തീർക്കുവാൻ ചെയ്ത ശ്രമത്തിനു് ജഗന്നിയന്താവിന്റെ മുമ്പിൽ ഒരു കുറക്കാരനായിത്തീരുമെന്നും സന്ദിഗ്ദ്ധപക്ഷത്തിൽ ഒരു അജ്ഞാതപുരിയിൽ താമസിപ്പിച്ചു് രക്ഷിക്കേണ്ട ധർമ്മ്യമായ ചുമതലയെ പരിത്യജിച്ചു്, കാട്ടാളന്മാരെപ്പോലെ നിർദ്ദയം ഉപേക്ഷിച്ചതു് ധർമ്മഹാനിയായി എന്നും ഞാൻ പറഞ്ഞതായി പറഞ്ഞേക്കു.”

രാജഭടൻ ആ വനിതാരത്നത്തിന്റെ നിർമ്മലമനസ്സിൽനിന്നും ഉദ്ഗമിച്ച പരിശുദ്ധമായ വാക്യങ്ങളെ ഏറ്റെടുത്തു രാജാവിന്റെ മുമ്പിൽ സമർപ്പിച്ചു. രാജാവു് ഒരു ദീർഘനിശ്വാസത്തോടുകൂടി അതിനെ കേട്ടിരുന്നതല്ലാതെ ഒന്നും പറഞ്ഞില്ല. ജനാപവാദത്തെ ഭയന്നു്

ശ്രീരാമൻപോലും സ്വഭാര്യയെ ഉപേക്ഷിച്ച സ്ഥിതിക്ക താൻ ചെയ്തതു് തീരെ തെററിപ്പോയിട്ടില്ലെന്ന അയാൾ സമാശ്വസിച്ചു.

വ്യഭിചാരശങ്കയാൽ പരിത്യക്തയായ ആ സാധ്വി, ഗർഭഭാരത്തോടും ദുസ്സഹദുഃഖത്തോടും അശരണയായി, കല്ലും മുള്ളും നിറഞ്ഞ ആ കൊടുംകാട്ടിൽ വഴിയറിയാതെ മൂന്നുനാലുദിവസങ്ങൾ കഴിച്ചുകൂട്ടി. ഇത്ര വലിയൊരാപത്തു ക്ലേശത്തിന്റെ യാതൊന്നും ഗ്രഹിച്ചിട്ടില്ലാത്ത ആ വനിതാരത്നത്തിനു്—നിർദ്ദോഷയും സാധ്വിയും പവിത്രയുമായ ആ സുകുമാരിക്കുണ്ടാകാനിടയായതോർക്കുമ്പോൾ ഏതു ശിലാഹൃദയന്റേയും ഹൃത്തടം ഉരുകിപ്പോകാതിരിക്കയില്ല. ആ രാജകുമാരി, നിരാശ്രയയായി അങ്ങനെ നടക്കുമ്പോൾ ദൂരത്തായി ഒരു അഗ്നിജ്വാലകണ്ടു; ആരോ ദുഃഖത്തോടുകൂടി കരയുന്നതായ ശബ്ദംകേട്ടു. അവൾ അങ്ങോട്ടേയ്ക്കു നടന്നു അടുത്തു ചെന്നപ്പോൾ അതൊരു ചുടുകാടായിരുന്നു. ഒരു ശവമിരുന്നെരിയുന്നു. അടുത്തിരുന്നു് ഒരു സ്ത്രീ നിലവിളിക്കുന്നു. കരയുന്ന സ്ത്രീക്കു ഒരൻപതു വയസ്സിൽ കുറവുണ്ടായിരിക്കയില്ല. ഒരുകാലത്തു വളരെയധികം സൌന്ദര്യമുള്ള ഒരു ശരീരമായിരുന്നു അവളുടേതു് എന്നതിനു ഇപ്പോഴും സ്പഷ്ടങ്ങളായ ലക്ഷ്യങ്ങളുണ്ടു്, എന്നിങ്ങനെയുള്ള വിചാരത്തോടുകൂടി അവളുടെ അടുക്കൽ ചെന്നു.

അവൾ നോക്കി. തന്റെ മുമ്പിൽ, ഈ വനത്തിൽ ഈ ശ്മശാനഭൂമിയിൽ വനദേവതയോ എന്നു തോന്നുമാറു് ആവിർഭൂതയായ ആ പരമരൂപിണിയുടെ ആകൃതിക്കുള്ള അകൃത്രിമരമണീയതയെ മനസാ ശ്ലാഘിച്ചു. സ്ത്രീവംശത്തിൽ ഇങ്ങനെ തികഞ്ഞ സൌന്ദര്യമുള്ളവരുമുണ്ടോ എന്നു അവൾ തന്നെത്താനെ ചോദ്യംചെയ്തു. പിന്നീടു "നീ ആരമ്മാ! ഈകാട്ടിൽ എന്തിനായിട്ടുവന്നു?" എന്നു ചോദിച്ചു. അതിലേക്കു അവൾ വാസ്തവത്തെ മറച്ചിട്ടു്, താൻ നിരാധാരയായ ഒരു യുവതിയാണെന്നുമാത്രം തല്ക്കാലം ധരിച്ചാൽമതിയെന്നു ലളിതമനോഹര മറുപടിപറഞ്ഞു. നിനക്കു രക്ഷിതാവായി ആരുമില്ലെങ്കിൽ എന്നോടുകൂടിപ്പോന്നുകൊള്ളുക. ഞാൻ രക്ഷിച്ചുകൊള്ളാം. എനിക്കു അതിരൂപവതിയായ ഒരു മകളുണ്ടായിരുന്നു. അവൾ ക്ഷയരോഗം പിടിപെട്ടു മരിച്ചുപോയി. അവളെ ഇക്കാണുന്ന ചുടലയിൽവെച്ചു സംസ്കരിക്കുമ്പോളാണു് നിന്നെക്കണ്ടതു്. എന്റെ പുത്രി വിട്ടുപോയ ദുഃഖത്താൽ കരയുന്ന എനിക്കു ഈശ്വരൻ നൽകിയ ഒരു ദിവ്യനിധിയാകുന്നു നിങ്ങൾ. ആരും ആശ്രയമില്ലാത്ത അവസ്ഥ നിനക്കും പുത്രിയില്ലാത്ത ഖേദം എനിക്കും വേർപെട്ടുപോകാൻ ദൈവം തന്ന നിധിയാണു് നീ.

അനന്തരം അവർ രണ്ടുപേരുംകൂടി നടന്നു. അതു മധുരരാജ്യം തന്നെയാണു്. അവിടുള്ള ദാസിത്തെരുവിലെ ഒരു പ്രസിദ്ധയായ ദാസിയായിരുന്നു അവൾ. അവളുടെമകൾ മരിച്ചുപോയപ്പോൾ ദാസീവൃത്തിയെ നടത്തിക്കൊണ്ടുപോകാൻ ആളില്ലാതായി. അതിനു തക്കതായ ഒരാളെ

കിട്ടിയല്ലോ എന്നോർത്തപ്പോൾ സന്തോഷവും സമാധാനവും ഉണ്ടായി, നഷ്ടപ്പെട്ടുമെന്നു വിചാരിച്ചതിനും നിവൃത്തികിട്ടി. ധാരാളം പണമുണ്ടാക്കാമെന്നു അവൾ മനഃപായസം കുടിക്കയും മനസ്സുകൊണ്ടു മാളികപണിക്കയും ചെയ്തു അവളുടെ ഗൃഹത്തിലെത്തിയപ്പോൾ കണ്ട നടപടികളാൽ അതൊരു വേശ്യാഗൃഹമായിരിക്കണമെന്നു ലളിതമനോഹര ഊഹിച്ചു. ഒരു സഹായവും കിട്ടാതെ വഴിയിൽ്കിടന്നു മരിക്കേണ്ടി വന്നാലും വേശ്യാവൃത്തി സ്വീകരണീയമല്ല. അത്രനിന്ദ്യമായ ഈ തൊഴിൽ മെച്ചമെന്ന നാട്യത്തോടെ നടത്തിപ്പോരുന്ന ഇവർ് ഇഹത്തിലും പരത്തിലും നരകാനുഭവംതന്നെ.

വൃദ്ധദാസി ലളിതമനോഹരയെ പുത്രീനിർവ്വിശേഷം ആദരിച്ചു. അവിടെ ഭക്ഷണം, വസ്ത്രധാരണം, കളി മുതലായ കാര്യങ്ങൾക്കൊന്നിനും തന്നെ ഒരു മുട്ടുമില്ല. എല്ലാം റാധിയായി നടകന്നു. മനോഹരയുടെ ആവശ്യങ്ങളറിഞ്ഞു അവയെ യഥാകാലംനല്കി രക്ഷിക്കുന്നതിൽ ആ ദാസിവൃദ്ധയുടെ ശ്രദ്ധ പ്രത്യേകം പതിഞ്ഞിരുന്നു. നിരാലംബയായ അവൾക്കു ഒരു ബലിഷ്ഠമായ ആശ്രയംതന്നെ ലഭിച്ചു. അതിലേക്കു അവൾ നിർവ്യാജം ഈശ്വരനെ സ്മരിച്ചു. ഇങ്ങനെ അവൾ പൂർണ്ണഗർഭിണിയായി പ്രസവിച്ചു. പ്രസവസന്ദർഭത്തിൽ മനോഹരയുടെ കണ്ണുരണ്ടും തുണികൊണ്ടു കെട്ടി ഇതു തങ്ങളുടെയിടയിൽ നടപ്പുള്ള കർമ്മമായി ആ ദാസിയും അയൽവാസികളായ വേശ്യകളുംവാദിച്ചു. അതു ശരിയായിരിക്കാമെന്നു അവൾ ഊഹിച്ചു. പെററാൽ ആൺകുട്ടിയായാൽ ഉപേക്ഷിക്കയും പെൺകുട്ടിയായാൽ സ്വീകരിക്കയും ചെയ്യുന്ന വേശ്യാഗൃഹങ്ങളിലെ നടപ്പ് മനോഹരയ്ക്കറിവില്ലായിരുന്നു. പെററയുടൻ കുട്ടി കരയുന്നതിനുമുമ്പേതന്നെ അതിനെ അവിടെനിന്നും മാററിക്കളഞ്ഞു വയററാട്ടിയെന്നുപറയുന്ന സൂതികർമ്മിണി ആ കുട്ടിയെ കൊണ്ടുപോയി ഒരു ശിവക്ഷേത്രത്തിനരുകിലുള്ള ഒരു പുല്ക്കാട്ടിൽ നിക്ഷേപിച്ചിട്ടു മടങ്ങിപ്പോന്നു.

മനോഹരയുടെ കണ്ണുകെട്ടഴിച്ചുനോക്കിയപ്പോൾ രക്തം പുരണ്ട ഒരു മരപ്പാവയെയാണു ശിശുവിന്റെ സ്ഥാനത്തു കണ്ടതു്. അതായിരുന്നു പ്രസവിക്കപ്പെട്ടതെന്നു അവിടെ കൂടിയിരുന്ന വേശ്യാംഗനകൾ പറഞ്ഞു. അവിടെ കൂടിയിരുന്ന പഞ്ചായത്തുകോർട്ടിലെ നിശ്ചയം തെററെന്നു അശരണയായ മനോഹരയ്ക്കു എങ്ങനെ പറയാൻ കഴിയും? അഥവാ പറഞ്ഞാൽതന്നെ ഫലമെന്തു്; ഇതും ദൈവഹിതമായിരിക്കാം, ഒരു കുട്ടിയെ വളർത്തുന്ന ഭാരംകൂടി തന്നിൽനിന്നു ദൂരീകരിച്ചിരിക്കാം, എന്നിങ്ങനെ സ്വയം സമാധാനപ്പെട്ടു. മുറയ്ക്കു പ്രസവചികിത്സകളെല്ലാം നടന്നു. കുറച്ചുദിവസംകൊണ്ടു അവൾ പ്രസവക്ലേശത്തിൽനിന്നു വിമുക്തയും ആരോഗ്യവതിയുമായി. അവളുടെ ശരീരകാന്തി ദ്വിഗുണീകൃതമായി. അവളുടെ സൗന്ദര്യാതിരേകത്തിൽ വേശ്യാംഗനകൾക്കു് അസൂയയുണ്ടായി.

മനോഹരയുടെ പ്രസവം നടന്ന ദിവസം തന്നെ മധുരരാജാവിനു ഒരു സ്വപ്നദർശനമുണ്ടായി. "നിനക്കു സന്താനമില്ലാതെ വലയുകയും എന്നോടതിനു പ്രാർത്ഥിക്കയും ചെയ്യുന്നുണ്ടല്ലോ. ശിവക്ഷേത്രത്തിന്റെ പുറകിൽ രാജചിഹ്നങ്ങൾ തികഞ്ഞ ഒരു ശിശു കിടക്കുന്നുണ്ടു്. സൂര്യോദയത്തിൽതന്നെ ആ ശിശുവിനെ എടുത്തുകൊണ്ടുവന്നു വളർത്തണം. നിന്റെ സന്താനാഭാവം അതോടെ അവസാനിക്കും. എന്നിങ്ങനെ ഒരാൾ വന്നു പറഞ്ഞതായി സ്വപ്നത്തിൽ തോന്നി. സൂര്യോദയത്തിൽ ചെന്നു നോക്കിയപ്പോൾ രാകാനിശയിലെ പൂർണ്ണചന്ദ്രൻ എന്നപോലെ മനോഹരനായ ഒരു ശിശു പുല്ലിന്മേൽ കിടക്കുന്നുണ്ടായിരുന്നു. രാജാവു അതിനെ എടുപ്പിച്ചു്, കൊട്ടാരത്തിൽ കൊണ്ടുപോയി ജാതകർമ്മം കഴിച്ചുവളർത്തി. അഞ്ചുവയസ്സിൽ കുലഗുരുവിന്റെ അടുക്കൽ വിദ്യാഭ്യാസകർമ്മമാരംഭിച്ചു. ക്രമേണ പഠിച്ചുതുടങ്ങി. അവനു ശിവപ്രസാദ് എന്നാണു പേർ വിളിച്ചിരുന്നതു്. അവനെ കാണുമ്പോളെല്ലാം മഹാരാജാവിനു്, കാണാനില്ലാതെപോയ പുത്രന്റെ ഛായ തോന്നാറുണ്ടായിരുന്നു. അതു അയാളിൽ ആശ്ചര്യത്തെ ജനിപ്പിച്ചു. ശിവപ്രസാദ് വളർന്നു യൗവനസ്ഥനായപ്പോൾ അത്യത്ഭുതകരമാംവണ്ണം അവൻ തന്റെ പുത്രന്റെ പ്രതിച്ഛായയെന്നുതന്നെ അനുമിച്ചു.

ഇങ്ങനെയിരിക്കെ, ശിവപ്രസാദിനു വൈവാഹികകർമ്മോത്സുകതമായ മനോവൃത്തി ആരംഭിച്ചു. അവനു കാമകർമ്മത്തിൽ അഭിരുചി ജനിച്ചു. സാധാരണമായി രാജകുമാരന്മാരെ, യൗവനാരംഭത്തിൽ അവരുടെ കാമലമ്പടപദവിയെ ഉദ്ദീപിപ്പിക്കുമാറു കാമചാരിത്വത്തിൽ നയിക്കുന്നതു് ചില ഭൃത്യന്മാരാകുന്നു. അതിൻവണ്ണം ശിവപ്രസാദിനും കുത്സിതരായ ഭൃത്യന്മാരുടെ അകമ്പടി ആവശ്യമായിവന്നു. ഇക്കാലത്തു യൗവ്വനം പൂർത്തിയാകുകയും അവനെ യുവരാജാവായി വാഴിക്കയും ചെയ്തു. മൂർദ്ധാഭിഷിക്തമായ യുവരാജസ്ഥാനത്തോടുകൂടി അവൻ ഒരു പട്ടണപ്രവേശത്തിനു് ആരംഭിച്ചു. പട്ടണപ്രവേശം ദാസിത്തെരുവിൽക്കൂടികടന്നുപോയി. ആയവസരത്തിൽ മുൻപറഞ്ഞ വേശ്യയായ ദാസിയും ദാസിയുടെ രക്ഷയിൽ അധിവസിക്കുന്നവളും ശിവപ്രസാദിന്റെ പെററമ്മയും രാജകുമാരിയുമായ ആ പ്രൗഢയും, യുവരാജനെ നോക്കിനില്ക്കുന്നുണ്ടായിരുന്നു. ആ രാജകുമാരിയുടെ മുഖം അപ്രതീക്ഷിതമായി രാജകുമാരനു കാണ്മാനിടയായി. തെളുതെളെ വിളങ്ങിക്കണ്ട ആ മുഖകമലത്തിന്റെ കാന്തി, കാമചാരിത്വത്തിൽ കൈകടത്തിത്തുടങ്ങിയ അവന്റെ മനസ്സിനു ആകർഷകമായി ഭവിച്ചു. പട്ടണപ്രവേശം അവസാനിച്ച കഥ, ചിന്താപരനായ അവനറിഞ്ഞില്ല. രാജമന്ദിരത്തിൽകടന്നു അല്പംവിശ്രമിച്ചശേഷം തന്റെ കാമരഥം നടത്തുന്ന സാരഥിയായ ഭൃത്യനെ വിളിച്ചു് അവന്റെ പക്കൽ ആയിരം വരാഹൻകൊടുത്തിട്ടു ഇങ്ങനെ പറഞ്ഞു:- "എനിക്കു ഇന്നു ആ ദാസീഗൃഹത്തിൽവച്ചുകണ്ട സ്ത്രീയെ സ്വാധീനംചെയ്യിക്കണം."

അവൻ അവിടെയെത്തി വരാഹൻകൊടുത്തു കാൎയ്യമെല്ലാം ചട്ടംകെട്ടി. രാജകുമാരി ആ ഗൃഹത്തിൽ ചെന്നുചേൎന്നതുമുതൽ അവളെ വേശ്യയാക്കിത്തീൎക്കാൻ മാസി പലപ്പോഴും പരിശ്രമിച്ചുനോക്കീട്ടുണ്ട്. എന്നാലവയെല്ലാം വിഫലങ്ങളാവുകയാൽ ശിഥിലീകൃതമായ മനോരഥത്തോടുകൂടി അവൾ ഉദ്യോഗസാഹയായിരിക്കുകയായിരുന്നു. ആയിരംവരാഹൻ ഒന്നിച്ചു കിട്ടുകയും, രാജകുമാരന്റെ സാന്നിദ്ധ്യത്തിൽ വലിയ പദവികളും ധനവും ലഭിക്കുമെന്നു വിചാരിക്കുവാൻ സംഗതിയാകുകയും ചെയ്കയാൽ, മാസീഹൃദയം വല്ലാതെ കണ്ടൊന്നിളകിവശായി. രാജകുമാരിക്കു നല്ല ആഭരണങ്ങളും പട്ടാംബരങ്ങളും ധരിക്കുവാൻ കൊടുത്തു. അവയെ ആ സാധ്വി നിൎല്ലജ്ജം ഉപേക്ഷിച്ചുകളഞ്ഞു. അതുകണ്ടു കുപിതയായിത്തീൎന്ന മാസി സാമദാനഭേദോപായങ്ങൾ പ്രയോഗിച്ചുനോക്കി. ഒരു കൎമ്മത്താലും രാജകുമാരിയുടെ ധൈൎയ്യത്തെ വിപാടനംചെയ്ത് സ്വാധീനയാക്കാൻ കഴിഞ്ഞില്ല.

രാജകുമാരനും ഭൃത്യനും രാത്രിയിൽ പ്രച്ഛന്നവേഷരായി മാസീഗൃഹത്തിലേക്കു പുറപ്പെട്ടു. പോകുംവഴിയിൽ ഇരുട്ടുകൊണ്ടു മാൎഗ്ഗം വ്യക്തമായി കാണാമായിരുന്നില്ല. അവർ വഴിക്കു കിടന്നിരുന്ന പശുവിനേയും പശുക്കുട്ടിയേയും കവച്ചു കടന്നുപോകേണ്ടിവന്നു. അങ്ങനെ കവച്ചു കടന്ന അവസരത്തിൽ രാജകുമാരൻ പശുക്കുട്ടിയുടെ വാലിൽ ചവുട്ടിപ്പോയി. അതു തള്ളയോടു സങ്കടം പറഞ്ഞു. പശു ഇങ്ങനെ പറഞ്ഞു സമാശ്വസിപ്പിച്ചു "പോറ്റമാതാവിനെ പുണരാൻ കാമവെറികൊണ്ടോടുന്ന ആ ദുഷ്ടൻ സാധുജന്തുവായ നിന്റെ വാലിനെ മെതിച്ചതിൽ ആശ്ചൎയ്യമൊന്നുമില്ല. ഇതിനേക്കാൾ പാപമയമായ കൎമ്മമൊന്നുമവൻ ചെയ്യുവാനുമില്ല." പശുവിന്റെ ഈ വാക്യം പഴുത്ത നാരായം തറഞ്ഞുകയറുന്നതുപോലെ രാജകുമാരനായ ശിവപ്രസാദിന്റെ കൎണ്ണങ്ങളിൽ പതിഞ്ഞ് അവനൊന്നു ഞെട്ടി. അവന്റെ ഉരത്തിൽനിന്നും അഗ്നിമയമായ എന്തോ ഒന്ന് ഹൃദയത്തിലേക്കു പാഞ്ഞുകയറിഎങ്കിലും കാമോദ്വേഗത്താൽ സംഭ്രാന്തനായ അവൻ അതിനെ ഉള്ളിലൊതുക്കിക്കൊണ്ടു ഭൃത്യനൊന്നിച്ചു വേശ്യാഗൃഹത്തിലെത്തി. അവിടെ ശ്രീതികേമമായലങ്കരിച്ചിരുന്ന മണിയറയിൽ കടന്നു കട്ടിലിലിരുന്നു. അവിടെ താൻ കണ്ട രാജകുമാരി നില്പുണ്ടായിരുന്നു. അവളെ നോക്കിയസമയം അവന്റെ ഹൃദയം വല്ലാതെകണ്ടു തുടിക്കുവാൻതുടങ്ങി. പിറകെ വേശ്യയും കടന്നുചെന്നു. തന്റെ മകളെന്ന വ്യാജേന ആ യുവതിയുടെ അനാദരത്തെ ക്ഷമിക്കുവാനപേക്ഷിച്ചു. "അടുത്ത ചില ദിവസങ്ങൾക്കുള്ളിൽ അവളെ പറഞ്ഞു സമാധാനയാക്കിത്തീൎക്കാം. അവിടുത്തെ ഹിതൈഷിണിയാക്കാം" എന്ന് അപേക്ഷിച്ചതുകൊണ്ടും ആകെപ്പാടെ മനസ്സിനു അസ്വാസ്ഥ്യമുണ്ടായിരുന്നതുകൊണ്ടും, രാജകുമാരിയുടെ രൂപലാവണ്യസമ്പത്തിയും പ്രായവും അവൾക്ക് വേശ്യാവൃത്തിയിലുള്ള വൈമുഖ്യവും അവ

ന്റെ വിചാരവീചികൾ വിഷയീഭവിച്ചു. അവനും ഭൃത്യനും നിരാശയോടെ മടങ്ങിപ്പോയി. രാജഗൃഹത്തിലെത്തി ഉറങ്ങാൻ കിടന്നു. തന്റെ ഹൃദയത്തിൽ പതിഞ്ഞിരുന്ന ഓരോന്നിനെക്കുറിച്ചും ചർച്ചചെയ്തു. പശുക്കുട്ടിയുടെ വാലിൽ ചവുട്ടിയസമയം പശു പറഞ്ഞ വചനമോർത്ത്. അവനു തീരെ ഉറക്കമുണ്ടായില്ല.

അടുത്തദിവസം അതിരാവിലെ എഴുന്നേററു പിതാവായി വിശ്വസിച്ചുവരുന്ന രാജാവിനെക്കണ്ടു തന്റെ മാതാപിതാക്കന്മാർ യഥാർത്ഥത്തിൽ ആരാണെന്നു ചോദിച്ചു. അതിലേക്കു രാജാവു സകലസംഗതികളും സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. ശിവപ്രസാദിന്റെ അനുഗ്രഹലാഭത്തിനായി അവർ രണ്ടുപേരും ഭദ്രാലയത്തിൽചെന്നു ഗായത്രീമന്ത്രം ഉപയോഗിച്ചു ഭദ്രയെ പൂജിച്ചു അവർ ഒരു മണ്ഡലം ഒരു സിദ്ധാന്തവ്രതമായി ഭദ്രയെ ഉപാസിച്ചു.

വ്രതം, തപസ്സ്, തീർത്ഥാടനം, യാഗം മുതലായവ നിരർത്ഥകങ്ങളാണെന്ന് അദ്വൈതശാസ്ത്രം സിദ്ധാന്തിക്കുന്നുണ്ടെങ്കിലും അവർക്ക് സങ്കല്പദേവതയായ ഭദ്രയുടെ അനുഗ്രഹമുണ്ടാവുകയാൽ സഫലമാവുകതന്നെ ചെയ്തു. അവരുടെ പ്രതീക്ഷയ്ക്കനുരൂപമായി ശിവപ്രസാദ് രാജാവിന്റെ പൗത്രനാണെന്നും, രാജ്ഞിയെ വനത്തിൽ ഉപേക്ഷിച്ചതു് കഷ്ടമായി എന്നും അവൾ പരമസാധ്വിയാണെന്നും, അവൾ ഭദ്രാവ്രതത്തോടുകൂടി ദാസിത്തെരുവിൽ പാർക്കുന്നുണ്ടെന്നും, രാജാവിന്റെപുത്രൻ അപ്സരസ്സുകളോടൊന്നിച്ചു സ്വർഗ്ഗത്തിൽ ഉണ്ടെന്നും, അപ്സരസ്സുകളെ ഉദ്ദേശിച്ചു തപസ്സുചെയ്താൽ രാജപുത്രനെ ലഭിക്കുന്നതാണെന്നും ഭദ്ര വെളിവാടായി പറഞ്ഞു.

അവർ രാജഗൃഹത്തിലെത്തിയ ഉടനെ വേശ്യാഗൃഹത്തിൽനിന്നും രാജ്ഞിയെ വരുത്തി കൊട്ടാരത്തിൽ പാർപ്പിക്കയും തന്റെ കഠിനകൈക്കളെ മറന്നുകളവാൻ പറയുകയും ചെയ്തു അവൾ തപസ്സുചെയ്ത് അപ്സരസ്സുകളെ പ്രത്യക്ഷീകരിച്ചു. അവർ അവളുടെ തപോദ്ദേശ്യത്തെ ചോദിച്ചതിനു മംഗല്യഭിക്ഷയെ അഭ്യർത്ഥിച്ചു. അവർ രാജകുമാരനെ കൊണ്ടുവന്നുകൊടുക്കയും, അവളുടെ ചാരിത്രനിഷ്ഠയെ പ്രശംസിക്കയും ഹാർദ്ദമായനുഗ്രഹിക്കയുംചെയ്തു. രാജാവും രാജ്ഞിയും മാതാപിതാക്കന്മാരോടും പുത്രനോടുംകൂടി സ്വൈരമായി വസിച്ചു. അങ്ങനെയുള്ള രാജകുമാരനല്ലയോ നിങ്ങളെ വിവാഹം ചെയ്യാൻ യോഗ്യൻ എന്നു പറഞ്ഞു കഥയെ അവസാനിപ്പിച്ചു; സൂര്യനും ഉദിച്ചു. അവർ ദിനകൃത്യങ്ങൾക്കായി പിരിഞ്ഞു.

---

# നാലാംദിവസത്തെ കഥ.

---

ആമയുടെ രൂപമുള്ള രാജകുമാരൻ, തന്റെ പിതാവിന്ന്
ഉദ്ദിഷ്ടയായ യുവതിയെ വിവാഹം
ചെയ്യിച്ചുകൊടുത്ത കഥ.

ബുദ്ധിചാതുൎയ്യനും രാജകുമാരികളും പതിവിൻപ്രകാരം നാലാംദിവസവും ഉറക്കറയിൽ ഹാജരായി. പലഹാരങ്ങളും തിന്ന വെററിലയുംമുറുക്കി കഥപറയാൻ തുടങ്ങി. മാളവം എന്ന് അക്കാലത്തിൽ സുപ്രസിദ്ധമായിരുന്ന രാജ്യത്തു മാളവൻ എന്നപേരായ ഒരു രാജാവുണ്ടായിരുന്നു. അയാൾ നീതിനിഷ്ഠനും, രാജ്യതന്ത്രജ്ഞനും ദയാവാനും പ്രജാവത്സലനും ആയിരുന്നു. അയാളുടെ മന്ത്രിയും രാജൈശ്വൎയ്യത്തെ വൎദ്ധിപ്പിക്കുന്നതിലേക്കു കാൎയ്യക്ഷമമായ പരിജ്ഞാനവും യുക്തിവൈഭവവുമുള്ളവനായിരുന്നു. ഗണേശനാഥൻ എന്നു പ്രഖ്യാതനാമാവായ ആ സചിവൻ രാജ്യത്തെ ഐശ്വൎയ്യദേവതയുടെ നടനരംഗമാക്കിത്തീൎത്തു. രാജാവ് ഗുണവതിയായ ഒരു രാജ്ഞിയെ വിവാഹം ചെയ്തിരുന്നു അവൾ പ്രസവിച്ചു കാണായ്കയാൽ രാജ്യഭരണത്തിന്റെ തുടൎച്ചയ്ക്ക് ആളില്ലാതായി. തന്നിമിത്തം മറെറാരു രാജകുമാരിയെക്കൂടി വിവാഹംചെയ്തു. രണ്ടാമത്തെ പത്നി അതിരൂപിണിയായിരുന്നതുനിമിത്തം, ആദ്യപത്നിയെ പ്രത്യേകം മാററി പാൎപ്പിക്കയും അയാൾ ഇളയരാജ്ഞിക്കു വശഗനായിത്തീരുകയും ചെയ്തിരുന്നു. പണ്ടു, ദശരഥമഹാരാജാവു കൗസല്യയേയും സുമിത്രയേയും മാററിപ്പാൎപ്പിച്ചിട്ടു താൻ കൈകേയിയോടുകൂടി പാൎത്തുവന്നതുപോലെ മാളവനും പാൎത്തുവന്നു. ഇങ്ങിനെയിരുന്നിട്ടും ആ രാജാവിന്നു സന്താനമുണ്ടായില്ല. ഒടുവിൽ അയാൾ രാജ്യത്തെ മന്ത്രിവശം ഏല്പിച്ചിട്ടു തപസ്സിനായിപ്പോയി. കുറേക്കാലം ഉഗ്രമായ തപസ്സുചെയ്തു. ശ്രീപരമേശ്വരനെ ഉദ്ദേശിച്ചു ഇതുഉഗ്രമായതപസ്സ് അക്കാലത്തു ആരുംതന്നെചെയ്തിരുന്നില്ല. തപോവഹ്നി ഇളകി കൈലാസത്തെക്കൂടി വിറപ്പിച്ചു. ശ്രീപരമേശ്വരൻ പ്രത്യക്ഷീഭവിച്ചു മാളവനെ അനുഗ്രഹിക്കയും, അവന്റെ അഭ്യൎത്ഥനയ്ക്കു ഒരു മാമ്പഴത്തെ ദാനം ചെയ്കയുംചെയ്തു. ഉദ്ദേശനിവൃത്തികൊണ്ടു സന്തുഷ്ടനായ മാളവൻ മാമ്പഴവുംകൊണ്ടു രാജ്യത്തിൽ മടങ്ങിയെത്തി അതിനെ ഇളയരാജ്ഞിക്കുകൊടുത്തു "ഇതു ഭക്ഷിച്ചാൽ ശ്രീപരമേശ്വരപ്രസാദത്താൽ സന്താനമുണ്ടാകും" എന്നുപറയുകയും ചെയ്തു സുഖസ്ഥിതിയിൽ മതിമറന്നവളായ ആ രാജ്ഞി ആ മാമ്പഴം പിഴിഞ്ഞു രസത്തെകുടിച്ചു. ബാക്കിയെല്ലാം മുററത്തേക്കെറിഞ്ഞു. അവിടെനിന്നിരുന്ന വേലക്കാരി അതെടുത്തു മൂത്തരാജ്ഞിവശംകൊടുത്തു് ഇങ്ങിനെ പറഞ്ഞു. 'ഇതു് മഹാരാജാവിന്നു സന്താനമുണ്ടാവാനായി ശ്രീപരമേശ്വര

ഭഗവാൻകൊടുത്ത മാമ്പഴമാകുന്നു. ഇളയരാജ്ഞി അതു പിഴിഞ്ഞു രസപാനംചെയ്തു തൃപ്തയാവുകയും അണ്ടിയും തോലും ചണ്ടിയുമെല്ലാം മുററത്തേക്കെറിയുകയും ചെയ്തുകളഞ്ഞു. ഞാൻ അതുകണ്ട് എടുത്തുകൊണ്ടു വരികയായിരുന്നു. അതിൻെറ ദിവ്യതപത്തെ ധരിക്കായ്കകൊണ്ടു ഇളയരാജ്ഞി എറിഞ്ഞുകളഞ്ഞതാണെന്നാണു ഞാൻ വിചാരിക്കുന്നതു്. ഇതു കടിച്ചതുംമററും അല്ലാത്തതുനിമിത്തം ഭക്ഷണയോഗ്യമായിത്തന്നെ ഇരിക്കുന്നു.'

മൂത്തവളായ കനകലത എന്ന രാജ്ഞി അതിൻെറ പരിപ്പുമാത്രമെടുത്തു തിന്നുകയും മറെറതെല്ലാം ഭൃത്യവശം എല്പിക്കയുംചെയ്തു. ഭൃത്യ അതിൻെറ തൊലിതിന്നുകൊണ്ടു, ബീജത്തിൻെറ ഓട്ടിയുംമററും മുററത്തു കളഞ്ഞു. അവിടെ വളർത്തപ്പെട്ടുന്ന ഒരു പെൺകുതിരയും ഒരു പെൺപട്ടിയും അതെല്ലാം കടിച്ചുമുറിച്ചുവിഴുങ്ങി. ക്രമേണ ഇളയരാജ്ഞിയായ സാന്ദ്രയയ്ക്കും, മൂത്തവളായ കനകലതയ്ക്കും, ദാസിയായ അനസൂയയ്ക്കും, കുതിരയ്ക്കും, കൊടിച്ചിപ്പട്ടിയായ സരമയ്ക്കും ഗർഭധരിച്ചു. എന്നാൽ ഈ വസ്തുതകളൊന്നുംതന്നെ രാജാവറിഞ്ഞിരുന്നില്ല. ഇളയവൾ രണ്ട് ആൺകുട്ടികളെയും മൂത്തവൾ ഒരു ആമയെയും, ഭൃത്യ ഒരു പുത്രനെയും, കുതിര രണ്ട് അശ്വപോതങ്ങളേയും, പട്ടി രണ്ടു കുട്ടികളേയും പ്രസവിച്ചു. സാന്ദ്രയയുടെ കുമാരന്മാർ മാത്രമേ മാമ്പഴത്തിൻെറ ഫലത്തിൽ ജനിച്ചുള്ളു എന്നു വിശ്വസിച്ചു് രാജാവു ജാതകർമ്മം, പ്രജാകർമ്മം മുതലായ മധുരാസ്വാദനങ്ങൾകൊണ്ട് പുത്രോത്സവത്തെ ആഘോഷിച്ചു. തൻെറ പുത്രൻ ഒരു ആമയായിപ്പോയല്ലോ എന്നു കനകലതവ്യസനിച്ചു എങ്കിലും അവളും അതിനെ സസന്തോഷം വളർത്തി.

സാന്ദ്രയയുടെ പുത്രന്മാർ യഥാകാലം വിദ്യാകലാവിജ്ഞാനങ്ങളും വിശേഷിച്ചു് ആയുധാഭ്യാസവും നൽകി. പതിനാറുവയസ്സായപ്പോൾ മുറപ്രകാരം മൂത്തവനെ യുവരാജാവാക്കി. ഇളയവനും മൂത്തവനും രാജ്യപരിപാലനത്തിൽ പിതാവിനെ സഹായിക്കാൻ തുടങ്ങി. ഇങ്ങനെയിരിക്കെ, കനകലത തൻെറ പുത്രനായ ആമയ്ക്കു് പാലും പഴവും മാത്രം കൊടുത്തു വളർത്തിവന്നു. പതിനാറുവയസ്സായിട്ടും ആമയ്ക്കു് ആഹാരം കുറച്ചുമതിയല്ലോ എന്നു വിചാരിച്ചു പൂർവ്വസ്ഥിതിയിൽനിന്നും അധികമൊന്നും കൂടുതൽ കൊടുക്കേണ്ട ആവശ്യമുണ്ടെന്നു വിചാരിച്ചില്ല. ഒരു ദിവസം അവനു വിശപ്പു സഹിക്കവയ്യാതെകണ്ടായി. രാത്രിയിൽ അവൻ ഓട്ടിയെ മാററിവച്ചിട്ടു സ്വന്തരൂപമവലംബിച്ചു് അടുക്കളയിൽ കടന്നു അവിടെസൂക്ഷിച്ചിരുന്നഭക്ഷ്യശേഷത്തെ മുഴുവൻ ഭക്ഷിച്ചിട്ടുമടങ്ങിയെത്തി മുമ്പിലത്തെപ്പോലെ ആമയായിത്തന്നെ ഇരുന്നു. ഇങ്ങനെ അവൻ ചെയ്യുക പതിവായി. അടുക്കളയിൽ ദിനംപ്രതി ആരോ കടന്നു് ഭക്ഷ്യാവശേഷത്തെ അപഹരിക്കുന്നുണ്ടെന്നും അതു് ആരായിരിക്കാമെന്നും

അവൾ പലപ്പോഴും വിചാരിച്ചുനോക്കീട്ടുണ്ട്. ആരുടെയും ചോദ്യകൾ അവളുടെ ചിന്തയ്ക്കു വിഷയീഭവിച്ചില്ല. ഒടുവിൽ ഉറക്കമിളച്ചിരുന്ന് ഈ ചോറുകള്ളനെ കണ്ടുപിടിക്കുവാൻ അവൾ തീർച്ചയാക്കി. ആമയെ തന്റെ അടുത്തുവച്ചുകൊണ്ടാണ് അവൾ പതിവായി ഉറങ്ങാറുണ്ടായിരുന്നതു്. കള്ളനെ കണ്ടുപിടിക്കണമെന്നുള്ള ദൃഢനിശ്ചയത്താൽ അവൾ ശയ്യയിൽതന്നെ കണ്ണുംതുറന്ന് കിടന്നതേയുള്ളു. അനക്കംകൂടാതെ മാതാവു കിടക്കുന്നതുകണ്ട് അവൾ ഉറങ്ങിയിരിക്കുമെന്നു വിചാരിച്ചു ആമ അവിടെ നിന്നും അല്പവും ചലനരഹിതനായി മനുഷ്യരൂപത്തിൽ പൊങ്ങി. ഇതു കനകലത കണ്ട് അത്ഭുതപ്പെട്ടു. തന്റെ പുത്രൻ പതിവായി അടുക്കളയിൽ കടന്ന് ഭക്ഷണപാനീയങ്ങളുപയോഗിക്കുന്നതായി അവൾക്കു പൂർണ്ണബോദ്ധ്യംവന്നു. താൻ ഇതേവരെ തന്റെ പുത്രൻ ഒരു ആമയായ കേവലപ്രാണിയാണെന്നു വിചാരിച്ചതു് അബദ്ധമാണെന്നും, അവൻ അതിതേജസ്വിയായ ഒരു രാജകുമാരനാണെന്നും മനസ്സിലായപ്പോൾ അവൾക്കുണ്ടായ ആനന്ദാതിശയം പറയാവതല്ല.

കനകലത തന്റെജീവിതം ധന്യമെന്നുതന്നെ വിശ്വസിച്ചു. തന്റെ പുത്രന്റെ ഈ ഗൂഢജീവിതത്തിനു ദിവ്യമായ എന്തോ ഒരു ആധാരവും ഉദ്ദേശവുമുണ്ടായിരിക്കുമെന്ന് അവൾ ഊഹിച്ചു. അവളുടെ ഊഹം അസ്ഥാനത്തിലുമല്ലായിരുന്നു. എങ്കിലും മേലാൽ ഈ ആമയോട്ടിനു കാര്യമില്ലെന്ന് വിചാരിച്ച് അതെടുത്ത് ഒരു കുളത്തിൽകളഞ്ഞു. അവൻ മടങ്ങിയെത്തി തന്റെ ഓട്ടിനെ അവിടെയെല്ലാം തിരക്കിനടന്നു. അതു കണ്ട് "പ്രിയപുത്ര! നീ എന്താണു ചുറ്റിനടക്കുന്നതെ"ന്നു ചോദിച്ചു. "എന്റെ ആമയോട്ടിനെ നോക്കുകയാണു്" എന്ന് അവൻ മറുപടിപറഞ്ഞു. നീ എന്തിനാണ് പ്രച്ഛന്നനായിങ്ങനെ നടക്കുന്നതു്? എനിക്കു നിന്നെ സ്വന്തരൂപത്തിൽ കാണുന്നതിനുള്ള ആഗ്രഹം ചെറുതല്ല. പെററതുമുതൽ ഇതുപര്യന്തം നിന്റെ ആകൃതി ഇന്നവിധമെന്നറിവാൻ കഴിവില്ലാതെ കുഴങ്ങുകയായിരുന്നു. ഇപ്പോളാണ് നിന്റെ വിഗ്രഹം നേരെ കാണ്മാൻ എനിക്കു യോഗമുണ്ടായതു്. ഇനി ആ ഓട്ടിന്റെ ആവശ്യമേ ഇല്ലല്ലോ? അവൻ വീണ്ടും പറഞ്ഞു: അമ്മേ കുറച്ചുകാലത്തേക്കുകൂടി എന്റെ ഈ പ്രച്ഛന്നതയ്ക്കു കാര്യമുണ്ട്. അവിടം കഴിഞ്ഞാൽ എല്ലാം നേരെയാകും. അമ്മ, ഓട്ടിനെയെടുത്തുകളഞ്ഞതു ശരിയായില്ല. ഇനി ഞാൻ ഒന്നുപറയുന്നതു കേൾക്കണം. ദേഹം മുഴുവൻ കരിതേച്ചുകൊണ്ട് ഞാൻ അറസ്സുകളിൽ ഒരു ഭൂതത്തിന്റെ നിലയിൽ ഇരുന്നുകൊള്ളാം. ഈ വസ്തുതയൊന്നും ആരെയും ഗ്രഹിപ്പിക്കരുതു്.

അവന്റെ ഇഷ്ടത്തിന് അവൾ വശീഭവിച്ചു. അങ്ങനെ അവർ വസിച്ചുവരവേ, ശ്രീപരമേശ്വരനാൽ നിയുക്തനായ നാരദമുനി ആമയായ രാജകുമാരന് സകലശാസ്ത്രങ്ങളും കലാവിദ്യകളും ആയുധവിദ്യയും ദിവ്യജ്ഞാനവും ഉപദേശിച്ചു. അതുമുതൽ അവൻ അതിദിവ്യനായി

ത്തിന്റെ. അങ്ങനെ "അത്യുത്തമത്തിങ്കലുമാത്രയാശങ്കലും" എന്നപോലെത്തന്നെ പോലെ രാജഭവനത്തിൽ രണ്ടു കുമാരന്മാർ പ്രത്യക്ഷസന്താനങ്ങളായും കനകലതയുടെ ഗൃഹത്തിൽ അതിദിവ്യനായ ഒരു രാജകുമാരൻ പ്രച്ഛന്നനായി ഗൂഢസന്താനമായും ഇരിക്കുന്ന കാലത്ത് ഹിമവൽപ്പർവ്വതത്തിന്റെ കടകതടത്തിൽ അതിതേജസ്വിനിയായ ഒരു കന്യകയിരിക്കുന്നതായി മാളവന് അറിവുകിട്ടി. അവളെ തന്റെ പുത്രന്മാരെ അയച്ചു വരുത്തുവാൻ അവൻ തീർച്ചയാക്കി. ഒരു ദിവസം തന്റെ രണ്ടുപുത്രന്മാരുമൊന്നിച്ചു അന്തഃപുരത്തിലിരിക്കുമ്പോൾ അവൻ പുത്രന്മാരോടിങ്ങനെ പറഞ്ഞു: എന്റെ വാത്സല്യമുള്ള പുത്രന്മാരേ! എനിക്കു നിങ്ങളെക്കൊണ്ട് ഒരുകാര്യം സാധിക്കേണ്ടതുണ്ട്. ഹിമവൽപ്പർവ്വതത്തിൽ ലോകസുന്ദരിയായ ഒരു യുവതി അധിവസിക്കുന്നതായറിയുന്നു. അവളെ എനിക്കു പത്നിയായി സ്വീകരിക്കണമെന്നൊരാശ ജനിച്ചിരിക്കുന്നു.

വികചകൈരവതാരകിതാകൃതിം
തന്മരീമിവ ശാരദയാമിനീം
ത്വരിതമംബുനിധേരഭിസാരികാ-
ന്തരിതമൈഹത സത്യസമീഹിതഃ

എന്നു യാദവാഭ്യുദയനാടകത്തിൽ പറഞ്ഞിട്ടുള്ളതുപോലെ, ഹേമകൂടത്തിന്റെ കടീതടത്തെ ഉല്ലംഘിച്ചുചെന്ന് അവളെ പാണിഗ്രഹണം ചെയ്യുന്നതിലേക്ക് എന്റെ മനസ്സു ശീഘ്രമായിത്തന്നെ ഉത്പ്ലവനം ചെയ്യുന്നുണ്ട്. അവൾ ഒരു ശരല്ക്കാലചന്ദ്രികയെന്നപോലെ ആകർഷണീയയായിരിക്കുന്നപോലും!

കന്ദേന്ദുസുന്ദരമിളകുമിളിർവെണ്ണിലാവിൻ-
കല്ലോലമാല ചിതറിപ്പൊലിയുന്നപോലെ

മനോഹരമായ മന്ദസ്മേരത്താൽ അലംകൃതമായ അവളുടെ മുഖശോഭ കാണുവാൻ എനിക്ക് അത്യധികം ആശ അങ്കുരിച്ചിരിക്കുന്നു.

സൗന്ദര്യാഢ്യവപുസ്സ്ഥചന്ദ്രസ്പൃഷ്ടമാംസജന്യകല്ലോലിനീ-
സൗഭാഗ്യാമൃതവാപികാമധുരതാമാണിക്യമഞ്ജൂഷികാ.

എന്നിങ്ങനെയുള്ള വർണ്ണനകൾപോലെ, സൗന്ദര്യസാരസമ്പത്തികൊണ്ട് ലോകോത്തരയായ ആ വിശ്വമോഹിനിയെ കൊണ്ടുവന്നുതരേണ്ടഭാരം നിങ്ങളിൽ ചുമത്താതിരിക്കുവാൻ നിർവ്വാഹമില്ലാതെ വന്നുകൂടുകയാണുണ്ടായത്. അതിനാൽ നിങ്ങൾ പോയി അവളെക്കൊണ്ടുവരണം. നിങ്ങൾ ഇക്കാര്യത്തിൽ മൂകഭാവത്തെ കൈക്കൊള്ളുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. ശ്രീരാമൻ, ഭാർഗ്ഗവരാമൻ, പൂരു തുടങ്ങിയ എത്രയോ രാജാക്കന്മാർ സർവ്വവും ഉപേക്ഷിച്ച് പിതൃവാക്യത്തെ അനാദ്യന്തമാക്കീട്ടുണ്ടെന്നുള്ളതും ഞാൻ ഇവിടെ പ്രത്യേകിച്ച് പറഞ്ഞറിയിക്കേണ്ടതില്ല.

മാളവന്റെ അഭിപ്രായത്തെ അംഗീകരിച്ചിട്ടു അവർ യാത്രയ്ക്കാരംഭിച്ചു. ഈ സംഗതികളെല്ലാം ജ്ഞാനദൃഷ്ടികൊണ്ട് മൂത്തരാജ്ഞിയായ

കനകതലയുടെ പുത്രൻഗ്രഹിച്ചു. അവൻ അമ്മയോടിങ്ങനെ പറഞ്ഞു: "അമ്മേ! അച്ഛൻെറ ആശ ഒരു ദുർഘടസ്ഥാനത്തു പതിഞ്ഞിരിക്കുന്നു. ഹിമവൽപർവ്വതത്തിലിരിക്കുന്ന ഒരു വനിതാരത്നത്തെ അദ്ദേഹം കാംക്ഷിക്കുന്നു. അവളെക്കൊണ്ടുവരുന്നതിലേയ്ക്കു് അച്ഛൻെറ ആജ്ഞയോടുകൂടി ഇളയമ്മയുടെ പുത്രന്മാർ പുറപ്പെട്ടിരിക്കുന്നു. ആക്കാര്യം അവരാൽ സാദ്ധ്യമല്ല. അതിനാൽ ഞാൻചെന്നു് അതു സാധിച്ചുകൊടുത്തിട്ടുവരാം. അമ്മ ക്ഷമയോടുകൂടി ഇരിക്കണം. പുത്രൻെറ അഭിപ്രായമനുസരിച്ചു് പ്രവർത്തിച്ചുകൊള്ളുവാൻ അമ്മ അനുവദിക്കയാൽ ആമയായ രാജകുമാരൻ അവരെ അനുഗമിച്ചു. അവൻ ആപാദമസ്തകം കരിയരച്ചുതേച്ചു് പിടിപ്പിച്ചിരുന്നതിനാൽ അവനെ ഒരുകാട്ടാളനായിമുൻഗാമികൾ വിചാരിച്ചു. അവൻ അവരെ തുടരുന്നതു നിരുദ്ദേശകമെന്നു് അവർ ഊഹിച്ചു. ഇവരുടെ ഈ യാത്ര രണ്ടുദിവസത്തെ വഴിക്കപ്പുറമുള്ള ഒരു നഗരത്തിൽ അവസാനിച്ചു. മുൻഗാമികളായ രാജകുമാരന്മാർ ഒരു നദീതീരത്തിലെത്തി മറുകര കടക്കാൻ മാർഗ്ഗംലഭിക്കാതെ നോക്കിനില്ക്കുകയായിരുന്നു. ആ സമയം ആമയായ രാജകുമാരൻ അവരെ മുന്നിട്ടു് നദിക്കരയിലെത്തി സൂക്ഷിച്ചുനോക്കിയതിൽ അതു് ഒരു നദിയായിരുന്നില്ല. അവിടത്തെ രാജകുമാരി കളിച്ചുവെള്ളം ഒഴുകിപ്പോകുന്നതാണെന്നുകണ്ടു. അതിൻെറ മറുകരയിൽ ഒരു പലകനാട്ടി അതിൽ ഇങ്ങനെ എഴുതിയിരിക്കുന്നതായിക്കണ്ടു. "ഈ ജലത്തിലിറങ്ങാതെ ഇക്കരയെത്തുന്നവനെ ഞാൻ വിവാഹം ചെയ്യുന്നതാണു്." ഈ വാക്യമാണു് അതിൽ ഉല്ലേഖനംചെയ്തിരുന്നതു്. ആരെങ്കിലും അങ്ങനെ കടന്നെത്തിയാൽ ആ വിവരം രാജകുമാരിയെ അറിയിക്കാൻ ഒരു കാവൽഭടനേയും അവിടെ നിയോഗിച്ചിട്ടുണ്ടു്. അവൻ പലകയുടെ സമീപത്തിലിരിക്കുന്നുണ്ടായിരുന്നു. മൂത്തരാജ്ഞിയുടെ പുത്രൻ ഒന്നു കുതിച്ചുചാടി അക്കരെപ്പറ്റി. അതു കണ്ടു് കാവൽഭടൻ അയാളെ തടഞ്ഞുനിർത്തിട്ടു് വിവരം രാജകുമാരിയെ അറിയിച്ചു ഇതിനിടയിൽ അവൻ അക്കരയിൽചാടി പണ്ടു് ഹനുമാൻ രാവണയുദ്ധാന്തരം രാമലക്ഷ്മണന്മാരെ തോളിൽ വഹിച്ചതുപോലെ അവർ രണ്ടുപേരേയും കുതിരകളോടുകൂടി വഹിച്ചു് ഇക്കരെയ്ക്കുകൊണ്ടുപോന്നു. ആ കറുത്ത മനുഷ്യൻെറ അമാനുഷികശക്തികണ്ടു് വിസ്മിതരായി ഇവൻ ത്രിലോകവിജയിതന്നെ എന്നു് അവർ മനസാ ശ്ലാഘിച്ചു. അപ്പോഴേയ്ക്കു് കരിവേഷനായ അവനെ രാജഭടന്മാർ കൊട്ടാരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. ഇവരുടെ ഈ കൃതികളെല്ലാംതന്നെ രാജകുമാരി സൗധത്തിലിരുന്നു് കണ്ടിരുന്നു. കറുത്തവേഷനായി കണ്ടതിൽ തെല്ലു ഇച്ഛാഭംഗമുണ്ടായെങ്കിലും പ്രതിജ്ഞയെ സാധിച്ചവനും ഉഗ്രവീര്യനും ആയ അവനെ വിവാഹം ചെയ്യാതിരിക്കാൻ നിവൃത്തിയില്ലാതെ വന്നതിനാൽ വിവരം രാജാവിനെ അറിയിച്ചു. രാജാവു് ഈ അത്ഭുതവൃത്താന്തം ഗ്രഹിച്ചു് അവനെ വരുത്തിക്കണ്ടു. നല്ല കാരിരുമ്പുപോലെ കറുത്ത വിഗ്രഹത്തോടുകൂടിയ അവനുമായി സംഭാഷണംചെയ്തതിൽ അവൻ

കാട്ടാളനുംമറവുമല്ലെന്നും അതിമേധാവിയായ ഒരു ശ്രേഷ്ഠപുരുഷനാണെന്നും അനുമിച്ചു.

യഥാവിധം വിവാഹംനടന്നു. അന്നു് അവർ മൂന്നുപേരും അവിടെ താമസിച്ചു. രാത്രിയിൽ ആമയായ രാജകുമാരൻ തന്റെ പത്നിയോടു വിവരമെല്ലാം യഥാസത്യംപറഞ്ഞു. തന്റെ ലളിതകോമളമായ ദേഹസൗഷ്ഠവത്തെ അവളെ കാണിക്കയുംചെയ്തു അവളുടെ ആശ, സർവ്വഥാ ഉചിതസ്ഥാനത്തിൽത്തന്നെ പതിഞ്ഞുകണ്ടതിൽ അവരും തന്റെ ഭാഗ്യത്തെ പ്രശംസിച്ചു. പുലരാൻ നാലുനാഴികയുള്ളപ്പോൾ അവൻ ഉണർന്നെഴുന്നേറ്റു, ദേഹശോഭയെ കരിതേച്ചുമറച്ചു്, ഭാര്യയോടിങ്ങനെ പറഞ്ഞു. എന്റെകൂടെയുള്ള രണ്ടുപേരും എന്റെ അച്ഛന്റെ ഇളയഭാര്യയിലെ സന്താനങ്ങളാകുന്നു. എന്നാൽ അവർക്ക് ഞാൻ ആരാണെന്നറിവില്ല. അവർ അച്ഛനുവേണ്ടി ഹിമാലയത്തിലിരിക്കുന്ന ഒരുകന്യകയെ കൊണ്ടുവരുന്നതിലേക്കു് അച്ഛനാൽ നിയുക്തരായിട്ടുപോവുകയാണു്. ആ കാര്യം അവരാൽ ദുഷ്കരമാകകൊണ്ടു് ഈ പ്രച്ഛന്നവേഷത്തിൽ, അതു് സാധിച്ചുകൊടുക്കുന്നതിലേക്കു ഞാൻ അവരെ അനുഗമിക്കുന്നതാണു്. ഒരു മാസംകൊണ്ടു് ഈ കാര്യം വഹിക്കണമെന്നു അച്ഛൻ നിയോഗിച്ചിരിക്കുന്നു. ഞങ്ങൾ പുറപ്പെട്ടിട്ടു് രണ്ടുദിവസം കഴിഞ്ഞുപോയി. ഇന്നുമുതൽ ഇരുപത്തെട്ടാംദിവസം ഞാൻ ഇവിടെയെത്തും. അങ്ങനെ വന്നു കണ്ടില്ലെങ്കിൽ ഭവതി, ഹിമാലയത്തിൽ വന്നുചേരണം. അവരും പെട്ടെന്നുണ്ടായ വിയോഗദുഃഖത്തെ ഉള്ളിലൊതുക്കികൊണ്ടു് അങ്ങനെ ചെയ്യാമെന്നു് സത്യംചെയ്തു. അവർ യാത്രാഴങ്ങി, അനന്യമനോരഥരായി പ്രയാണത്തെ തുടർന്നു. അവർ പരസ്പരം സൗഹൃദഭാവത്തിൽ നടന്നുപോയി. അവരുടെ യാത്ര പിന്നെയും ഒരു നഗരത്തിൽ പര്യവസാനിച്ചു. പുരോഭാഗത്തായി ഒരു രാജഭടൻ കയ്യിൽ ഒരു ഒററ ചില്ലിക്കാശു പിടിച്ചുകൊണ്ടു നില്ക്കുന്നുണ്ടായിരുന്നു. മുമ്പിൽ ചെന്നു കുതിരപ്പുറത്തിരുന്നവന്റെ കയ്യിൽ രാജഭടൻ കാശുകൊടുത്തിട്ടു്, ഇങ്ങനെ പറഞ്ഞു. ഈ ഒരു കാശുകൊണ്ടു്, വിറകും, എണ്ണയും ഇലയും വാങ്ങിക്കൊടുക്കണം. കാശു മടക്കിക്കൊടുക്കണം. അതുകേട്ടു തങ്ങളാൽ അതു ദുസ്സാധ്യമെന്നു പറഞ്ഞു് രണ്ടു രാജകുമാരന്മാരും ഒഴിഞ്ഞു.

അനന്തരം പിറകേചെന്ന കരിവേഷനായ രാജകുമാരനോടു് "ഈ ഒരു കാശിനു ഇലയും വിറകും എണ്ണയും തന്നു് കാശും മടക്കിത്തരാൻകഴിയുമോ" എന്നു ചോദിച്ചു. "കാണട്ടെ! കാശിങ്ങോട്ടുതരു" എന്നു പറഞ്ഞു് ആ ഭടനെ കൂട്ടികൊണ്ടുപോയി. ഒരു എറംച്ചെടി പറിച്ചു് അവന്റെ കയ്യിൽ വച്ചിട്ടു് കാശും മടക്കിക്കൊടുത്തു് "ഇതിനെ രാജകുമാരിയുടെ കൈവശം കൊടുത്തേക്കു" എന്നു പറഞ്ഞയച്ചു. ഭടൻ എറംച്ചെടിയും കാശും രാജകുമാരിയെ ഏല്പിച്ചു. അവരും സന്തുഷ്ടിയോടെ

വിവരം പിതാവിനെ അറിയിച്ചു. രാജാവു കരിവേഷനെ വരുത്തി തന്റെ മകളെ അവനു കൊടുത്തു. അന്നുരാത്രിയിൽ അവൻ അവിടെ ശയിച്ചു. അടുത്ത പ്രഭാതമായപ്പോൾ അവൻ വേഷംധരിച്ചിട്ട്, ഭാര്യയോട് തന്റെ വസ്തുതയേയും യാത്രോദ്ദേശ്യത്തേയും പറഞ്ഞുകേൾപ്പിച്ചു. "ഞങ്ങൾ പുറപ്പെട്ടിട്ട് ഇന്നു ഇരുപത്തിരണ്ടുദിനങ്ങളായിരിക്കുന്നു. എട്ടു ദിവസത്തിനുള്ളിൽ കാര്യംസാധിച്ചുകൊണ്ട് ഞാൻ മടങ്ങിയെത്തും. അങ്ങനെ വന്നുചേരുന്നതായി കണ്ടില്ലെങ്കിൽ, ഭവതി ഹിമാലയത്തിലേക്കു വരണം" എന്നു പറഞ്ഞു. അവൾ അങ്ങനെതന്നെയെന്നു സമ്മതിച്ചു.

അവർ വീണ്ടും യാത്രയാരംഭിച്ച് രണ്ടുദിവസംകൊണ്ടു പിന്നെയും ഒരു നഗരത്തിലെത്തി. അവിടെ ഒരു ഭടൻ ഒരു പദ്യമെഴുതിയ പുസ്തകവും ഒരു പെൻസിലുമായി നില്ക്കുന്നുണ്ടായിരുന്നു. അവൻ മുമ്പേ ചെന്നു ചേർന്നവരെ ആ പദ്യം കാണിച്ചിട്ടു അതിന്റെ അർത്ഥം എഴുതിത്തരണമെന്നാവശ്യപ്പെട്ടു. ഇളയരാജ്ഞിയുടെ പുത്രന്മാർ അതിവിദ്വന്മാരല്ലാതിരുന്നതിനാൽ തങ്ങളാൽ അതു് ദുഷ്കരമെന്നുപറഞ്ഞു് അവർ ഒഴിഞ്ഞുകളഞ്ഞു. അനന്തരം പിറകേവന്ന കരിവേഷനെ തടഞ്ഞുനിർത്തി പദ്യം കാണിച്ചിട്ട് അതിന്റെ അർത്ഥമെഴുതിത്തരാൻ അവൻ ആവശ്യപ്പെട്ടു. ആ രാജകുമാരൻ പദ്യം ഇങ്ങനെ വായിച്ചു:—

"കസ്മിൻ ശേതേ മുരാരിഃ കുത്ര ഖലു വസതിർവായസീ കോ നിഷേധഃ
സ്ത്രീണാം രാഗസ്തു കസ്മിൻ കുത്ര ഖലു സിതിമാ ശൗരിസംബോധനം കിം
സംബുദ്ധിഃ കാ ഹിമാംശോർവിധിഹരവയസാഞ്ചാപി സംബുദ്ധയഃ കാ
ബ്രൂതേ ലുബ്ധഃ കഥം വാ കുരുകുലനിധനം കേന തൽ കേശവേന."

ഈ പദ്യത്തിന്റെ അർത്ഥം ഇങ്ങനെ എഴുതിക്കൊടുത്തു.

ചോദ്യം:—"മുരാരി എന്തിൽശയിക്കുന്നു? (കസ്മിൻ ശേതേ മുരാരിഃ)
ഉത്തരം:—കേ=ജലേ
ചോദ്യം:—കാക്കഎവിടെപാർക്കുന്നു? (കുത്രഖലുവസതിർവായസീ)
ഉത്തരം:—ശവേ=ശവത്തിൽ.
ചോദ്യം:—നിഷേധം എന്താണ്? (കോ നിഷേധഃ)
ഉത്തരം:—ന=ഇല്ല.
ചോദ്യം:—സ്ത്രീകൾക്ക് അനുരാഗം ആരിലാണ്? (സ്ത്രീണാം രാഗസ്തു കസ്മിൻ)
ഉത്തരം:—നവേ=പുതിയ വരനിൽ.
ചോദ്യം:—അധികം ധവളിമ ആരിലാണ് (കുത്ര ഖലു സിതിമാ)
ഉത്തരം:—ശകേ=ശകംകൾ.
ചോദ്യം:—ശൗരിയുടെ സംബോധനം എന്താണ്? (ശൗരിസംബോധനം കിം)
ഉത്തരം:—കേശവ!

ചോദ്യം:—സൂര്യന്റെ സംബുദ്ധി എന്താണ്? (സംബുദ്ധിഃ കാ ഹിമാംശോഃ)

ഉത്തരം:—ഇന!

ചോദ്യം:—വിധിയുടെയും ഹരന്റെയും പക്ഷിയുടെയും സംബുദ്ധികൾ ഏവ? (വിധിഹരവയസാഞ്ചാപിസംബുദ്ധയഃ കാഃ)

ഉത്തരം:—ക—ഈശ—വേ.

ചോദ്യം: പിശുക്കൻ എന്തുപറയും?

ഉത്തരം:—ന.

ചോദ്യം:—കുരുകുലനിധനം ആരാൽ കൃതമായി?

ഉത്തരം:—കേശവേന "കേശവേന" എന്ന ഒരു ഒററപ്പദംകൊണ്ട്. (ക+ഈശ—കേശ—വേ ന-കേശവേന) മേൽക്കാണിച്ച ചോദ്യങ്ങൾക്കെല്ലാം ഉത്തരമുണ്ടാകുന്നു.

ഇങ്ങനെ എഴുതിക്കൊടുത്തതുംകൊണ്ട് രാജഭടൻപോയി, അതിനെ രാജകുമാരിയെക്കാണിച്ചു അവൾ നോക്കിയപ്പോൾ ഉത്തരമെല്ലാം ശരിയായിരുന്നതിനാൽ തന്റെ പ്രതിജ്ഞ സാധിതമായി എന്നു വിചാരിച്ച് അവൾ ചെന്നു വിവരം പിതാവിനോടു പറഞ്ഞു. ശ്രുതിസ്മൃതീതിഹാസപുരാണപാഞ്ചരാത്രാദിരൂപങ്ങളായ ആഗമങ്ങളിൽ പണ്ഡിതനായ ഒരു യോഗി, എന്റെ ചോദ്യത്തിനു വ്യക്തമായി ഉത്തരം എഴുതിക്കൊടുത്തയച്ചിരിക്കുന്നു. എന്റെ പ്രതിജ്ഞ സഫലമായി. അവനായി എന്നെ വിവാഹംചെയ്തുകൊടുക്കണം. അവളുടെ അഭിപ്രായം അനുസരിച്ച് ഒരു പല്ലക്കയച്ചു അവനെ അതിൽ കയററി രാജഗൃഹത്തിൽ കൊണ്ടുപോയി. അതുകണ്ടു മററ രണ്ടു രാജകുമാരന്മാരും പരസ്പരം നോക്കി ഇവന്റെ കൂടെ നടന്നാൽ നമ്മുടെ കാര്യം നിറവേറുകയില്ല അവൻ ചെല്ലുന്നിടത്തെല്ലാം പൊന്നും പണവും കിട്ടും, നാമെന്തിന് അവന്റെ പിന്നാലെ നടക്കണം! നമ്മുടെ കാര്യംനോക്കി നമുക്കുപോകാം എന്നിങ്ങനെ തമ്മിൽ മന്ത്രിച്ചിട്ട് അവർ നടന്നുപോയി.

ആമയായ രാജകുമാരന് ആ രാജകുമാരി പത്നിയായി ഭവിച്ചു. അടുത്തദിവസം രാവിലെ അവൻ എഴുന്നേററു തന്റെ പ്രയാണോദ്ദേശത്തെ അവളെ മനസ്സിലാക്കി. പ്രതിജ്ഞ സാധിക്കാനായിപ്പുറപ്പെട്ടിട്ട് ഇപ്പോൾ ഇരുപത്തിനാലുദിവസം കഴിഞ്ഞുപോയിരിക്കുന്നു. ഇനി ആറു ദിവസമേയുള്ളൂ. ആറാംദിവസംവന്നു കാണാതിരുന്നാൽ ഭവതി ഹിമാലയത്തിലേക്കു വന്നു ചേരണം എന്നുപറഞ്ഞു. അതുകേട്ടിട്ട് അവിടുന്ന് അവളിരിക്കുന്നസ്ഥലം എങ്ങനെ കണ്ടുപിടിക്കാൻപോകുന്നു. അവളെ എങ്ങനെ കൂട്ടിക്കൊണ്ടുവരാമെന്നു വിചാരിക്കുന്നു എന്ന് അവൾ ചോദിച്ചു. അതിനുത്തരമായി ഞാൻ ഇപ്പോൾ അതേപ്പററി ഒന്നും തീരുമാനിച്ചിട്ടില്ല. അവിടെയെത്തിയാൽ വല്ല മാർഗ്ഗവുമുണ്ടാകുമെന്നാണ് എന്റെ പ്രതീക്ഷ. ഭവതിക്ക് അതേപ്പററി വല്ല വിവരവുമുണ്ടെങ്കിൽ അതു

എന്നോട്ട പറയണം എന്നു് അവൻ പറഞ്ഞു. അവൾ അതുകേട്ട് സ്മേരവദനയായിട്ട അവിടത്തേക്കഅറിവില്ലാത്തതൊന്നുമില്ലെങ്കിലും, എനിക്കറിവുള്ളതു പറയാം. അവൾ ഹേമകൂടത്തിന്റെ ശിരോഭാഗത്തുള്ള ഉന്നതതടത്തിൽ പാൎക്കുന്നു. അവളെച്ചെന്നുകാണുക എന്നതു് പരമദുഷ്ക്കരമായ ഒരു സംഗതിയുമാകുന്നു. അവളിരിക്കുന്ന ഉന്നതതടത്തിൽനിന്നും ഒരു ചെടിയുടെ വള്ളി ഭൂമിയിലേക്ക തൂങ്ങിക്കിടപ്പുണ്ടു്. ആ വള്ളിയിൽകൂടി പിടിച്ചുകയറിപ്പോകണം അവളുടെ മുമ്പിൽ പ്രത്യക്ഷീഭവിക്കുന്ന മാത്രയിൽതന്നെ അവൾ കാമാതുരയായി ഓടിയെത്തും. അവളുടെസല്ക്കാരത്തിനധീനനാകാതിരിക്കാൻ നല്ല മനസ്സുറപ്പും നയവുമുണ്ടായിരിക്കണം. ഉചിതങ്ങളായ വാഗ്വൈഭവങ്ങളാൽ അവളുടെ മനോഗതിയെ പിന്തിരിച്ചുവിടണം. അവളുടെ ഉദ്വേഗം പ്രശാന്തമായശേഷം, ഇറക്കിക്കൊണ്ടു പോരണം.

ആമയായരാജകുമാരൻ തന്റെ പത്നിയുടെ ഉപദേശം ശരിയായി ധരിച്ചു താൻ വന്നുകണ്ടില്ലെങ്കിൽ അവൾ ഹിമാലയത്തിൽ ചെന്നു് തന്നെ അന്വേഷിക്കണമെന്നു ചട്ടംകെട്ടീട്ടു് അവിടെനിന്നും പുറപ്പെട്ടു ഹിമാലയത്തിലെത്തി. അവിടെ മുൻഗാമികളായ രണ്ടു രാജകുമാരന്മാരും ഉദ്ദിഷ്ടസാദ്ധ്യത്തിനു മാൎഗ്ഗം കാണാതെ ചിന്താപരരായി മൗനഭജനം ചെയ്യുന്നതുകണ്ടു, ഹേ, സഹോദരരെ! നിങ്ങൾ എന്നെ വിട്ടേച്ചു പോന്നതെന്തു്? ഞാനുംകൂടിവന്നാൽ നിങ്ങൾക്ക വല്ല നഷ്ടവുമുണ്ടാകാനിടയുണ്ടെന്നുവിചാരിച്ചുവോ? നിങ്ങൾക്ക കന്യകയെ ലഭിച്ചുവോ? ഒന്നുമില്ലല്ലോ! പിന്നെഎന്തിനായി ഈ തിടുക്കം കാണിച്ചു? അനന്തരം അവൻ ഹിമാലയത്തിന്റെ മുകൾഭാഗത്തേക്കുനോക്കി ആ സമയം ഒരുലതാപ്രകാണ്ഡം തൂങ്ങിയിറങ്ങുന്നതായിക്കണ്ടു. ആ വള്ളിപിടിച്ചു അവൻ ഉന്നതതടത്തിലെത്തി. അവിടെ കമനീയമായ ഒരുപൎണ്ണശാലകണ്ടു. അതിന്റെ പ്രാന്തയില്ക്കയറി ഉള്ളിലോട്ടു നോക്കിയപ്പോൾ അന്തഃപുരത്തിലേക്കുള്ള ഗൂഢമാൎഗ്ഗംകണ്ടു. അതുവഴി അവൻ അന്തഃപുരത്തിലെത്തി. അവനെക്കണ്ടുകൂടുമ്പോൾ തന്നെ ആ തേജോവിഗ്രഹം എഴുന്നേറ്റു അവന്റെ അരികിലേക്കുവന്നു. അവൻ അവളെ നമസ്കരിച്ചു അവൾ അവനെ പിടിച്ചെഴുന്നേല്പിച്ചിട്ടുഎന്താണു് ഈ ദുരതിക്രമംചെയ്യുന്നതെന്നു ചോദിച്ചു. ഞാൻ ദുരതിക്രമംചെയ്യുന്നതല്ല എന്റെ പിതാവു് ഭവതിയെ ആഗ്രഹിക്കയാൽ വിവരംഅറിയിച്ചു കൊണ്ടുപോകാൻ ഞാൻ വരികയായിരുന്നു. എന്റെ പിതാവിന്റെ പത്നിയായിരിക്കേണ്ടതുകൊണ്ടു് പുത്രഭാവത്തെ സിദ്ധവല്ക്കരിച്ചുകൊണ്ടു ആചാരംചെയ്കയായിരുന്നു എന്നു് അവൻ മറുപടി പറഞ്ഞു. എന്റെ പ്രതിജ്ഞ അതല്ല. ഇവിടെ എന്റെ മുമ്പിൽ വരുന്നവനെ ഞാൻ വിവാഹംചെയ്യുമെന്നു് പ്രതിജ്ഞചെയ്തിട്ടുണ്ടു്. അതിനു വൈപരീത്യംകണ്ടതുമൂലം പറഞ്ഞതാകുന്നു എന്നു് ആ കന്യക പറഞ്ഞു.

അനന്തരം അവന്റെ ചരിത്രംമുഴുവൻ അവളെഗ്രഹിപ്പിച്ചു. പിതാവിന്റെ പക്ഷപാതബുദ്ധിയും ഇളയമ്മയുടെ സാസൂയതയും എല്ലാം പറഞ്ഞുകേൾപ്പിച്ചു. അവൾ അതെല്ലാം എഴുതിയെടുത്തുസൂക്ഷിച്ചു. ഇനി നമുക്ക പോകാമെന്നുപറഞ്ഞു് രണ്ടുപേരും ആ വള്ളിയിൽപ്പിടിച്ചു്താഴത്തേക്കിറങ്ങി. അവർ രണ്ടാളും താഴത്തെത്തിയപ്പോൾ അവന്റെകൈയിലുണ്ടായിരുന്ന ഖഡ്ഗം ഉദ്യാനത്തിൽവച്ചു മറന്നുപോയതായി ഓർമ്മിച്ചു. എന്റെ ഖഡ്ഗം ഭവതിയുടെ പള്ളിയറശാലയിൽവച്ചു മറന്നുപോയി. അല്പം ഇവരുമൊന്നിച്ചു ഇവിടെ നില്ക്കുക,എന്നു പറഞ്ഞിട്ടു് അവൻ ആ വള്ളിപിടിച്ചു്മുകളിൽചെന്നു്ഖഡ്ഗവുംകൊണ്ടു മെല്ലെ കീഴ്പ്പോട്ടിറങ്ങി.

അതിനിടയിൽ മാളവന്റെ ഇളയ പുത്രന്മാർ ഇങ്ങനെ വിചാരിച്ചു. നാം കൊണ്ടുപോകാനുദ്ദേശിച്ചു സ്ത്രീരത്നത്തെ അവൻ ഗ്രഹിച്ചുകഴിഞ്ഞു: ഇനി നാം എന്തുചെയ്യും! അവൻ മടങ്ങിയെത്തിയാൽ ഇവളെ നമുക്ക ലഭിക്കയില്ല. പിതാവിനോടെന്തു പറയും! ഒരു പ്രയോജനവും കൂടാതെ മടങ്ങിച്ചെന്നു വിഡ്ഢികളാവുക മര്മ്മഭേദകമാണു്. അതിനാൽ ഇവനെ ചതിച്ചുകൊന്നിട്ടു ഇവളേയുംകൊണ്ടു പോകതന്നെയാണു് ഏകമാർഗ്ഗം. ഇങ്ങനെ അവർ മന്ത്രിച്ചു് ഉറച്ചുനില്ക്കുമ്പോൾ. അവൻ വള്ളിപിടിച്ചിറങ്ങിവരുന്നതു കണ്ടു. അവരിൽ ഒരുവൻ തന്റെ ഖഡ്ഗം വീശി ഇറങ്ങിവരുന്നവന്റെ തലയ്ക്കുമീതേയുള്ള വള്ളിയുടെ തണ്ടിനെ ലക്ഷ്യമാക്കി എറിഞ്ഞു. ആ ഖഡ്ഗനിപാതമേറ്റു വള്ളി മുറിഞ്ഞുപോകയാൽ, ആമയായിരുന്ന രാജകുമാരൻ, വള്ളിയുടെപരിശിഷ്ടത്തോടുകൂടിനിലംപതിച്ചു. പാറക്കല്ലിൽ തലയടിച്ചു ചിതറിപ്പോകയാൽ, അവൻ ഉടൻതന്നെ മൃതനായി. മററു രണ്ടുപേർക്കും സമാധാനവുമുണ്ടായി. ആ കന്യക വളരെ കോപിച്ചു ഭർത്സിച്ചു. നിങ്ങൾ തീരെ നിന്ദ്യന്മാരാണു്; നിങ്ങളുടെ ഈ കൃത്യകൈയ്ക്ക് തീരെ ക്ഷന്തവ്യവുമല്ല. നിങ്ങൾ എന്തിനായി അയാളെ കൊന്നു? ദുഷ്ടന്മാരേ! നിങ്ങൾക്ക മനുഷ്യശരീരമുണ്ടായിട്ടും ഫലമെന്തു്? നിങ്ങളുടെ ചിത്തവൃത്തി മൃഗീയമായിരിക്കുന്നുവല്ലോ? എന്നിങ്ങനെരോഷാകുലയായി കുറേക്കൂടെപ്പറഞ്ഞു. അതുകൊണ്ടെന്തു്? മൃതനായവൻ മൃതൻതന്നെ. രണ്ടുകൂട്ടരുടേയും ഉദ്ദേശം ഒന്നാകയാലും മൃതനായ ഇവൻ ജീവിക്കുവാൻ മാർഗ്ഗമില്ലാത്തതിനാലും ഈ ദുഷ്ടന്മാരെ ശരിക്കു ശിക്ഷിക്കേണ്ടിയിരിക്കുന്നതുകൊണ്ടും കൂടെപ്പോവുകയാണു വേണ്ടതെന്നു വിചാരിച്ചു് അവൾ ആ രാജകുമാരന്മാരുമായി മാളവത്തിലെത്തിച്ചേർന്നു.

താൻ ഉദ്ദേശിച്ച സ്ത്രീയെ, സകല ദുർഘടമാർഗ്ഗങ്ങളും കടന്നു് കൊണ്ടുവന്ന തന്റെ പുത്രന്മാരെ ഓർത്തു മാളവൻ അതിയായി സന്തോഷിച്ചു. പുത്രന്മാരുണ്ടായാൽ ഇങ്ങനെതന്നെയിരിക്കണം. എന്തിനും എന്തിനുംകൊള്ളിക്കാവുന്നവരായിരിക്കണം. ഹിമാലയത്തിൽഇരുന്നിരുന്ന ഒരു ദിവ്യകന്യകയെ കൊണ്ടുവന്നതു് കേവലം മനുഷ്യസാദ്ധ്യമെന്നു പറഞ്ഞുകൂടാ.

"ഭദ്രാനയാ ലിക്സരിതാം പ്രസാദം
പ്രസക്തഹംസാഗമയാ സ്വകാന്ത്യാ
ഉപാകൃതധ്വാന്തഘനപ്രവൃത്ത്യാ
ശരത്ത്വിഷാ ചന്ദ്രികയാ ബഭാസേ"

എന്നു വേദാന്താചാര്യമഹാകവി ഉപമിച്ചിട്ടുള്ളതുപോലെ ഈ കന്യകയാകുന്ന ഹംസി, സമ്പ്രാപ്തശരല്കാലത്തിൽ ഹിമവൽപർവ്വതോപരിസ്ഥലമാകുന്ന മാനസസരസ്സിൽനിന്നു മാളവത്തിലേക്കുകടന്ന ശരൽകാലത്തിലെ ചന്ദ്രികയുടെ കാന്തി എന്നപോലെ ശോഭിക്കുന്നു. ഇതിൽപ്പരം ഒരാനന്ദോത്സവം വേറെയില്ല. മാളവൻ അവളെ പ്രത്യേകം ഒരു കൊട്ടാരത്തിൽ പാർപ്പിച്ചു. അവളെ ശുഭമുഹൂർത്തത്തിൽ വിവാഹം ചെയ്യേണ്ട ആവശ്യകതയെക്കുറിച്ചു അവളോടു ചോദിച്ചു്, അതിലേക്കു് ആറുമാസക്കാലം ഗൗരീവ്രതമുണ്ടെന്നും അതിൻെറ പരിസമാപ്തിക്കുശേഷം വിവാഹം സമ്മതമാണെന്നും അവൾ മറുപടി പറഞ്ഞു. മാളവൻ സമ്മതിച്ചു വ്രതാചരണത്തിനു് ആവശ്യമുള്ള സകല ഒരുക്കങ്ങളും തയ്യാറാക്കി കൊടുക്കുകയും വ്രതം ഇടങ്ങുകയും ചെയ്തു.

ഹിമാലയത്തിൻെറ അടിവാരത്തിൽ തലയറുങ്ങി മരിച്ചുപോയ ആമയായ രാജകുമാരൻെറ പത്നിമാർ മൂന്നുപേരും ക്ലിപ്തകാലങ്ങളിൽ അവൻ വന്നെത്താഞ്ഞുയാൽ, അവൻ സമയംചെയ്തിരുന്നതുപോലെ അവിടെയെത്തി. മരിച്ചുകിടക്കുന്ന രാജകുമാരനെക്കണ്ടു മൂന്നുപേരും ഒന്നുപോലെ വിലപിച്ചു. അവർ പരസ്പരം ചോദിച്ചു ഓരോരുത്തിക്കുമുള്ള അവൻെറ ബന്ധുതയെ മനസ്സിലാക്കി. അവർ മൂന്നുപേരും സാപത്ന്യദുഃഖത്തിൽ പങ്കുകൊണ്ടു് വളരെനേരം വിലപിച്ചുകൊണ്ടു് കാല്ക്കലും തലയ്ക്കലും ഇരുന്നു. ആ സമയം മൂന്നാമത്തെ പത്നിയായ മൈത്രേയി എന്നവൾ മററു രണ്ടുപേരോടും ഇങ്ങനെ പറഞ്ഞു. നാം ഇവിടെ കൂടിയിരുന്നു് ഇങ്ങനെ വിലപിക്കമാത്രം ചെയ്തതുകൊണ്ടു ഫലമില്ല. മരിച്ചുവനെ ഉദ്ദേശിച്ചു് എത്രതന്നെ ക്ലേശിച്ചാലും അതു് നിഷ്പ്രയോജനവുമാകുന്നു. ഇദ്ദേഹത്തെ ജീവിപ്പിക്കുവാൻ വല്ല മാർഗ്ഗവുമുണ്ടോ എന്നു ആലോചിക്കയാണു വേണ്ടതു്. അതുകേട്ടു് "ജീവിപ്പിക്കേണ്ടതിലേക്കു് എന്തെല്ലാം പ്രയത്നിക്കേണ്ടതുണ്ടോ അതിനെല്ലാം ഒരുക്കമുണ്ടു്. എന്നാൽ എന്താണു് ചെയ്യാനുള്ളതെന്നു നിശ്ചയിക്കേണ്ട ഭാരം അങ്ങോട്ടുതന്നെ ഞങ്ങൾ ചുമതലപ്പെടുത്തുന്നു." എന്നു് ആദ്യഭാര്യയായ കാന്തിമതിയും രണ്ടാമത്തവളായ കോകിലവും പറഞ്ഞു. എന്നാൽ നിങ്ങൾ അദ്ദേഹത്തെ നിവർത്തിക്കിടത്തണം. ഉടഞ്ഞ തലയോട്ടിപിടിച്ചു നേരെയാക്കിവയ്ക്കണം. ഞാൻ കുളികഴിഞ്ഞു വന്നേക്കാം എന്നു പറഞ്ഞിട്ടു്, മൈത്രേയി കുളിക്കുവാൻ അടുത്തുള്ള പൊയ്കയിലേക്കു പോയി.

അവൾ പൊയ്കയിലിറങ്ങി മുങ്ങിക്കുളിച്ചു നിവർന്നുനിന്നിട്ടു് ശ്രീപരമേശ്വരനെ ഗാഢമായി മനസ്സിൽ കണ്ടുകൊണ്ടു ഭജിച്ചു. ആമയായ

രാജകുമാരന്മാരെപ്പോലെ, മൈത്രേയിയും ദിവ്യശക്തിയുടെ പ്രഭാവത്താൽ ജനിച്ചവളായിരുന്നു. തന്നിമിത്തം ശ്രീപരമേശ്വരൻ ആവിർഭവിച്ചു കുറേ ജലവും ഒരു പിരമ്പും കൊടുത്തു മറഞ്ഞു. അവരും അതിലേക്കു ഭഗവാന്റെ കൃതകരുണയ്ക്കായി നമിച്ചുകൊണ്ടു് പെട്ടിയിൽനിന്നും കയറി. അവരുടെ അടുക്കൽചെന്നു്, ആ മൃതദേഹത്തിനു മൂന്നുപ്രദക്ഷിണം ചെയ്യുകയും ജലംകൊണ്ടു് ദേഹമെല്ലാം സേചനം ചെയ്യുകയും "എഴുന്നേല്ക്കുക" എന്നുപറഞ്ഞു് പിരമ്പുകൊണ്ടു തട്ടുകയും ചെയ്തു. ആ സമയം അവർക്കു അത്യത്ഭുതം ജനിക്കുമാറു ആ രാജകുമാരൻ ഉണർന്നെഴുന്നേല്ക്കുന്നവൻ എന്നപോലെ എഴുന്നേറ്റിരുന്നു. തദവസരത്തിൽ കാന്തിമതിക്കും കോകിലത്തിനും ഉണ്ടായ വിസ്മയം അതിശയിതമായിരുന്നു. അനന്തരം കാന്തിമതി അവിടെ നടന്ന സംഗതികളെല്ലാം രാജകുമാരനെ അറിയിച്ചു. "നിങ്ങളെല്ലാം ഇവിടെ വന്നുചേരണമെന്നു ഞാൻ ആവശ്യപ്പെട്ടിരുന്നതും ഇതിനായിത്തന്നെയായിരുന്നു. ഈ ആപത്തിനെ ഞാൻ മുൻകൂട്ടി കണ്ടിരുന്നു. അതിലേക്കു നിങ്ങളുടെ സാന്നിദ്ധ്യം സിദ്ധപ്രയോഗമായും കരുതിയിരുന്നു. നമ്മുടെയെല്ലാം ജീവിതശേഷത്താൽ, നിർദ്ദേശിച്ചതുപോലെതന്നെ ഫലപ്രാപ്തിയുമുണ്ടായി" എന്നു പറഞ്ഞിട്ടു് അവൻ പത്നിമാരോടൊന്നിച്ചു മടങ്ങി. നേരെ മൈത്രേയിയുടെ രാജ്യത്തിലേക്കു പോയി. അവിടെനിന്നും ലഭിച്ച അനവധി ധനവും സൈന്യങ്ങളുമായി കോകിലത്തിന്റെ രാജ്യത്തിലേക്കുചെന്നു. അവിടെനിന്നും ധാരാളം ധനവും സൈന്യങ്ങളും ലഭിച്ചു. മൂന്നാമതായി കാന്തിമതിയുടെ രാജ്യത്തിൽ ചെന്നു. അവിടെയും അവർക്കു അനവധി ധനവും സൈന്യവും നൽകി സല്ക്കരിച്ചു

ഒടുവിൽ രാജകുമാരൻ മൂന്നു രാജകുമാരികളോടും ധനത്തോടും സൈന്യങ്ങളോടും സ്വരാജ്യത്തേക്കു തിരിച്ചു. അവർ സ്വരാജ്യത്തിലെത്തി. എന്നാൽ, രാജകുമാരന്റെ നിഗൂഢവാസം കുറേക്കാലത്തേക്കുകൂടി വേണ്ടിയിരുന്നതിനാൽ, ഈ ഘോഷയാത്രയെ അതേനിലയിൽ നയിക്കുവാൻ തരമില്ലാതായി. സൈന്യങ്ങളെ പ്രധാനനഗരത്തിൽനിന്നും കുറച്ചധികം അകലെയായി താമസിപ്പിച്ചിട്ടു് അവർ നാലുപേരുമായി ഒരു രാത്രിയിൽ സ്വഗൃഹത്തിലെത്തി. പുത്രന്റെ വരവു കാത്തിരുന്ന മാളവന്റെ മൂത്ത രാജ്ഞിക്കു് പുത്രനേയും അവന്റെ മൂന്നുപത്നിമാരായ രാജകുമാരികളെയും കാണ്മാൻ യോഗം ലഭിച്ചതിൽ അളവററ സന്തോഷമുണ്ടായി. തന്റെ നേരെ അതുലമാക്കിച്ചെയ്ത കാരുണ്യാമൃതധാരയ്ക്കായി അവരും ജഗദീശനെ ഭക്തിപൂർവ്വം സ്തുതിച്ചു. അവർ പരസ്പരം കുശലങ്ങളന്വേഷിച്ചും ചരിത്രങ്ങളും പറഞ്ഞും ആനന്ദിച്ചു. മൂത്തരാജ്ഞി, തന്റെ പുത്രന്റെ അഭിമതം അനുസരിച്ചു ആ മൂന്നു കുമാരികളെയും പുത്രനെയും പുറത്തേക്കു കാണിക്കാതെ ഗൂഢവാസതിയിലാക്കി സൂക്ഷിച്ചു. ഈ സംഗതി അവിടുള്ള ഭൃത്യർക്കുപോലും അറിവാൻ കഴിയാത്തവിധം ഗോപനംചെയ്തു.

ഇങ്ങനെയിരിക്കെ, ഹിമാലയകന്യകയുടെ ബ്രഹ്മവ്രതം അവസാനിച്ചു. അവൾ വ്രതമനുഷ്ഠിച്ചതു് ആമയായ രാജകുമാരനെക്കണ്ടുപിടിക്കുവാനും അവൻ ജീവിച്ചുവോ എന്നറിയുവാനുംവേണ്ടിയായിരുന്നു. എന്നാൽ അവളുടെ ശ്രമം വിഫലമായി, അവൾക്കു് അവനെക്കുറിച്ചു് യാതൊന്നും അറിവാൻ കഴിഞ്ഞില്ല. എങ്കിലും, അവൾ അതുകൊണ്ടും നിരസ്താശയായില്ല. ഒന്നുകൂടി പരീക്ഷിക്കതന്നെ എന്നു നിശ്ചയിച്ചു മാളവനെ വരുത്തി ഇങ്ങനെ പറഞ്ഞു:—രാജൻ! എന്റെ വ്രതം സമാപിച്ചു. വിവാഹത്തിനു തയ്യാറാക്കിക്കൊള്ളുക. വിവാഹം നടക്കണമെങ്കിൽ, സപ്തസമുദ്രങ്ങൾക്കപ്പുറമുള്ള കോളണ്ഡവനത്തിൽനിന്നു നീലത്താമരപ്പുഷ്പം വരുത്തേണ്ടിയിരിക്കുന്നു. അതു് ആ വനത്തിലുള്ള ഒരു മഹാജലാശയത്തിലുണ്ടു്. ആ പുഷ്പത്തിനു ആയിരം ദളങ്ങളും ഇന്ദ്രനീലംപോലുള്ള വർണ്ണവുമുണ്ടായിരിക്കും. അതു കൊണ്ടുവരുവാൻ ഏർപ്പാടുചെയ്യുക. അതു വന്നുകഴിഞ്ഞാൽ ഉടൻ വിവാഹം നടത്തിക്കൊള്ളാം.” മാളവൻ അക്ഷണം തന്നെ തന്റെ രണ്ടുപുത്രന്മാരേയും സപ്തസമുദ്രങ്ങൾക്കപ്പുറമുള്ള നീലത്താമര കൊണ്ടുവരുവാനേല്പിച്ചയച്ചു. അവർ സന്തുഷ്ടരായി യാത്രപറഞ്ഞുപിരിഞ്ഞു.

ഹിമാലയകന്യക ഇങ്ങനെ വിചാരിച്ചു: “ഈ ദിവ്യകസുമം ഇവരാൽ ദുഷ്പ്രാപമാകുന്നു. മറേറ രാജകുമാരൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ ഇതു കൊണ്ടുവരും. കൊണ്ടുവന്നാൽ അവൻ ജീവിച്ചിട്ടുണ്ടെന്നുള്ളതുതീർച്ചതന്നെ. അവൾ പിന്നീടു പുഷ്പത്തിന്റെവരവുംകാത്തിരുന്നു. രാജകുമാരന്മാർ രണ്ടുപേരും പുറപ്പെട്ടു സമുദ്രക്കരയിലെത്തി. ഊക്കോടെ പാഞ്ഞു കരയിലേക്കു തല്ലിയലച്ചും ഗംഭീരമായി ഗർജ്ജിച്ചുംകൊണ്ടിരിക്കുന്ന തരംഗപരമ്പരകളോടുകൂടിയ സമുദ്രത്തെക്കണ്ടു്, അവർ വല്ലാതെ ഭയന്നു. ആ സമയം തങ്ങൾ ചാടിപ്പുറപ്പെട്ട വിഡ്ഢിത്തത്തെയും മുമ്പേ ചതിച്ചുകൊന്നവന്റെ കഥയുമോർത്തു് അവർ സമുദ്രത്തെനോക്കി കുറേനേരംനിന്നു.

“കൂലംകഷിച്ചുന്നതകക്ഷിയടിച്ചുലഞ്ഞാ-
വേലകലുങ്ങി തതിഭീകരമൂർമ്മിചൂടി,
കാലാനലൻ നടുനടുങ്ങിവിറയ്ക്കുമാറു
ഭൂലോകമിന്നലയുമാറലറുന്ന ഘോരം”

എന്നൊരു കവി വർണ്ണിച്ചകണക്കിൽതന്നെ സമുദ്രം ഭയജനകമായിത്തീർന്നിരിക്കുന്നു. ഈ ഒരു സമുദ്രത്തിന്റെ സ്ഥിതി ഇങ്ങനെയായാൽ മററുള്ള സമുദ്രങ്ങളുടെ സ്ഥിതി എന്തായിരിക്കുമെന്നു് ആരുകണ്ടു? ആ രാജകുമാരന്മാർ ഓർക്കുന്തോറും ഭയം വർദ്ധിച്ചുകൊണ്ടിരുന്നു.

“ലവണേക്ഷുസുരാസർപ്പിർദധിക്ഷീരം പയസ്തഥാ
സപ്തസാഗരമന്ത്യകതം മുനിഭിഃ സൂക്ഷ്മദർശിഭിഃ,

എന്ന സപ്തസാഗരങ്ങളെക്കടന്നു് അതിനപ്പുറത്തുള്ള കോളണ്ഡവനത്തിലുള്ള മഹാജലാശയത്തിന്റെ നടുവിൽനില്ക്കുന്ന നീലത്താമരയെ എങ്ങനെകൊണ്ടുവരുവാൻ സാധിക്കും? ഇതു് ദുർഘടമായ ഒരവസ്ഥതന്നെ.

അനന്തരത്തെ സഹായിയായ കാട്ടാളനെ കൊല്ലാതിരുന്നുവെങ്കിൽ അവൻ സാധിച്ചുതരുമായിരുന്നു. ആ മെച്ചം നമുക്കുതന്നെയിരിക്കണമെന്നുള്ള കാംക്ഷ നമ്മെക്കൊണ്ട് അവനെ കൊല്ലിപ്പിച്ചു. ഓരോ പ്രഭുക്കന്മാരെയും മറവും പററി നില്ക്കുന്ന എത്രയോ ആത്മവഞ്ചകന്മാർ യശഃകാംക്ഷികളായി എത്രയേറെ സുജനങ്ങളെ ദ്രോഹിക്കുന്നു! തങ്ങളുടെ യജമാനന്മാരുടെ മുൻപിൽ മിടുക്കന്മാരെന്ന് കാണിക്കുവാൻവേണ്ടി, കവിയശഃപ്രാർത്ഥികളും കർണ്ണേജപന്മാരുമായ എത്രയോ കൃത്രിമികൾ, ലോകത്തിലേയ്ക്കു വളരെ പ്രയോജനമുള്ള ഗുണവാന്മാരെ, സ്വാർത്ഥലാഭത്തെ മാത്രം ലാക്കാക്കിക്കൊണ്ട് ഗുണാപഹാരകരീതേനയും, ദോഷാരോപരീതേനയും ദ്രോഹിക്കുവാൻ ശ്രമിക്കുന്നു.

ഇവർ ഇങ്ങനെ മനോരാജ്യപര്യടനംകൊണ്ട് വിഹ്വലിതഭ്രമണരായി കടൽക്കരയിൽ ഇരിക്കവേതന്നെ, ആരുമയായ രാജകുമാരന് ഈ വസ്തുതകളെല്ലാം മനസ്സിലായിക്കഴിഞ്ഞു. നീലത്താമരകൊണ്ടുവരുവാൻ പോകുന്നതിനാൽ അമ്മയോടും കാന്തിമതിയോടും കോകിലയോടും വിവരം പറഞ്ഞു യാത്രവഴങ്ങി. മൂന്നാമത്തെ പത്നിയായ മൈത്രേയിയോടും യാത്രചോദിച്ചു. "അവിടുന്ന് സപ്തസമുദ്രങ്ങൾ എങ്ങനെ കടക്കും? അതിനപ്പുറമുള്ള കോദണ്ഡവനത്തിൽ എങ്ങനെ ചെല്ലും? അവിടെ അത്യുഗ്രനായ കോദണ്ഡരാക്ഷസനെ എങ്ങനെ സ്വാധീനംചെയ്യും? വലിയ തിമിംഗലമ്പോലെയുള്ള ഉഗ്രനക്രങ്ങളുടെ വാസസ്ഥാനമായ ആ ജലാശയത്തിൻനടുവിൽ എങ്ങനെ പ്രവേശിക്കും? നീലത്താമരപ്പൂവിനെ എങ്ങനെ കണ്ടുപിടിക്കും?" എന്നിങ്ങനെ ആ യുവതിരത്നം ചോദിച്ചു. പ്രിയതമേ! ഭവതിയുടെ സാന്നിദ്ധ്യവും സഹായവുമുള്ളപ്പോൾ എനിക്കെന്താണ് ഭയപ്പെടാനുള്ളത്? എല്ലാംനേരെയാകുമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു എന്ന് അവൻ മറുപടിപറഞ്ഞു.

അതുകേട്ട് അവൾ പ്രണയരസദ്യോതകമായ മന്ദഹാസംകൊണ്ട് അവന്റെ വിശ്വാസത്തിനു സുപ്രതിഷ്ഠയെച്ചെയ്തു. ഏഴു പാറക്കല്ലുകളും ഒരു കത്തും അവൾ അവന്റെ കൈയിൽ സമർപ്പിച്ചിട്ടിങ്ങനെ പറഞ്ഞു. അവിടുന്ന് സമുദ്രക്കരയിലെത്തി ഈ കല്ലുകളിലൊരെണ്ണമെടുത്തു കടലിലേക്കിട്ടുകൊണ്ടു മുൻവററി പിൻചേരുകയെന്നു പറയണം. അപ്പോൾ സമുദ്രത്തിലെ മുമ്പുറത്തുള്ള ജലം വററിക്കാണുകയും പുറകിൽ ശരിപ്പെട്ടുകാണുകയുംചെയ്യും. അതിലൂടെ നടന്നുപൊയ്ക്കൊള്ളാം. ഇങ്ങനെ ഏഴുകല്ലും ഉപയോഗിച്ചു സമുദ്രങ്ങളേഴുംകടന്നു മുമ്പോട്ടുചെല്ലുമ്പോൾ കോദണ്ഡവനമായി. അവിടെനിന്നു കോദണ്ഡരാക്ഷസനെന്നു വിളിക്കണം. ഉടൻ അവൻ വരും. ഈ കത്ത് അവന്റെകൈയിൽ കൊടുക്കണം. അവൻ ആ പുഷ്പം ലഭിക്കുന്നതിലേക്കു യത്നിക്കും. പുഷ്പവുംകൊണ്ടു സുഖമായ്വരിക.

അവളുടെ ഈ വാക്കുകേട്ടു അവൻ കരിവേഷത്തിൽത്തന്നെ പുറപ്പെട്ടു വിചാരമഗ്നരായിരിക്കുന്ന രാജകുമാരന്മാരുടെ മുമ്പിലെത്തി.

അവർ അവനെകണ്ടു ഭയന്നു. തങ്ങളാൽ ഒരിക്കൽ ഹതനായവൻ വീണ്ടും ജീവിച്ചുവന്നതുകണ്ടപ്പോഴം അവൾക്ക ഭയസംഭ്രാന്തികളുടെ സമ്മേളനത്തോടുകൂടിയ ഒരു ഉദ്വേഗമുണ്ടായി. കുറേനേരത്തേക്ക് അവർ സ്തബ്ധരായിത്തന്നെ ഇരുന്നുപോയി. അവർ കണ്ടതു യഥാർത്ഥത്തിലുള്ളതോ അഥവാ മാനസഭ്രാന്തിയോ സ്വപ്നംതന്നെയായിരിക്കുമോ എന്ന അല്പസമയത്തേക്ക തിട്ടപ്പെടുത്താൻ കഴിഞ്ഞില്ല. അവരുടെ ഹൃദയത്തിൽതിരക്കകൂട്ടിയിരുന്ന ചലനപരമ്പരകഠം ക്രമേണ അടങ്ങിവരശായി. എങ്കിലും അവൻെറ നേരേ നോക്കുന്നതിന് അവൾക്ക ധൈര്യമുണ്ടായില്ല. വിചാരവീചികളുടെസ്ഫുരണങ്ങളിൽതട്ടിയലഞ്ഞു നിന്നിരുന്ന യാത്രാവിഷയം കാർമ്മയിൽനിന്നും തിരോഭൂതമായി. നിങ്ങളിവിടെ വന്നിരുന്ന് വിചാരമജ്ജനം ചെയ്യുന്നതെന്തിന് എന്നുള്ള ചോദ്യം അവരെ ചിന്താനിദ്രയിൽനിന്നും ഉണർത്തുകയാൽ അവർ യാത്രാവിഷയം മറച്ചുവയ്ക്കാതെ, ഉള്ളവണ്ണം പറഞ്ഞുകേൾപ്പിച്ചു. 'ഇത്രേ ഉള്ളോ? ഇതിലേക്ക് നിങ്ങഠം വിചാരപ്പെടേണ്ടാ, ഇവിടെത്തന്നെ ഇരിക്കുക ഞാൻ പോയി കൊണ്ടുവന്നുതരാം' എന്നുപറഞ്ഞു അവൻ നേരേ കടലിലേക്കിറങ്ങി. ഒരുകല്ലിട്ടു മുൻവരി പിൻചേരുക എന്നു പറയുകയും മുമ്പോട്ടു പോകുംതോറും ജലം ഒഴിഞ്ഞുകൊണ്ടിരിക്കുകയും ചെയ്തു. ഇങ്ങനെ ഏഴു സമുദ്രങ്ങളും കടന്നു അഖിലാണ്ഡകോടിബ്രഹ്മാണ്ഡതീർത്ഥമുള്ള കോദണ്ഡവനത്തിലെത്തി "കോദണ്ഡരാക്ഷസൻ" എന്നുവിളിച്ചു. വിളികേട്ടുസാലകായനായ ഒരു രാക്ഷസൻ പാഞ്ഞെത്തി. അവൻെറ കൈയിൽ മൈത്രേയിയുടെ കത്തുകൊടുത്തു. അതു വാങ്ങിനോക്കി കണ്ണിലർപ്പിച്ചിട്ട് രാജകുമാരനേയും കൂട്ടിക്കൊണ്ടു അവൻ തീർത്ഥതീരത്തിൽ ചെന്ന് ഒരു ശബ്ദം പുറപ്പെടുവിച്ചപ്പോഠം ഒരു ഭയങ്കരനായ നക്രം വായുംപൊളിച്ചു കരയിലേക്കണഞ്ഞു. രാക്ഷസൻ ആ കത്തിനെ മുതലയുടെ വായിൽ ഇട്ടുകൊടുത്തു. അതുംകൊണ്ട് അവൻ നീന്തിപ്പോയി; രാജകുമാരനും രാക്ഷസനും ആ തീർത്ഥതീരത്തിൽത്തന്നെനിന്നു. ഒരുമണിക്കൂർകഴിഞ്ഞു നക്രം വീണ്ടും കരയിലേക്കണഞ്ഞു. അഞ്ചു് നീലത്താമരപ്പൂക്കളും വളരെ വിലപിടിച്ച രത്നാഭരണങ്ങളും രാജകുമാരനുകൊടുത്തു അവനെ മുതുകിൽ വഹിച്ചുകൊണ്ടു ഏഴു സമുദ്രങ്ങളും കടന്നു മാല്യവത്തിലെ സമുദ്രതീരത്തിൽഎത്തി രാജകുമാരനെ അവിടെ ഇറക്കിവിട്ടിട്ടു നക്രം യഥാസ്ഥാനത്തേക്ക് പോകുകയും ചെയ്തു.

ഇതാ! നിങ്ങഠംഅന്വേഷിച്ചുപുറപ്പെട്ട നീലത്താമര. ഇതിനെ പിതാവിൻെറപക്കൽ കൊടുക്കൂ എന്നുപറഞ്ഞിട്ടു ആമയായ രാജകുമാരൻ സ്വഗൃഹത്തിലേക്കപോയി. രാജകുമാരന്മാർ ആ കാട്ടാളൻെറ സൽസ്വഭാവത്തെ അഭിനന്ദിച്ചിട്ട് രാജധാനിയിലേക്ക മടങ്ങി, പിതാവിൻെറ കയ്യിൽ ഒന്നാവശ്യപ്പെട്ടതിലേക്ക അഞ്ചെണ്ണം എന്നു പറഞ്ഞു ആ പുഷ്പങ്ങളെ സമർപ്പിച്ചു. രാജാവു തൻെറ പുത്രന്മാരുടെ അന്യാദൃശമായ

വൈഭവംഓൎത്തു വിസ്മയിച്ചു. രാജാവു് അവൎക്കു പല സമ്മാനങ്ങളും നല്കി. അനന്തരം ആ പുഷ്പങ്ങളെ ഹിമാലയകന്യകവശം കൊടുത്തു. അവരും അവയെ വാങ്ങിനോക്കി. "ശരി ഇവതന്നെയാണു നീലത്താമരപ്പൂക്കൾ. അവളുടെ ഉദ്ദേശവുംസഫലമായി. മരിച്ചവൻ ജീവിക്കയും അവൻതന്നെ ഈ പുഷ്പങ്ങൾ കൊണ്ടുവരികയും ചെയ്തുവെന്നുള്ളതു് നിർവിവാദമാകുന്നു" എന്നിങ്ങനെ വിചാരിച്ചിട്ടു വിവാഹത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളുവാൻ അവരും സമ്മതിച്ചുപറഞ്ഞു.

മാല്യവന്റെ എഴുത്തനുസരിച്ചു എല്ലാ സാമന്തരാജാക്കന്മാരും ഹാജരായി. ആ സമയം അവരും രാജാവിനെ വരുത്തി ഇങ്ങനെ പറഞ്ഞു: "അവിടുത്തെ മൂത്ത പട്ടമഹിഷിയും അവരുടെ പുത്രനും അയാളുടെഭാൎയ്യമാരും വരണം. അവരെ അങ്ങുതന്നെ ചെന്നു ക്ഷണിക്കണം. അവർ വന്നശേഷമെ, ഞാൻ വരികയുള്ളു. ഈ അടിയന്തിരംനടത്തുവാൻ അങ്ങയുടെ മൂത്തപട്ടമഹിഷിയുടെ പുത്രനേ അൎഹതയുള്ളു." ഈ വൎത്തമാനം കേട്ടു അയാൾ അത്ഭുതപരതന്ത്രനായി. "ഇതെന്തൊരുകഥ. മൂത്തവൾക്കു പുത്രനുണ്ടോ, അവനെങ്ങനെയുണ്ടായി? ഞാനിളയവളെ വിവാഹംകഴിച്ചു് ഇവിടെ കൊണ്ടുവന്നതില്പിന്നെ മൂത്തവളെ കണ്ടിട്ടേഇല്ലല്ലോ! ആ സ്ഥിതിയിൽ അവൾക്കു പുത്രനുണ്ടാകാൻ ന്യായമെന്തു്? ഏതായാലും ഞാൻതന്നെ ചെല്ലാം. സംഗതികളെല്ലാം ഗ്രഹിക്കയും ചെയ്യാം" ഇങ്ങനെ നിശ്ചയിച്ചു് അയാൾതന്നെപോയി.

മൂത്ത രാജ്ഞിയുടെ കൊട്ടാരത്തിൽചെന്നപ്പോൾ കണ്ട സംഭവങ്ങൾ അയാളുടെ വിസ്മയത്തെയും വിചാരത്തെയും ശതഗുണീകരിപ്പിച്ചു. നടയിൽ കാവൽഭടനും ഉള്ളിൽ പട്ടാളവും വലിയ ആഡംബരവും മററുതൽക്കാലസാധിതമായ ഒരു വിശേഷമണിപ്പന്തലും പലവിധ അലങ്കാരങ്ങളും അവിടെ കാണപ്പെട്ടു. ഇതിന്റെയൊക്കെ അൎത്ഥമെന്തെന്നും, ഇതൊക്കെ എങ്ങനെയുണ്ടായിയെന്നും അയാൾ വളരെയൊക്കെ ആലോചിച്ചിട്ടും വ്യക്തമായില്ല. ആമയായ രാജകുമാരൻ ഗൃഹദ്വാരത്തോളം ചെന്നു പിതാവിനെ എതിരേററു കൊണ്ടുവന്നു് പുതുതായി സംസ്കരിക്കപ്പെട്ടിരുന്ന സിംഹാസനത്തിൽ ഇരുത്തി. ഭാൎയ്യ പവിത്രവും ശുദ്ധജലവുമായിച്ചെന്നു് അയാളുടെ പാദപ്രക്ഷാളനംചെയ്തു. ആ പാദഗളിതാംബുവിനെ എടുത്തു തന്റെയും പുത്രന്റെയും നെറുകയിൽ പ്രക്ഷേപണംചെയ്തു. അയാൾ പുത്രനെ നോക്കി. അതിതേജസ്വിയും ഓജസ്വിയും അമിതസൗന്ദൎയ്യധനനുമായികണ്ടു. അപ്പോഴേയ്ക്കു മൂന്നു രാജകുമാരികളുംചെന്നു നമസ്കരിച്ചു. അവരുടെനെറുകതൊട്ടനുഗ്രഹിച്ചു. തന്റെ ശരീരം സൎവ്വത്രസ്തബ്ധമായി. ഇങ്ങനെ ഒരു വിശേഷം അവിടെനടന്നിരുന്നതൊന്നുംതന്നെ ഇതുപൎയ്യന്തം അറിവാൻ കഴിയാതായ വൈചിത്ര്യത്തെ അയാൾ വെറുത്തു ഇത്രയേറെ സൈന്യങ്ങളും അവരെയെല്ലാം സംരക്ഷിക്കുന്നതിനുള്ള ധനവും എങ്ങിനെയുണ്ടായി? ഈ രാജകുമാരികളെ ആരു

വിവാഹം ചെയ്തുകൊടുത്തു എന്നെല്ലാമുള്ള വിചാരങ്ങളായിരുന്നു അയാളുടെ വിചാരവീഥിയിൽക്കൂടി കടന്നുപൊയ്ക്കൊണ്ടിരുന്നതു്.

രാജാവും മൂത്തരാജ്ഞിയും പുത്രനും പുത്രഭാര്യമാരും വിവാഹരംഗത്തിൽ തത്തൽസ്ഥാനങ്ങളിലമൎന്നു. ഒരു യവനികയിട്ട ആ രംഗത്തിന്റെ മദ്ധ്യത്തിലായി ഹിമാലയകന്യകയും ഇരുന്നു. വാദ്യഘോഷവും ചടചടായമാനങ്ങളായി നടന്നുകൊണ്ടിരുന്ന വെടികളുംകൊണ്ടു്, വൈവാഹികകൎമ്മത്തിന്റെ ഉപക്രമത്തെ ആശംസിച്ചശേഷം എല്ലാംനിശ്ശബ്ദമായി. മൂത്തരാജ്ഞിയുടെ അടുക്കലായിട്ടു് ഇളയരാജ്ഞിയും രാജാവിന്റെ സമീപത്തായി തന്റെ മൂന്നുപുത്രന്മാരും ഇരുന്നിരുന്നു. ആ സമയം ഹിമാലയകന്യക സദസ്യരെ അഭിസംബോധനം ചെയ്തിട്ടു മാളവന്റെ സകലചരിത്രവും അയാളുടെ ഇളയവിവാഹത്തിനുശേഷമുള്ള ജ്യേഷ്ഠപത്നീപരിത്യാഗവും മാമ്പഴലാഭവും ചാറുകൊണ്ടു് ഇളയവൎഗ്ഗം ബീജംകൊണ്ടു മൂത്തവൎഗ്ഗം ഉള്ള സന്താനോല്പത്തിയും അവിവേകമായി ഇളയവളുടെ പുത്രന്മാർ ജ്യേഷ്ഠപുത്രനെ അധൎമ്മമായി കൊലപ്പെടുത്തിയതും അവന്റെ പത്നിമാർ ജീവിപ്പിച്ചതും, നിയുക്തനല്ലെങ്കിലും പ്രഷ്ഠനായിനിന്നു പിതാവിന്റെ ഹിതം സാധിച്ചുകൊടുക്കാൻ സ്ഥിരവ്രതനായി പരിശ്രമിച്ചതും അവൻ ജീവിച്ചിരിപ്പുണ്ടോ എന്നറിവാൻ താൻ പരീക്ഷിച്ചതും, നീലത്താമര കൊണ്ടുവന്നപ്പോൾ അതു അവനെക്കൊണ്ടല്ലാതെ മററാരാലും സാധ്യമല്ലെന്നു തീൎച്ചയാക്കിയതും മററു സൎവ്വസംഗതികളും സവിസ്തരം പ്രസംഗിച്ചു. പ്രാസംഗികമായിട്ടു് ആമയായ രാജകുമാരന്റെ പല ഗുണങ്ങളും പ്രതിപാദിതമായി.

ഈ വിവരണംകേട്ട സകലജനങ്ങളും കഷ്ടം! കഷ്ടം! എന്നു പറയുകയും ഇളയരാജകുമാരന്മാരുടെ ചാപല്യശീലത്തെ വെറുക്കുകയും ചെയ്തു. മാളവനു് ഇതിലധികം ഒരു ലജ്ജാനുഭൂതിയുണ്ടാകാനില്ല. അയാൾ എഴുന്നേററു ദുഷ്കൎമ്മികളായ ഇളയപുത്രന്മാരെ പിടിച്ചു മൂത്തപുത്രന്റെ അരികിൽനിൎത്തിയിട്ടു്, ന്യായമായി ശിക്ഷിച്ചുകൊള്ളുവാൻപറഞ്ഞു. എന്നാൽ ധീരനും ലോകഹിതൈഷിയുമായ ആ മൂത്തകുമാരൻഎഴുന്നേററു് അവരെ പിടിച്ചു് തന്റെ മാറോടുചേൎത്താശ്ലേഷിക്കയും, ആനന്ദാശ്രുകൊണ്ടു് അവരുടെ മാലിന്യത്തെ മാൎജ്ജനംചെയ്കയും, അവരുടെ അപരാധത്തിനു ഞാൻ മാപ്പുകൊടുത്തിരിക്കുന്നു എന്നു പറകയും ചെയ്തു. ആ രംഗംമുഴുവൻ അവന്റെ മഹാമനസ്കതയെയും പ്രാണിദയാശീലത്തെയും പുകഴ്ത്തി.

ഉത്തരക്ഷണത്തിൽ സസന്തോഷം വിവാഹം നടന്നു. അവരെല്ലാപേരും യഥാസ്ഥാനങ്ങളിലേക്കു യാത്രപറഞ്ഞു. ആമയായ രാജകുമാരനിൽ രാജ്യത്തെ സമൎപ്പിച്ചുകൊണ്ടു്, പത്നിമാരോടുകൂടി മാളവൻ വാനപ്രസ്ഥത്തെ അവലംബിച്ചു. സഹോദരന്മാരെ ഓരോ സാമന്തരാജ്യാധിപത്യംകൊണ്ടു സന്തുഷ്ടരാക്കി. ഇങ്ങനെയുള്ള ഒരു പുണ്യശ്ലോകനല്ലയോ നിങ്ങളെ വിവാഹംചെയ്യുവാൻ സൎവ്വഥാ അൎഹനായിരിക്കുക എന്നു പറ

ത്തുകഥയവസാനിപ്പിച്ചു സൂൎയ്യൻ ഉദയപൎവ്വതത്തിന്റെമുകൾപ്പരപ്പിൽ നിന്നുകൊണ്ടു നാലുപാടും കിരണങ്ങളെ വീശിത്തുടങ്ങിയതുകണ്ടു ബുദ്ധി ചാതുൎയ്യനും രാജകുമാരിമാരും നിത്യകൎമ്മങ്ങൾക്കായി പിരിഞ്ഞു.

നാലാംദിവസത്തെ കഥ സമാപ്തം.

---

## അഞ്ചാംദിവസത്തെ കഥ

---

### ജഗൽപ്രതാപൻ.

പൂൎവ്വകാലത്തിൽ ഉദയഗിരി എന്നൊരു രാജ്യവും ഉദയനൻ എന്നൊരു രാജാവുമുണ്ടായിരുന്നു. ആ രാജാവിനു ഏഴുപുത്രന്മാരുണ്ടായി. അവരെല്ലാം വളൎന്നു യൗവനയുക്തരായി. അവൎക്കെല്ലാം വിദ്യയിലും കലകളിലും ആയോധനവിദ്യയിലും ഒന്നുപോലെ സാമൎത്ഥ്യമുണ്ടായിരുന്നു. രാജ്യത്തിന്റെ ഭരണചക്രത്തെ നിയന്ത്രിക്കുന്നതിനുള്ള നയവും യുക്തിയും കൊണ്ടു് ഭരണപീഠത്തെ അലങ്കരിക്കുന്നതിൽ അവൎക്കു അൎഹതയുണ്ടായിരുന്നു. ഇങ്ങനെയിരിക്കെ ഒരുദിവസം ഉദയനൻ ആഹ്ലാദകരവും രത്യാദികാമകലാവിഭവത്തിനു ഉത്തേജനകവും, ഹൃദയാകൎഷകവും, ആനന്ദപ്രദായകവുമായ രാകാചന്ദ്രപ്രകാശത്തിന്റെ സന്തൎപ്പണകരമായ ധവളിമ കണ്ടു് ആനന്ദിച്ചു ആയവസരത്തിൽ പലേ വിചാരപരമ്പരകൾ, അയാളുടെ മനോമണ്ഡലത്തിന്റെ ചക്രവാളത്തെ ഭേദിച്ചുകൊണ്ടിരുന്നു. ആകൎഷണീയമായ ആയവസരം എന്തിലേക്കു ഉപയുക്തമായിരിക്കുമെന്നൊരുചോദ്യം അയാളുടെ മനസ്സിൽ ഉദിച്ചു. പലേ ഉത്തരങ്ങളുംകൊണ്ടു് ഈ ചോദ്യത്തിന്റെ ഉദ്ദേശത്തെ സമൎത്ഥിക്കുവാൻ ശ്രമിച്ചുനോക്കി. തന്റെ പുത്രരുടെ അഭിപ്രായംകൂടി അറിയുവാനും അവരുടെ പ്രകൃതിയെപ്പരീക്ഷിക്കുവാനും ഇതു് ഉത്തമമായ ഒരവസരവും ഉപായവുമാണെന്നു് അയാൾകണ്ടു ഉടൻതന്നെ ഓരോ പുത്രന്റെയും ഗൃഹത്തിൽ, ഒരു ഭടന്റെ സഹായത്തെമാത്രം അവലംബിച്ചുകൊണ്ടു ചെന്നു് അവരുടെ അഭിപ്രായങ്ങളെ ശേഖരിച്ചു. അവ ഇങ്ങനെയായിരുന്നു—

ഒന്നാമൻ:—ഒരു നല്ല യുദ്ധത്തിനു ഈ അവസരം ഉപയുക്തമായിരിക്കും.

രണ്ടാമൻ:—നിലങ്ങളിൽനിന്നും വെള്ളം വററിക്കുവാൻ ചക്രം ചവുട്ടുന്ന പണിക്കു് ഈ സമയം അക്ലേശകരമായിരിക്കും.

മൂന്നാമൻ:—ഉഴവിനു് ഇതു നല്ല ഉത്സാഹപ്രേഷകമായിരിക്കും.

നാലാമൻ:—ദേശാടനത്തിനു അശ്രമകരമായ അവസരമിതാണു്.

അഞ്ചാമൻ:—മൃഗയാവിനോദത്തിന് ഈ അവസരം കൊള്ളാം.

ആറാമൻ:—കൂലിപ്പണികൊണ്ടു ജീവിക്കുന്നവർക്ക്, അവരുടെ പണിക്കുപറ്റിയ അവസരമാണിത്.

ഏഴാമൻ:— സകലരാജാക്കന്മാരെയും കീഴടക്കി ഏകച്ഛത്രാധിപനായിട്ട് ഇന്ദ്രൻ, അഗ്നി, വരുണൻ, നാഗരാജൻ ഇവരുടെ പുത്രിമാരായ ഭാര്യമാരുമായി വെൺകളിമട്ടുപ്പാ (ചന്ദ്രികാസൌധം) വിലിരുന്നു ചന്ദ്രികയേറ്റുല്ലസിക്കുന്നതിന് ഇതിനേക്കാൾ പറ്റിയ ഒരവസരമില്ല.

അതിമോഹത്തിൽ ചാടിയ ഏഴാമത്തെ പുത്രനായ ജഗൽപ്രതാപൻ്റെ അഭിപ്രായം അയാളിൽ നിരാശയേയുംകോപത്തേയുംജനിപ്പിച്ചു. ധൂർത്തനായ ഇവൻ്റെ സാന്നിദ്ധ്യം രാജ്യത്തിനു നാശകരമെന്ന് അയാൾ ഊഹിച്ചു. തന്നിമിത്തം അവനെ രാജ്യത്തിൽനിന്നും നിർദ്ദയമായി ബഹിഷ്കരിച്ചു. യാത്രയിൽ തൻ്റെ മാതാവിനാൽ ദത്തമായ ആയിരം വരാഹനമുണ്ടായിരുന്നു. അവൻ്റെ യാത്ര ഒരുപട്ടണത്തിലുള്ള ഒരു വൃദ്ധയുടെ ഗൃഹത്തിൽ അവസാനിച്ചു. പുത്രനില്ലാതിരുന്ന വിധവയായ അവർക്കു താരുണ്യപ്രായത്തിലെത്തിയ ആ മനോഹരകുമാരൻ്റെലാഭം ആനന്ദപ്രദമെന്നു തോന്നി. അവർക്കു പശുക്കളും എരുമകളും ധാരാളമുണ്ടായിരുന്നതിനാൽ ജഗൽപ്രതാപന് ഒരു നല്ല ജോലിയും ലഭിച്ചു. തെക്കും കിഴക്കും പടിഞ്ഞാറുംമാത്രമേ കന്നുകാലികളെ മേയ്ക്കുവാൻ അവർ അനുവദിച്ചിരുന്നുള്ളു. വടക്കേദിക്കിൽ പോകരുതെന്നുള്ള കർശനമായ ആജ്ഞയ്ക്കു കാരണമെന്തെന്നു അവൻ ചിലപ്പോഴൊക്കെ ചിന്തിച്ചുനോക്കാറുണ്ടായിരുന്നു. അതറിവാനുള്ള ഉൽക്കണ്ഠ കലശലായി. തന്നിൽനിന്ന് മറച്ചുവച്ചിരിക്കുന്നതും, തൻ്റെ ചിന്തയ്ക്കു വിഷയീഭവിക്കാതിരിക്കുന്നതും ആയ, ആ പ്രതിരോധഹേതു എന്തെന്നറികതന്നെ എന്നു അവൻ തീർച്ചയാക്കി. കുറേനാളുകളായി അവൻ്റെ ജിജ്ഞാസാകുലമായ മനോവൃത്തിയെ, ഇടംവലം തിരിയാതെ ഇളക്കിമറിച്ചിരുന്നതും ഒരു നല്ല പ്രഹസനത്തിൻ്റെ നിലയെ വഹിപ്പുവാക്കിത്തീർത്തിരുന്നതും ആയ വടക്കേദിക്കിലേക്ക്, അവൻ കന്നുകാലികളെ നയിച്ചു. അവിടം നല്ലപുല്ലുള്ളേടമായിരുന്നു. തന്നിമിത്തം കന്നുകാലികളെ തീറ്റാൻപറ്റിയ പ്രദേശവുമായിരുന്നു. അവൻ അവിടെല്ലാം ചുറ്റിനടന്നു കണ്ടു. പ്രാദേശികമായ യാതൊരു വ്യക്തിവിശേഷവും അവൻകണ്ടില്ല. സൂർയ്യൻ്റെ ചുട്ടുപഴുത്ത കിരണങ്ങളോടുകൂടി നിപതിച്ചുകൊണ്ടിരുന്ന വെയിലിൻ്റെ ചൂടേറ്റവും അതിൽ തട്ടിവരുന്ന തീജ്ജ്വാലപോലുള്ള വരണ്ട കാറ്റേറ്റും അവൻ്റെ ദേഹോഷ്മാവ് പതിവിൽകവിഞ്ഞു തപ്തമായി. രോമദ്വാരങ്ങളിലൂടെ ആവികണങ്ങൾ പുകഞ്ഞു പുറപ്പെടുന്നതായിത്തോന്നി. ത്വക്കുകൾക്ക നീറ്റലുണ്ടായി. അവൻ ഞാവൽമരങ്ങളുടെ നിഴലുകളിൽപ്പെട്ട്, ആ ഉഗ്രമായ മാദ്ധ്യന്ദിനത്തെ സമാരാധിച്ചു. അവൻ നിഴലിൽ കിടന്നു മേല്പോട്ടുനോക്കിയപ്പോൾ, കാർഞ്ഞിപ്പഴങ്ങളോടുകൂടിയ

ഞാവൽപ്പഴക്കുലകൾ, ആശ്രിതലോകത്തെ ആശ്വസിപ്പിക്കാൻ തയ്യാറാക്കി നിർത്തിയിരിക്കുന്നതുകണ്ട്, അവൻ പ്രകൃതിദേവിയുടെ ഔചിത്യവൃത്തിക്കായി നന്ദിപറഞ്ഞുപോകതന്നെചെയ്തു.

അവൻ ഞാവൽമരങ്ങളിൽ കയറിയിരുന്നു ഫലങ്ങൾ പറിച്ചുതിന്നുകൊണ്ടിരിക്കവേ, അവന്റെ ദൃഷ്ടിപഥത്തിൽ അവിചാരിതമായിത്തന്നെ കുറെ അകലത്തായി സ്ഫടികസോപാനപങ്ക്തികളുള്ള ഒരു കുളവും മനോഹരങ്ങളായ നികുഞ്ജങ്ങൾകൊണ്ടലംകൃതമായ പരിസരങ്ങളും ലോകത്തെ സൗന്ദര്യവിശേഷത്തെ അധഃകരിക്കത്തക്ക രൂപസൗഭാഗ്യങ്ങൾകൊണ്ട് സമ്പന്നയായ ഒരു സ്ത്രീരത്നത്തേയുംകണ്ട് അവന്റെ ഹൃദയം പ്രഫുല്ലമായും ശരീരം പുളകിതമായും ഭവിച്ചു. അവൻ തല്ക്കാലവൃത്തിയെ നിർത്തിവച്ച്, മന്ദംമന്ദം കീഴോട്ടിറങ്ങി നേരേ കുളക്കരയിലേക്കു നടന്നു. അവൻ ഒരു വള്ളിക്കുടിൽമറഞ്ഞുനിന്ന് അവളുടെ ആകാരസുഷമയെ പരിശോധിച്ചു. അവന്റെ ഹൃദയാകാശം അവളിൽ തറഞ്ഞുകയറി പുളകോദ്ഗമകാരിയായ അവളുടെ സിരാസഞ്ചയത്തെ ചലിപ്പിക്കുന്ന ഒരു കാന്തവികാരം അവളിൽ ആപതിച്ചപ്പോൾ അവൾ താനറിയാതെതന്നെ നാലുപാടും തിരിഞ്ഞുനോക്കി. തന്നെ അവൾ കണ്ടിരിക്കുമെന്നും, തന്നിമിത്തം അവളുടെ തിരോധാനം പെട്ടെന്നുണ്ടാകാനിടയുണ്ടെന്നും ഓർത്തിട്ട് അവൻ മെല്ലെച്ചെന്ന് അവളുടെ വസ്ത്രം എടുത്തുകൊണ്ടോടി. അപ്പോഴേ അവൾ അവനെക്കണ്ടുള്ളു. അവൾ കുളത്തിൽനിന്നു കയറി, അവന്റെ പിന്നാലെ പാഞ്ഞു. 'എന്നെപ്പാർ, എൻ അഴകെപ്പാർ' എന്നു പറഞ്ഞുകൊണ്ടാണ് അവൾ അവനെ പിന്തുടർന്നിരുന്നത്. അതുകേട്ട് അവൻ തിരിഞ്ഞുനോക്കിയതും അവളുടെ ശാപത്താൽ ശിലയായിഭവിച്ചതും ഒന്നിച്ചുകഴിഞ്ഞു. അവൾ വസ്ത്രവും കൊണ്ടു മടങ്ങിപ്പോകയും ചെയ്തു.

അന്നുവൈകുന്നേരം കന്നുകാലികൾ തനിയേതന്നെ വൃന്ദയുടെ ഗൃഹത്തിൽചെല്ലുകയായിരുന്നു. അതുകൊണ്ട് അവൻ വടക്കേദിക്കിൽപോയിരിക്കുമെന്നും അപകടം പിണഞ്ഞിരിക്കുമെന്നും അവൾ ഊഹിച്ചു. അപ്പോൾതന്നെചെന്ന് അവനെജീവിപ്പിച്ചുകൊണ്ടുപോരുകയും അവൾ ഇന്ദ്രപുത്രിയായ സംക്രന്ദിനിയാണെന്നവനെ മനസ്സിലാക്കുകയുംചെയ്തു. അവന് അവളുടെമേൽ ആശയുണ്ടെന്നും അതു സാധിക്കതന്നെവേണമെന്നും അവനു ഉല്ക്കണ്ഠയുണ്ടെന്നും വൃന്ദ മനസ്സിലാക്കിയിട്ട് അവനോടിങ്ങനെപറഞ്ഞു. നാളെ നീപോയി അവൾ വസ്ത്രംഅഴിച്ചു കുളക്കരയിൽ വച്ചിട്ട് കുളിക്കാൻ ഇറങ്ങുന്ന അവസരംനോക്കി, ആ വസ്ത്രത്തെഎടുത്തുകൊണ്ടോടിപ്പോരണം. അവൾ എന്തുപറഞ്ഞാലും തിരിഞ്ഞുനോക്കരുത്. ഇവിടെ വന്നാൽ ഞാനെല്ലാം ശരിപ്പെടുത്തിക്കൊള്ളാം.

അവൻ അതിൻവണ്ണംചെയ്തു. അടുത്തദിവസം അവളുടെ ഉടുപുടവയെടുത്തുകൊണ്ടോടി. അവൾ പലതും പറഞ്ഞുകൊണ്ട് അവനെ

പിന്തുടർന്നു. അവൻ വൃദ്ധയുടെ അടുത്തെത്തി. വൃദ്ധ അവൻെറ കൈയിൽ നിന്നും വസ്ത്രം വാങ്ങി അവൻെറ തുടപിളർന്ന് അതിനുള്ളിൽ വസ്ത്രവും കുറച്ചു ഭസ്മംതേച്ച് മുറിവു കാണാതാക്കുകയുംചെയ്തു. അപ്പോഴേക്ക് അവളും പാഞ്ഞെത്തി. അപ്പോൾ വൃദ്ധ ഒരു വസ്ത്രംകൊടുത്ത് അവിടെ പാർപ്പിച്ചു. അന്നുമുതൽ വൃദ്ധയുടെ തന്ത്രത്താൽ അവർ ഭാര്യാഭർത്താക്കളായി താമസിച്ചു. പിന്നീട് അവിടെ അധികകാലം ജഗൽപ്രതാപനും സംക്രന്ദിനിയും പാർത്തില്ല. അവർ വൃദ്ധയുടെ ഉപദേശങ്ങളും സഹായങ്ങളുംകൊണ്ട് ദേശാടനംചെയ്ത് ഒരു രാജ്യത്തിലെത്തി. അവർ നഗരപ്രാന്തത്തിലുള്ള മാർഗ്ഗമദ്ധ്യത്തിൽ നിൽക്കുന്ന അരയാൽച്ചുവട്ടിൽ വിശ്രമിക്കുന്ന അവസരത്തിൽ അവിടത്തെ മന്ത്രിയായ കർണ്ണേജപൻ ആ വഴി പോകുന്നുണ്ടായിരുന്നു. അവൻ അകസ്മാൽ ഇവരെക്കണ്ടു ലോകത്തിൻെറ വിജയലക്ഷ്മിയാകുമാറു പ്രശോഭിക്കുന്നവളും ശോഭാസർവ്വസ്വവും തരുണീകുലകൂടസ്ഥയും എന്നു തീർച്ചപറയാവുന്നവളുമായ സംക്രന്ദിനിയുടെ രൂപസൗഭാഗ്യം, അവൻെറ മനസ്സിനു കഷ്ടാന്തരവ്യാപൃതികമായ പ്രയത്നത്തിലേക്കു പ്രേഷകമായി ഭവിച്ചു. അവൻ നേരെ കൊട്ടാരത്തിൽച്ചെന്നു ആ വസ്തുതയെ രാജാവിനോടു പറഞ്ഞു. സപ്രമോദപുരസ്സരം, വേശ്യാലമ്പടപദവിയിൽ പ്രതിഷ്ഠ ലഭിച്ചവനുമായ രാജാവിന് അവളെ ലഭിക്കണമെന്നായി. അതിലേക്ക് അവർ രണ്ടുപേരുടെയും ആലോചനാഫലമായിട്ടു, ജഗൽപ്രതാപനെ വരുത്തി കൊട്ടാരത്തിൽ ഒരുദ്യോഗസ്ഥനായി നിയമിച്ച് അവനു സൈനികമായ ഒരു നേതൃസ്ഥാനം കൊടുത്തു. അതിനാൽ ജഗൽപ്രതാപനും പത്നിയും അവിടെ പാർപ്പാക്കി. അവരുടെ അധിവാസം അവിടെ കുറച്ചുകഴിഞ്ഞപ്പോൾ, അവനെ പത്നിയുടെ അടുക്കൽ നിന്നും മാറ്റുവാനുള്ള ആലോചനയായി. ഇതിൻെറ ഫലമായി കാർക്കോടകവിഷം കൊണ്ടുവരാൻ ജഗൽപ്രതാപൻ നിർബന്ധിതനായി. അവൻ സംക്രന്ദിനിയോട് ഒരു കത്തുവാങ്ങിക്കൊണ്ടുപോയി ഒരു സർപ്പബിലത്തിലിട്ടു. ഒരു വലിയ സർപ്പം വന്ന് അവനോടു കണ്ണടച്ചുനില്ക്കുവാൻ പറഞ്ഞു. അവൻ അങ്ങനെ ചെയ്തു. കണ്ണുതുറന്നപ്പോൾ അവൻ നാഗരാജാവിൻെറ അടുക്കൽ നില്ക്കുന്നതായിക്കണ്ടു. അവിടെനിന്നു കാർക്കോടകവിഷത്തെയും, നാഗരാജാവിൻെറ പുത്രിയെയും അവനു നൽകി. പൂർവ്വസ്ഥിതിയിൽ അവൻ കണ്ണുതുറന്നപ്പോൾ അവൻെറ പത്നിയായ സംക്രന്ദിനിയുടെ ഗൃഹത്തിലെത്തിയെന്നറിഞ്ഞു സന്തോഷിച്ചു.

ജഗൽപ്രതാപൻ രാജാവിനേയുംകൂട്ടി ഒരു വിജനപ്രദേശത്തുചെന്ന് വിഷംവെച്ചിരുന്ന കരണ്ഡം തുറന്നു. അപ്പോൾ അവിടെ കൂടിയിരുന്നവർക്കെല്ലാം വിസ്മയഭയസങ്കലിതമായ ഒരു ചേതോവികാരത്തെ ജനിപ്പിച്ചുകൊണ്ട്, വിഷജ്വാല വായുവിലേക്കു ലയിച്ചു. അവിടെക്കാണപ്പെട്ട വൃക്ഷലതാഗുല്മങ്ങളെല്ലാം കരിഞ്ഞുപോയി. അവിടെനിന്ന് അവരെല്ലാം യഥാസ്ഥാനങ്ങളിലേക്കു മടങ്ങി. രാജാവിൻെറ ഹൃദയത്തിൽ കടികൊ

ങ്ങിരുന്ന കാമചാരിത്വബുദ്ധി പിന്നെയും വിജൃംഭിച്ചു. അതിന്റെ ഫലമായി ജഗൽപ്രതാപൻ മകരമത്സ്യത്തിന്റെ പിത്തംകൊണ്ടുവരുവാൻ നിയുക്തനായി. അവൻ സംക്രന്ദിനിയുടെ കത്തുംകൊണ്ടുപോയി, ആ ലിഖിതത്തെ കടലിലിട്ടു. ഒരു വലിയ മകരമത്സ്യം പൊങ്ങിവന്ന്, അവനെ മുതുകിൽ വഹിച്ചുകൊണ്ടുപോയി. കുറെ കഴിഞ്ഞപ്പോൾ അവനോടു കണ്ണടച്ചുകൊള്ളുവാൻ പറഞ്ഞു. അവൻ കണ്ണുതുറന്നപ്പോൾ വരുണഗേഹത്തിൽ എത്തിയിരിക്കുന്നതായികണ്ടു. വരുണൻ സന്തോഷിച്ചു തന്റെ മകളെ അവനുകൊടുത്തു മടക്കിഅയച്ചു. വീണ്ടും കണ്ണടച്ചു ചിലനിമിഷങ്ങൾ കഴിഞ്ഞു കണ്ണുതുറന്നു. ആ സമയം അവനും വരുണന്റെ പുത്രിയും ആ മഹാജലജന്തുവിന്റെ മുതുകിൽ ഇരിക്കുന്നതായി ഗ്രഹിച്ചു. നേരെ കരയ്ക്കടുത്തു വിവരം സമുദ്രപാലകൻ മുഖേന രാജാവിനെ അറിയിച്ചു. ജഗൽപ്രതാപൻ സമുദ്രതീരത്തിൽ മകരമത്സ്യത്തിന്റെ പുറത്തു കയറി വന്നിരിക്കുന്നുവെന്നുകേട്ട് രാജാവു നടുങ്ങി. ഇവൻ ഒരസാമാന്യനാണ്. മകരമത്സ്യത്തിന്റെ പുറത്തുകയറി സവാരിചെയ്യുകയെന്നതു് കേവലം മനുഷ്യസാദ്ധ്യമല്ല. ആ സ്ഥിതിക്ക് അവനെ പരീക്ഷിക്കുന്നതു വ്യർത്ഥമാകുന്നു. ദിനം മാറിപ്പോവുകയാൽ ഇപ്പോൾ മകരപിത്തം ആവശ്യമില്ലെന്നും അവൻ പോന്നുകൊള്ളട്ടേ എന്നും രാജാവു കല്പിച്ചിരിക്കുന്നതായി ജഗൽപ്രതാപനെ അറിയിച്ചു. അവൻ ആ വലിയ ജന്തുവിനെ വിട്ടയച്ചിട്ട് സ്വഗൃഹത്തിലേക്കുപോയി. നാം പരീക്ഷിക്കുന്തോറും അവനു ഓരോസ്ത്രീകളെ കൂടുതൽകൂടുതലായി ലഭിക്കുന്നു എന്നല്ലാതെ, നമുക്കതുകൊണ്ടു യാതൊരു ഫലവുമുണ്ടാകുന്നില്ല. ഇനിയെന്താണു നമ്മുടെ ഉദ്ദേശസിദ്ധിക്കു ചെയ്യേണ്ടതു്? എന്നു രാജാവു മന്ത്രിയോടു ചോദിച്ചു:—"ഇനിയൊരു പരീക്ഷകൂടിയുണ്ട്. അതിലും അവൻ ജയിക്കുന്നതായിരുന്നാൽ പിന്നെ അവൻ അജയ്യനാണെന്നു തീരുമാനിച്ചുകൊണ്ട്, ഈ ചിന്തയിൽനിന്നും നമുക്കു പിന്മാറാം" എന്നു മന്ത്രി മറുപടിപറഞ്ഞു. "എന്താണതു്" എന്നു രാജാവു വീണ്ടും ചോദിച്ചു. "നമ്മുടെ മരിച്ചുപോയ മാതാപിതാക്കന്മാർക്കു കൊടുക്കാനായി ഓരോ കത്തെഴുതി അവന്റെ പക്കൽ കൊടുക്കണം. അതിനു അവരുടെ മറുപടി വാങ്ങിവരുന്നതിലേക്കു പറഞ്ഞേല്പിക്കയും ചെയ്യണം. ഇതു ജാലവിദ്യയ്ക്കു വശീഭവിക്കാത്ത ഒരു വിഷയമാകയാൽ കാര്യംനേടാതെ മടങ്ങിയെത്തുവാൻ സാദ്ധ്യമല്ല. അവൻ മടങ്ങിയെത്തുകയില്ലെന്നു ബോദ്ധ്യമായാൽ, ആ സ്ത്രീരത്നങ്ങളെ സമാശ്വസിപ്പിക്കയെന്ന വ്യാജേന നമുക്കു കൂട്ടിക്കൊണ്ടുവന്നു പാർപ്പിക്കയും ചെയ്യാം" എന്നു മന്ത്രി മറുപടിപറഞ്ഞു.

അവർ പറഞ്ഞൊത്തതുപോലെ, രാജാവിന്റെയും മന്ത്രിയുടെയും വകയായി ഓരോ കത്തുകൾ ജഗൽപ്രതാപൻവശം ഏല്പിച്ചു മറുപടി കൊണ്ടുവരണം എന്നും അല്ലാതെവന്നാൽ കഠിനദണ്ഡത്തിനു പാത്രീഭവിക്കുമെന്നും ശാസിച്ചിരുന്നു. അവൻ ആ കത്തുവാങ്ങി സ്വഗൃഹത്തിൽ

മെന്ന വിവരം സംക്രന്ദിനിയെ അറിയിച്ചു. നിങ്ങളെ എതുവിധേനയെങ്കിലും നശിപ്പിച്ചിട്ട്, ഞങ്ങളെ സ്വാധീനം ചെയ്യുന്നതിലേക്കുള്ള ഒരു സമ്പ്രദായമാണ് അവർ അനുഷ്ഠിക്കുന്ന പ്രക്രമങ്ങൾ. ഈ പ്രകൃതിയെ അവരിൽനിന്നു മാററിക്കളവാൻ കഴികയില്ല. ഈ ദുഷ്ക്രമങ്ങൾക്കു തക്കവണ്ണം അവരെ ശിക്ഷിക്കാതിരിക്കാൻ നിവൃത്തിയില്ല. ഇങ്ങോട്ടു ദ്രോഹം ചെയ്യുന്നവരെ അങ്ങോട്ടും ദ്രോഹിക്കാമെന്നുള്ളതിലേക്കു പ്രമാണമൊന്നും വേണ്ട. 'ഉപകാരപ്രധാനസ്യാപകാരപരേപ്യരഃ' എന്ന വചനം തീരെ അശക്തന്മാരായി ലോകം മുഴുവൻ ഉപേക്ഷിച്ചിരിക്കുന്ന യതികൾക്കു മാത്രം അനുഷ്ഠിപ്പാൻവേണ്ടിയുള്ളതാണ്. അതിനാൽ ഞാൻ പറയുന്നതുപോലെ നിങ്ങൾ ചെയ്യണം. ഇപ്പോൾത്തന്നെ ചെന്ന് ഇന്നുമുതൽ ഏഴുദിവസത്തെ അവധി വേണമെന്നും, എട്ടാംദിവസം രാവിലെ കൊട്ടാരത്തിന്റെ നടയിൽ ഒരുവലിയ അഗ്നികുണ്ഡം ഉണ്ടാക്കിത്തരണമെന്നും ചട്ടംകെട്ടിപ്പോരണമെന്നു സംക്രന്ദിനി ജഗൽപ്രതാപനോടു പറഞ്ഞു. അവൻ രാജാവിനോട് ഏഴുദിവസത്തെ അവധിവാങ്ങിപ്പോന്നു.

എട്ടാംദിവസം രാവിലെ മാററത്തായ ഒരഗ്നികുണ്ഡമുണ്ടാക്കി രാജാവും മന്ത്രിയും പൗരന്മാരുംകൂടി. സംക്രന്ദിനിയുടെയും രാജാവിന്റെയും മന്ത്രിയുടെയും കത്തുകളുമായി ജഗൽപ്രതാപൻ ഭാര്യമാരോടു യാത്ര പറഞ്ഞു അഗ്നികുണ്ഡത്തിന്റെ അടുത്തുചെന്ന് അതിനു മൂന്നു പ്രദക്ഷിണം വച്ചിട്ട് എല്ലാവരും നോക്കിനില്ക്കെ അഗ്നികുണ്ഡത്തിൽച്ചാടി. സമസ്തജനങ്ങളും അതുകണ്ടു വിസ്മയിച്ചു. ഇതു അത്ഭുതമായ ഒരുകർമ്മം ആരും തന്നെചെയ്തിട്ടില്ല. ആരും പിരിഞ്ഞുപോകാതെ അതിന്റെ ചുററിലും നിന്നു. കുറേനേരം കഴിഞ്ഞപ്പോൾ അവൻ അഗ്നിയിൽനിന്നു പൊങ്ങിവന്നു. കൂടെ ഒരു സ്ത്രീരത്നവുമുണ്ടായിരുന്നു. ഇതു് അവരെയെല്ലാം ആശ്ചര്യപരതന്ത്രരാക്കിച്ചെയ്തു. അവൻ കരസ്ഥങ്ങളായ ഉടൻ രാജാവിന്റെയും മന്ത്രിയുടെയും കൈകളിൽ ഓരോ കത്തുകൊടുത്തിട്ടു സ്വസ്ഥാനത്തേക്കു പോയി. "മാതാപിതാക്കന്മാരെ അവർ അന്വേഷിച്ചതിൽ അവക്ക് സന്തോഷമുണ്ടെന്നും അവരെ കാണ്മാനായി രാജാവും മന്ത്രിയും ചെല്ലണമെന്നു"മായിരുന്നു ആ മറുപടികത്തിൽപ്രസ്താവിച്ചിരുന്നതു്. എഴുത്തുവായിച്ചു തീർന്നപ്പോൾ അവക്ക് മാതാപിതാക്കന്മാരെ കാണ്മാൻ അത്യുല്ക്കണ്ഠ ജനിച്ചു. ജഗൽപ്രതാപന്റെ സഹായമുണ്ടെങ്കിൽ അതു സാധിക്കാമെന്നു അവർ വിശ്വസിച്ചു. അവനുമായാലോചിച്ചു മരിച്ചു സ്വർഗ്ഗംഗതരായ മാതാപിതാക്കന്മാരെ കാണാൻ പുറപ്പെടുന്നതിലേക്കുസമയവും നിശ്ചയിച്ചു. പഴയപോലെ ഒരഗ്നികുണ്ഡമുണ്ടാക്കി അതിൽ അഗ്നി വളർത്തി. ജഗൽപ്രതാപനെ മുന്നിട്ട് ഓരോരുത്തരായി അഗ്നിയിൽ പതിച്ചു. ജഗൽപ്രതാപൻ ദഹിക്കാതെ മടങ്ങിപ്പോരുകയും മറെറല്ലാവരും ദഹിച്ചുപോകുകയുംചെയ്തു. അന്നുമുതൽ രാജ്യം അവനു സ്വായത്തമായി. ജഗൽപ്രതാപൻ നാലുപത്നിമാരോടൊന്നിച്ച് കുറേക്കാലം ആ

രാജ്യം ഭരിച്ചിട്ട് തന്റെ ഒരു വിശ്വസ്തനായ മന്ത്രിയെ ഏല്പിച്ചിട്ട് അവൻ ഭാര്യമാരുമായി സ്വരാജ്യത്തേയ്ക്കു മടങ്ങി. അവർ അതിവിശാലവും നദിയുടെയും താമരപ്പൊയ്കയുടെയുംമററും സാന്നിദ്ധ്യമുള്ളതുമായ ഒരു വനത്തിൽ സംക്രന്ദിനിയുടെ മായാവൈഭവത്തിൽ ഒരു വലിയ രാജധാനി നിർമ്മിച്ചിട്ട് അവരെല്ലാം അവിടെ അധിവസിച്ചു

അങ്ങനെയിരിക്കെ ഒരു ദിവസം ഒരു വൃദ്ധയായ വിറകുകാരി വിറകു ചുമന്നുകൊണ്ട് രാജധാനിയിലെത്തി. വാർദ്ധക്യംകൊണ്ടും ദേഹായാസം കൊണ്ടും അവിടെ തളർന്നുവീണതു ജഗൽപ്രതാപൻ കണ്ടു. അവന് അവളിൽ എന്തോ സംശയംജനിക്കുകയാൽ അവൻ അടുത്തുചെന്നു സൂക്ഷിച്ചു. അതു തന്റെ പെററമാതാവായിരിക്കുമെന്ന് അവനു ബോധ്യമുണ്ടായി. അവൻ അമ്മയെ താങ്ങി എഴുന്നേല്പിച്ച് കൊട്ടാരത്തിനുള്ളിലേക്കു കൂട്ടിക്കൊണ്ടുപോയി. ഒരു ചാരുകസാലയിലിരുത്തി ഉപചരിച്ചു. ഭക്ഷണം കഴിച്ചു അല്പം വിശ്രമിച്ചതിനുശേഷമേ അവൾക്കു വേണ്ടവിധം പ്രജ്ഞയുണ്ടായുള്ളൂ. അവൾ ആ വിചിത്രവൈഭവങ്ങൾകൊണ്ടു വിലസുന്ന കൊട്ടാരവും അതിൽ തനിക്കു നല്കിയ പൂജ്യസ്ഥാനവും തന്റെ മുമ്പിൽ നിൽക്കുന്ന ശൃംഗാരദേവതകളായ വനിതാരത്നങ്ങളും സാർവ്വഭൗമപദവിയിൽ കണ്ട പുരുഷരത്നവും അവളിൽ പല ചിന്താപരമ്പരകളെയും ഉദ്ദീപിപ്പിച്ചു. അവൾ സൂക്ഷിച്ചുനോക്കുംതോറും തന്റെ മുമ്പിൽ നില്ക്കുന്നതു ജഗൽപ്രതാപനല്ലേ എന്ന ശങ്കയെ ഉളവാക്കി. ആ സമയം "മകനായ ജഗൽപ്രതാപൻ ഇതാ നമസ്കരിക്കുന്നു" എന്നുപറഞ്ഞ് ആ വൃദ്ധയുടെ കണ്ണിൽ വെള്ളംനിറയുമാറ് നമസ്കരിച്ചു. കുറേനേരത്തേക്കു ഗദ്ഗദം കൊണ്ടും വ്യസനപാരവശ്യംകൊണ്ടും ഒന്നും സംസാരിക്കാൻ അവൾക്കു കഴിഞ്ഞില്ല.

തന്റെ പുത്രന്റെ ചോദ്യത്തിനുത്തരമായി തങ്ങളുടെ ഉദയപുരം, ശത്രുവിന് അധീനമായതും, തങ്ങൾ രാജ്യഭ്രഷ്ടരായതും, വിറകുവെട്ടിച്ചുമന്നു വിററു കാലക്ഷേപംചെയ്തുകൊണ്ടു കാട്ടിൽ കുടിലുകെട്ടിപ്പാർക്കുന്നതും മററും പറഞ്ഞുകേൾപ്പിച്ചു. ഉടൻതന്നെ പിതാവിനേയും ജ്യേഷ്ഠന്മാരേയും പിടിച്ചുകൊണ്ടുവരാൻ അവൻ ആജ്ഞാപിച്ചു. ഭടന്മാർ ഓടിനടന്നു അവരെയെല്ലാം കണ്ടുപിടിച്ചു, നിങ്ങളെയെല്ലാം പിടിച്ചുകൊണ്ടുചെല്ലുന്നതിലേക്കു രാജാവിന്റെ കല്പന പുറപ്പെട്ടിരിക്കുന്നു "ഞങ്ങൾ ഒരു കുററവും ചെയ്തിട്ടില്ല. ആ സ്ഥിതിക്കു ഞങ്ങളെ എന്തിനായി ബലാല്ക്കാരം ചെയ്യുന്നു" എന്ന് ഉദയനനും പുത്രന്മാരും ചോദിച്ചു. "അതെന്തോ! ഞങ്ങൾക്കറിവില്ല. നിങ്ങളെ ഉടൻ കൊണ്ടുചെല്ലണമെന്നാണു കല്പന" എന്ന് ഭടന്മാർ പറഞ്ഞു. അവർ ഭടന്മാരെ അനുഗമിച്ചു യാത്രയായി.

ഉദയനനും പുത്രന്മാരും കൊട്ടാരത്തിനുള്ളിൽ ജഗൽപ്രതാപൻ ഇരിക്കുന്ന സ്ഥലത്ത് ആനീതരായി. ഉദയനനെ കണ്ടുകൂടുമ്പോൾ പരിഭ്രമത്തോടെ ജഗൽപ്രതാപനും നാലുകുമാരികളും എഴുന്നേററ് അഭിവന്ദിച്ച്

യഥോചിതം ഇരുത്തി ഉപചരിച്ചു. അതിൻവണ്ണം ജ്യേഷ്ഠന്മാരേയും അഭ്യാചരിച്ചു. അവർ തങ്ങൾക്ക അന്നോളമുണ്ടായിട്ടുള്ള കഥാകഥനങ്ങൾകൊണ്ടു്, പരസ്പരം ക്ഷേമഗ്രഹണംചെയ്തു. അതുമുതൽ എല്ലാവരും ഒന്നിച്ചുതന്നെ സസുഖം അധിവസിക്കുകയുംചെയ്തു. ഇങ്ങനെയിരിക്കെ, ജ്യേഷ്ഠന്മാൎക്കു, മൃഗയാവിനോദത്തിൽ ആഗ്രഹമുണ്ടായി. ജഗൽപ്രതാപനും അവരും വേണ്ട സന്നാഹത്തോടെ കാട്ടിലേക്കുപോയി. പന്നി, ഉടുമ്പു്, എയ്യൻ മുതലായവയെക്കൊന്നുകൊണ്ടു നടക്കുന്നതിനിടയിൽ, അവരുടെ മുമ്പിലുണ്ടായിരുന്ന കാടും, ചെടിയും, കുതിരകളുമെല്ലാം മേല്പോട്ടു ഉയൎന്നു പോയതായി തോന്നി. അവർ ഏഴുപേരുംമാത്രം നിൎജ്ജനവും ഏഴുമ്പുല്ലുകൾപോലും മുളയ്ക്കാത്തതുമായ ഒരു മൈതാനത്തിൽ നിരായുധരായും നിഷ്പൌരുഷരായും നില്ക്കുകയാണെന്നു സൂക്ഷ്മമായി ഗ്രഹിച്ചു. താൻ നായാട്ടിനു പോരുമ്പോൾ, തുടയ്ക്കുള്ളിൽനിന്നെടുത്തു് അമ്മയെ ഏല്പിച്ചിരുന്ന സംക്രന്ദിനിയുടെവസ്ത്രത്തെ അവർ അമ്മയെ കബളിപ്പിച്ചുകൈക്കലാക്കിപ്പൊയ്ക്കളഞ്ഞതിന്റെ ഫലമാകുന്നു ഇതെന്നും അവൻ ഗ്രഹിച്ചു. കാൎയ്യമെല്ലാം അബദ്ധമായി. അമ്മയായാലും പെങ്ങളായാലും ഭാൎയ്യയായാലും സ്ത്രീകളെല്ലാം സ്ത്രീത്വമുള്ളവർതന്നെ. അവർ ലോകപൂജ്യമായ—അതിവിശിഷ്ടമായ മാതൃസ്ഥാനത്തെ അലങ്കരിക്കുന്നവരായാലും, അവർ തരളമതികളാകയാൽ വിശ്വാസ്യരല്ലെന്നുള്ള വാദം അന്വൎത്ഥമാകുന്നു.

മണ്ണുംപെണ്ണുമനൎത്ഥദം ഭുവി നൃണാം, പെണ്ണാശകൊണ്ടിന്ദ്രനും
കണ്ണായിരമങ്ങുകിട്ടിയതുപോൽ ചന്ദ്രന്നു രോഗം ക്ഷയം,
എണ്ണാം രാവണകീചകാദിനിധനം പെൺമൂലമിക്കേരളം
വൎണ്ണിച്ചാലൊരുനാരിമൂലമതിനാൽ പെണ്ണാശ നാശാങ്കുരം.

എന്നു് മൎമ്മസ്പൃക്കായി ഒരുകവി വൎണ്ണിച്ചിട്ടുള്ളതു സത്യമാകുന്നു. സ്ത്രീജിതത്വം അനാവധി ആപത്തുകൾക്ക ഇടയാക്കിത്തീൎക്കുമെന്നുള്ളതിലേക്കു ഇതിനുപരി ദൃഷ്ടാന്തം വേണമെന്നില്ല. സംക്രന്ദിനിയെ വിശ്വസിച്ചുജീവിതധാരയെ അവളുടെ സ്നേഹവ്യാജേന പ്രകാശിതമായിരുന്ന മമതാബന്ധത്തിൽ നിബന്ധിച്ചതിന്റെ ഫലമാകുന്നു ഇതു്. അതിരുകവിഞ്ഞ സുഖത്തിന്റെ പരിണാമം തദ്വിധമായ ദുഃഖാനുഭൂതിതന്നെയെന്നും വ്യക്തമായി. എങ്കിലും മാതാപിതാക്കന്മാരെയും ഭ്രാതാക്കളെയും സംരക്ഷിക്കുവാൻ മാൎഗ്ഗമില്ലാതായതു ദുസ്സഹമായ ദുഃഖമാകുന്നു. എന്തുതന്നെവന്നാലും ക്ഷമയോടുകൂടി അനുഭവിക്കുകയേ ഗതിയുള്ളുവല്ലോ. ഇങ്ങനെ നിരൂപിച്ചുറച്ചുകൊണ്ടു മാതാപിതാക്കന്മാരെച്ചെന്നുകണ്ടു. തനിക്കു പറ്റിയ അപകടം ഓൎത്തു വൃദ്ധയായ അവന്റെ മാതാവു ക്ലേശിക്കയായിരുന്നു. ജഗൽപ്രതാപൻ അവളെ സമാശ്വസിപ്പിച്ചിട്ടു എല്ലാവരുമായി തന്റെ നഗരത്തിലേയ്ക്കുചെന്നു. അവിടം തന്നാൽ നിയുക്തനായ മന്ത്രിയുടെ ഭരണത്തിൽനിന്നു ഏറ്റുവാങ്ങി ഭരണംനടത്തി സുഖിക്കാമെന്നായിരുന്നു മനസ്സിൽകണ്ടിരുന്നതു്. എന്നാൽ സ്വേച്ഛാപ്രഭുത്വത്താൽ അധികാരപ്രമത്ത

നായ ആ മന്ത്രി, ജഗൽപ്രതാപനെ ആദരിച്ചില്ലെന്നുതന്നെയല്ല, തന്റെ രാജ്യത്തിൽനിന്നും വേഗം കടന്നുപൊയ്ക്കൊള്ളുവാൻ ആജ്ഞാപിക്കയും ചെയ്തു. ഇതും അവന്നു മൎമ്മഭേദകമായിത്തീൎന്നു. ഇനി എങ്ങോട്ടാണു പോകേണ്ടതെന്നു അവന്നു ഓൎമ്മിക്കാൻകഴിഞ്ഞില്ല. ആ സമയം അവന്നു് ഒരു യുക്തി തോന്നി. പഴയ വൃദ്ധയെക്കണ്ടാൽ കാൎയ്യങ്ങൾക്കെല്ലാം സമാധേയമായ ഒരാശ്വാസമുണ്ടാകാതിരിക്കയില്ല. അവൻ തന്റെ മാതാപിതാക്കന്മാരെയും ജ്യേഷ്ഠന്മാരെയും ഒരു രാജാവിന്റെ അടുക്കൽ കുറച്ചു കാലത്തേക്കു താമസിപ്പിച്ചിട്ടു് വൃദ്ധയെ തിരക്കിപ്പുറപ്പെട്ടു. വളരെ ശ്രമംചെയ്തു വൃദ്ധയുടെ ഗൃഹത്തിലെത്തി. ഏറ്റവും പ്രക്ഷീണനായ അവനെക്കണ്ടപ്പോൾതന്നെ വൃദ്ധയ്ക്കു സംഗതികളെല്ലാം മനസ്സിലായി. വീണ്ടും തന്റെ അടുക്കൽ ചെന്നതോൎത്തപ്പോൾ ദയയുമുണ്ടായി. അവനെ യഥോചിതം ഉപചരിച്ചിട്ടു് ഒരുപായം ഉപദേശിച്ചു. "ഇനി പഴയ സമ്പ്രദായത്തിൽ സംക്രന്ദിനിയെ സ്വാധീനംചെയ്വാൻ വിചാരിക്കേണ്ട. അതിന്നു തുനിഞ്ഞാൽ അവൾ ക്രൂരമായി ശപിക്കും. അതിനിടയാകാതെ അവളെ ഓൎത്തു തപം ചെയ്യണം. അവൾ പ്രത്യക്ഷയായാൽ നിന്റെ ആശയറിയിക്കണം. അവൾ അതിനെ അംഗീകരിച്ചു വേണ്ടതുപോലെ ചെയ്യും" വൃദ്ധയുടെ ഉപദേശമനുസരിച്ചു് അവൻ തപസ്സുതുടങ്ങി. നാല്പത്തൊന്നാംദിവസം അവൾക്കു അവന്റെമേൽ ദയതോന്നി പ്രത്യക്ഷീഭവിച്ചു. അവൻ അവളോടു പൂൎവ്വസ്ഥിതിയിൽ വൎത്തിക്കണമെന്നപേക്ഷിച്ചു. പിതാവായ ഇന്ദ്രന്റെ അനുവാദമുണ്ടായാൽ തനിക്കു വിരോധമില്ലെന്നവൾ പറഞ്ഞു.

അവൻ സംക്രന്ദിനിയുടെ ഉപദേശം അനുസരിക്കാമെന്നു സമ്മതിക്കുകയാൽ അവൾ അവനെ ഇന്ദ്രസ്വൎഗ്ഗത്തിലേക്കു കൊണ്ടുപോയി. അവൻ ഇന്ദ്രനെക്കണ്ടു് നടന്ന സംഭവങ്ങളെല്ലാം അറിയിക്കയും വീണ്ടും അവളെ കൊടുക്കണമെന്നപേക്ഷിക്കയുംചെയ്തു. ഇന്ദ്രൻ അവന്റെ സൗശീല്യാദിഗുണങ്ങളും സംക്രന്ദിനിയുടെ നേരേ അവനുള്ള ആശയും ഓൎത്തു് അങ്ങനെതന്നെ സമ്മതിച്ചു. എന്നാൽ വരുണന്റെയും അഗ്നിയുടെയും നാഗരാജാവിന്റെയും കന്യകകളെ അങ്ങനെയയയ്ക്കാൻ നിവൃത്തിയില്ലെന്നും അതിലേക്കു് നിശ്ചയിക്കുന്ന മൂന്നു പ്രതിജ്ഞകളെ നിൎവ്വഹിക്കണമെന്നും ആജ്ഞാപിച്ചു. കുറേ എള്ളു് അളന്നു ഒരു സ്ഥലത്തു വിതച്ചിട്ടു അതിനെ ഉഴുതുമറിച്ചു് ആ എള്ളു മുഴുവൻ മടക്കിയെടുത്തു തന്നാൽ അഗ്നികമാരിയെ കൊടുക്കാമെന്നു ശപഥംചെയ്തു.

താൻ പണ്ടൊരിക്കൽ നദിയിൽ ഒഴുകിപ്പോകുന്ന എറുമ്പുകളെ എടുത്തു കരയ്ക്കാക്കി രക്ഷിച്ചിട്ടുണ്ടു്. കാത്തിരുന്നു അതിലേക്കു തക്കതായ പ്രതിഫലം ചെയ്യുന്നതാണെന്നു എറുമ്പുകൾ വാഗ്ദാനവുംചെയ്തിട്ടുണ്ടു്. അതിനെ പരീക്ഷിക്കുക എന്നതു ഈ അവസരത്തിൽ വേണ്ടതാണെന്നൂഹിച്ചു്, എറുമ്പുകളെ സ്മരിച്ചു എറുമ്പുകൾ കൂട്ടംകൂട്ടമായിച്ചെന്നു് ആ എള്ളു മുഴുവൻ പെറുക്കി എടുത്തുകൊടുത്തു. അതിനെ ഇന്ദ്രനെ ഏല്പിച്ചു.

ഇന്ദ്രൻ സന്തോഷിച്ചു തന്റെ മോതിരത്തെ വിരലിൽനിന്നു് ഊരിയെടുത്തു് ഒരു കിണററിലിട്ടു ഇതിനെയെടുത്തുതന്നാൽ രണ്ടാമത്തെ പ്രതിജ്ഞയെ സാധിക്കാം എന്നു അവനോടു ഇന്ദ്രൻ പറഞ്ഞു. അനന്തരം അവൻ തവളകളെ സ്മരിച്ചു. പണ്ടു് ഗരുഡന്റെവായിലകപ്പെട്ട തവളയെ ജഗൽപ്രതാപൻ രക്ഷിച്ചസമയം ഏതവസരത്തിലും പ്രത്യുപകാരം ചെയ്യുന്നതിന്നു് തന്റെ സമുദായം മുഴുവൻ തയ്യാറായിരിക്കുമെന്നു ആ തവള സത്യം ചെയ്തിട്ടുണ്ടു്. തന്നിമിത്തം അവൻ സ്മരിച്ചസമയം തവളകളെല്ലാം കൂട്ടമായിച്ചെന്നു കിണററിൽ പതിച്ചു. അതിൽ അനവധി സർപ്പങ്ങളുള്ളതുനിമിത്തം മനുഷ്യർക്കു അതു ദുഷ്പ്രവേശമാകുന്നു. തവളകളിൽ ചിലവററയെ സർപ്പങ്ങൾ പിടിച്ചുവിഴുങ്ങി. ആ കൂട്ടത്തിൽ ചിലതു് വെള്ളത്തിന്നുള്ളിൽ പാഞ്ഞു മോതിരമെടുത്തു കരയ്ക്കുനിന്നിരുന്ന ജഗൽപ്രതാപന്റെ കൈവശംകൊടുത്തു. അതു് ഇന്ദ്രനു കൊടുത്തപ്പോൾ രണ്ടാമത്തെ പരീക്ഷയും കഴിഞ്ഞു. സംക്രന്ദിനിയെയും നാഗരാജപുത്രിയെയും അഗ്നിപുത്രിയെയും വരുണപുത്രിയെയും നിരത്തിനിർത്തിയിട്ടു ഇവരിൽ സംക്രന്ദിനി ഏതെന്നു ഇന്ദ്രൻ ചോദിച്ചു. ജഗൽപ്രതാപന്റെ നോട്ടത്തിൽ അവർ നാലുപേരെയും തിരിച്ചറിവാൻ കഴിവില്ലാതായിരുന്നു. ആ സമയം അവന്റെ പ്രാർത്ഥനയുടെ ഫലമായി ഒരു പട്ടുപൂച്ചി പറന്നു സംക്രന്ദിനിയുടെ തലയിൽഇരുന്നു. അതുകണ്ടു് അവൻ അവളുടെ ഹസ്തത്തെ പിടിച്ചുകൊണ്ടു് ഇന്ദ്രന്റെ മുമ്പിൽചെന്നു ഇന്ദ്രൻ സന്തോഷിച്ചു് നാലുപേരെയുംകൊടുത്തു. അവൻ അവരോടുകൂടി പൂർവ്വസ്ഥലത്തെത്തി, പൂർവ്വസ്ഥിതിയിൽ ആ വനത്തെ രാജ്യമാക്കിത്തീർത്തു. മാതാപിതാക്കന്മാരെയും ഭ്രാതാക്കളെയും വരുത്തി അവിടെ അധിവസിപ്പിച്ചു. തന്നാൽ നിയുക്തനായ ഒരു രാജാവു്, താൻ ചെന്ന കാലത്തു നിരാകരിച്ചതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവനെ ബഹിഷ്കരിക്കയും രാജ്യത്തെ തന്റെ ഒരു സഹോദരന്നുകൊടുക്കുകയുംചെയ്തു. തന്റെ പിതാവിന്റെ രാജ്യത്തെ ആക്രമിച്ചു കീഴടക്കിയ ആ ശത്രുവിനെ ജയിച്ചു അതിനെ പൂർവ്വസ്ഥിതിയിൽ പിതാവിന്നുകൊടുത്തു. ജഗൽപ്രതാപൻ മായാനിർമ്മിതമായ ആ സൗധത്തിൽനാലുഭാര്യമാരോടുകൂടിഅധിവസിക്കുകയുംചെയ്തു. ഇവനെപ്പോലുള്ള ഒരു രാജകുമാരനല്ലേ ഭൂപതിയെ വിവാഹം കഴിക്കേണ്ടതു് എന്നു ബുദ്ധിചാതുര്യൻ പറഞ്ഞസമയം സൂര്യനുദിച്ചുകഴിഞ്ഞിരുന്നതിനാൽ അവർ നിത്യകർമ്മങ്ങൾക്കായി പിരിഞ്ഞു.

അഞ്ചാംദിവസത്തെ കഥ സമാപ്തം.

---

# ആറാംദിവസത്തെ കഥ

---

### ഒരു വിശിഷ്ടമാമ്പഴവും രാജ്യലാഭവും.

ബുദ്ധിചാതുൎയ്യൻ ആറാംദിവസം രാത്രിയിലും ഒരു കഥ പറഞ്ഞു. അതിങ്ങനെയായിരുന്നു:—കോസലത്തിന്റെ തലസ്ഥാനമായ അയോദ്ധ്യാനഗരത്തെ പണ്ടു ഭാസ്കരവൎമ്മനെന്നൊരു രാജാവു ഭരിച്ചിരുന്നു. ഒരിക്കൽ ഒരു യതി അയാളെ കാണ്മാൻചെന്നു. ഭാസ്കരവൎമ്മൻ യഥോചിതം സല്ക്കാരങ്ങൾചെയ്തു യതിയെ സന്തോഷിപ്പിച്ചു. അതിന്റെ ഫലമായി യതി ഇങ്ങിനെപറഞ്ഞു: നിങ്ങൾക്കു ശനിഗ്രഹം ബാധിക്കുവാനുള്ള കാലമാസന്നമായിരിക്കുന്നു ശനി ബാധിച്ചാൽ നിങ്ങളുടെ സകലൈശ്വൎയ്യങ്ങളും നശിക്കും. രാജ്യത്തിൽനിന്നും ഇതരരാജാവിനാൽ ബഹിഷ്കൃതനാകും. പരരാജ്യത്തിൽ കൂലിവേലകൊണ്ടു നിത്യത നിൎവഹിക്കേണ്ട സ്ഥിതിയിലാകും. ആക്കാലത്തിൽ രണ്ടു പുത്രന്മാരുണ്ടാകും. അവർമൂലം നിങ്ങളുടെ രാജ്യം മടക്കികിട്ടും. ഇങ്ങനെയുള്ള ദോഷസ്ഥിതികൾ അവശ്യം സംഭാവ്യമാകുന്നു. അതിനാൽ ക്ലേശിക്കുവാൻ ന്യായമില്ല.

യതി പറഞ്ഞതുപോലെതന്നെ ഭാസ്കരവൎമ്മൻ ഒരു സാമന്തരാജാവിനാൽ തോല്പിക്കപ്പെടുകയും ബഹിഷ്കരിക്കപ്പെടുകയും ചെയ്തു. ഈ സംഗതി മുൻകൂട്ടി അറിവുണ്ടായിരുന്നതിനാൽ, അയാൾക്കു വലിയ ഖേദത്തിനു വകയുണ്ടായില്ല. അവൻ ഭാൎയ്യാസമേതനായി ഒരു രാജ്യത്തിലെത്തി പ്രവൃത്തിയെടുത്തുപജീവിച്ചുവന്നു. ഇങ്ങനെയിരിക്കെ, തുടരെത്തുടരെയായി രണ്ടു സന്താനങ്ങളുമുണ്ടായി. ദാരിദ്ര്യദുഃഖത്തിന്റെ ശക്തിയോടുകൂടിയ തള്ളലേററു് അവർ പരവശരായി. ഒരു ദിവസം അവനിങ്ങനെ വിചാരിച്ചു:—

"ദാരിദ്ര്യംകൊണ്ടുലജ്ജയ്ക്കിടവരു,മതുകൊണ്ടാശു തേജസ്സുനീങ്ങും
തീരെത്തേജസ്സുപോയാലവമതിയുളവാം പിമ്പു നിൎവ്വേദമായി
പാരം നിൎവ്വിണ്ണനാണ്ടാം, വ്യസനമഴലുദിച്ചീടുകിൽ ബുദ്ധിമങ്ങും
ചേരുന്നു പിന്നെ നാശം, നിധനത നിഖിലാപത്തുകൾക്കും നിദാനം."

കാലക്കേടുകൊണ്ടു മനുഷ്യർ എന്തെല്ലാം അനുഭവിക്കേണ്ടിവരുന്നു

"കൈകൊള്ളാറുണ്ടൊരു മിത്രമെന്നുകരുതിദ്ദാരിദ്ര്യമേ, നീ ചിരം
സോല്ലാസം മമ മെയ്യിൽ വാണൊടുവിലീ നിൎഭാഗ്യനായുള്ള ഞാൻ
അല്പൽപ്പെട്ടുമരിച്ചുപോകിലെവിടെപ്പാൎത്തീടുമീവണ്ണമെ-
ന്നുള്ളിൽസംഭ്രമമോൎത്തു ഞാൻ വ്യസനിയായ്ത്തീൎന്നീടിനേനേററവും."

എന്നിങ്ങനെ മൃച്ഛകടികത്തിലെ ചാരുദത്തൻ പറഞ്ഞതുപോലെ ഞാനും പുലമ്പുകതന്നെചെയ്യുന്നു.

ഇങ്ങനെയിരിക്കെ ഭാസ്കരവൎമ്മന്റെ പുത്രന്മാർ രണ്ടുപേരും ദാരിദ്ര്യംകൊണ്ടു ദേശാടനത്തിനായിപ്പുറപ്പെട്ടു അവർ ഒരുകാട്ടിൽക്കൂടിസഞ്ചരിക്കുമ്പോൾ അതിതേജസ്സും മുഴുപ്പുമുള്ള ഒരു മാമ്പഴം കിടക്കുന്നതുകണ്ടു. ആ മാമ്പഴം നൂറുകൊല്ലംകൂടുമ്പോൾമാത്രം ഉണ്ടാകുന്ന ഒരു വിശിഷ്ട ഫലമാകുന്നു. ആ ഫലത്തെ ആഗ്രഹിച്ചുകൊണ്ടു് അതിന്റെ ചുവട്ടിൽ ഒരുവൻ ചെന്നിരുന്നു തപസ്സുചെയ്തിരുന്നു. ആ തപസ്വി കുളിക്കുന്നതിനായി ചോലയിൽപ്പോയിരുന്ന അവസരത്തിൽ ആ ഫലം വീഴുകയും ആ സമയം അതുവഴിപോകാൻയോഗമുണ്ടായ ആ ചെറുപ്പക്കാൎക്കു് അതു ലഭിക്കുവാനിടവരികയും ചെയ്തു. കണ്ടാൽതന്നെ അതൊരുത്തമഫലമെന്നു് ഏവനും ഊഹിക്കും. അത്ര ഹൃദ്യമായ ആകൎഷണീയതയും അതിനുണ്ടു്. അതിനാൽ ആ ചെറുപ്പക്കാർ അതെടുത്തു് അവരുടെ ഭാണ്ഡത്തിൽ സൂക്ഷിച്ചുകൊണ്ടു് ഓടിപ്പോയി. ഒരു വൃക്ഷത്തിന്റെ കോടരത്തിൽ ആ ഭാണ്ഡത്തെ മറച്ചുവച്ചിട്ടു് അവർ അതിന്റെ നിഴലിൽ വിശ്രമിച്ചു. സന്യാസി കുളിച്ചുവന്നു മാവിൽ നോക്കിയപ്പോൾ മാങ്ങ കണ്ടില്ല. ചുവട്ടിൽനോക്കി. അവിടെയും കണ്ടില്ല. മാങ്ങയുമില്ല. ഇതെന്തു വൈചിത്ര്യം! എന്നിങ്ങനെ അന്ധാളിച്ചു കുറേനേരം ഇതികൎത്തവ്യതാമൂഢതയോടെ അവിടെത്തന്നെനിന്നു. അനന്തരം ആ മാവിൽകയറി നാലുപാടും നോക്കി. അതിദൂരത്തായി രണ്ടു ചെറുപ്പക്കാർ ഒരു വൃക്ഷച്ചുവട്ടിലിരിക്കുന്നതുകണ്ടു് ആ ഫലം അവർ എടുത്തിരിക്കുമെന്നൂഹിച്ചു് സന്യാസി അവരുടെ അടുക്കലെത്തി. അവരുടെ കൈവശം യാതൊന്നുമില്ലാതിരുന്നതിനാൽ അവർ എടുത്തിരിക്കയില്ല എന്നു് അയാൾ വിശ്വസിച്ചു.

ബാലന്മാർ:—സ്വാമി, എന്താ ഓടിവന്നു നോക്കുന്നതു്?

സന്യാ:—ഒരു മാമ്പഴം നിങ്ങൾക്കു കിട്ടിയോ എന്നറിവാൻ വരികയായിരുന്നു.

ബാല:—ഞങ്ങൾ മാവിൽ മാമ്പഴം കണ്ടില്ല. ഞങ്ങളുടെ പക്കൽ മാമ്പഴവുമില്ല. എന്താണു് ആ മാമ്പഴത്തിനു് അത്രവിശേഷം?

സന്യാ:—വിശേഷതയുണ്ടു് നൂറുകൊല്ലത്തിലൊരിക്കൽ ആ മാവിൽ ഒരു മാങ്ങയേ ഉണ്ടാകുകയുള്ളു. അതിന്റെ ബീജംതിന്നാൽ ചിരിക്കുമ്പോൾ രത്നങ്ങൾ പൊഴിയും. തൊലി തിന്നാൽ അവൻ ചക്രവൎത്തിയാകും.

ബാല:—അങ്ങനെയാണോ? സന്യാസിക്കു് ഇതു രണ്ടും വേണ്ടല്ലോ. പിന്നെന്തിനായി തിരക്കുന്നു?

ഈ ചോദ്യംകേട്ടു് ഇച്ഛാഭംഗത്തോടെ സന്യാസി മടങ്ങിപ്പോയി. സന്യാസി പോയിക്കഴിഞ്ഞപ്പോൾതന്നെ അവൻ ആ മാമ്പഴമെടുത്തു തൊലിയുരിച്ചു ജ്യേഷ്ഠനുകൊടുത്തു. അനുജൻ അതിന്റെ മജ്ജയും അതായതു ബീജം മുഴുവനായിത്തന്നെ വിഴുങ്ങി. പിന്നീടും അവരുടെ സഞ്ചാരത്തെ തുടൎന്നു.

ഇക്കഥ് ഇങ്ങനെയിരിക്കെ, അതലം എന്ന രാജ്യത്തെ രാജാവിന് സന്താനമില്ലായിരുന്നു. ആ നിലയിൽത്തന്നെ അയാൾ മരിച്ചു. അയാളുടെ പേർ ലണ്ടാകസ്റ്റൻ എന്നായിരുന്നു. അദ്ദേഹം മരിക്കുമ്പോൾ ഒരു വിൽപ്പത്രം എഴുതിവച്ചിരുന്നു. ഉത്തരക്രിയകളെല്ലാം കഴിഞ്ഞു മന്ത്രിയുംപൗരന്മാരുമായി റിക്കാർഡുകളെല്ലാം തിരഞ്ഞപ്പോൾ ഈ മരണപത്രികകണ്ടു കിട്ടി. അതിൽ ഇങ്ങനെ എഴുതിയിരുന്നു— രാജ്യഭാരത്തെ തുടരുന്നതിനു സന്താനമില്ലായ്കയാൽ എൻെറ മരണശേഷം ഒരു പുഷ്പമാലയുണ്ടാക്കി ഞാൻ കയറിനടക്കുന്ന ആനയുടെ കൈയിൽ കൊടുക്കണം. അവൻ ആ മാല്യത്തെ ഏവൻെറ കഴുത്തിൽ സമർപ്പിക്കുമോ അവനെ രാജാവാക്കിവാഴിക്കണം. അതുവരെ മന്ത്രിതന്നെ രാജ്യഭാരം ചെയ്തുകൊള്ളണം.

ആ മരണപത്രികയനുസരിച്ചു ഒരു പുഷ്പമാലയുണ്ടാക്കി ആനയുടെ കൈവശംകൊടുത്തു. ആന ആ മാല്യവുമായിനടന്നു. ആ ജന്തു, കാട്ടിലേക്കുപോയി. മന്ത്രിയും പൗരപ്രധാനികളും ആനയെഅനുഗമിച്ചു. മുമ്പറഞ്ഞ മൂത്തവനായ കലിമാൻ എന്ന രാജകുമാരൻെറ കഴുത്തിൽ ആന ആ മാല്യത്തെ സമർപ്പിച്ചു. എല്ലാവരുംകൂടി അവനെ ആനപ്പുറത്തുകയറ്റിക്കൊണ്ടുപോയി രാജ്യത്തിലെത്തി രാജാവാക്കി അഭിഷേകംചെയ്തു. അന്നുമുതൽ അവൻ രാജ്യം ഭരിച്ചുതുടങ്ങി.

ഇളയവൻ ആനയുടെ വരവുകണ്ടു ഭയന്നു് ഓടിക്കളയുകയാൽ ജ്യേഷ്ഠൻെറ സ്ഥിതികളൊന്നും അറിഞ്ഞില്ല. വളരെ സമയംകഴിഞ്ഞു് അവിടെ മടങ്ങിയെത്തി ജ്യേഷ്ഠൻെറസ്ഥിതി എന്തായിരിക്കുമെന്നന്വേഷിച്ചു. അവിടെ ആരെയും കണ്ടില്ല. അവൻ ഭഗ്നാശയനായി ജ്യേഷ്ഠനെ ആന കൊന്നുകളഞ്ഞിരിക്കുമെന്നു് ഊഹിച്ചു. അവൻ താന സഞ്ചരിച്ചു. അവൻെറ ഈ ദേശാടനം ഒരു നഗരത്തിൽ അവസാനിച്ചു. അവിടെ അവനു ഒരാശ്രയം ലഭിച്ചതു ഒരു പടുവേശ്യയുടെ വസതിയായിരുന്നു. അവിടെ അവൻ പാർത്തുവരവെ വേശ്യയുടെ മകൾ അവനു സ്വാധീനയായി. ഒരിക്കൽ യാദൃച്ഛികമായി അവൻ ചിരിച്ചു. ആ സമയം അവൻെറ വായിൽനിന്നു അനവധി വിലയേറിയ രത്നങ്ങൾ പൊഴിഞ്ഞുവീണു. അതുകണ്ടു്, വൃദ്ധയും ചെറുപ്പക്കാരിയും ഒന്നുപോലെ വിസ്മയിച്ചു. ഇങ്ങനെ ഒരു വിദ്യ അവർ ഒരിക്കലും കേട്ടിട്ടില്ല. വൃദ്ധയുടെ ഉപദേശമനുസരിച്ചു അവൾ അവനിൽനിന്നും മാങ്ങായണ്ടിയുടെ കഥയെ ഗ്രഹിച്ചു. ഉടൻതന്നെ നിർവാളം ചേർത്തുണ്ടാക്കിയ ഒരു മരുന്നു കൊടുത്തു് അതിസരിപ്പിച്ചു. മാങ്ങായണ്ടി പുറത്തുപോന്നു. അനന്തരം അവനെ പുറത്തേക്കിട്ടു വാതിലടയ്ക്കുകയുംചെയ്തു

ഈശ്വരാധീനമുണ്ടായിരുന്നതിനാൽ, അവൻ ജീവിച്ചു എന്നുപറഞ്ഞാൽമതി. പിന്നീടു് അവൻ പലേടത്തും നടന്നു. ഒരുദിവസം ഒരു വനത്തിൽവച്ചു് സൂര്യൻ അസ്തമിച്ചുപോയതിനാൽ അവിടെയുള്ള ഒരു വലിയ വൃക്ഷത്തിൽക്കയറിയിരുന്നു് അവൻ നിശയെ ആരാധിച്ചു. അർ

രാത്രിയായപ്പോൾ അഞ്ചുപേർ ആ വൃക്ഷച്ചുവട്ടിൽവന്നുചേൎന്നു. അവരിൽ പ്രായംകൊണ്ടു ജ്യേഷ്ഠനായ ഒരാൾ മററവരെനോക്കി, "എന്റെപ്രിയശിഷ്യരേ! നമുക്കു് ഇവിടെവെച്ചു തമ്മിൽ പിരിയേണ്ടിയിരിക്കുന്നു. എന്നെ ഇന്നേവരെ ശുശ്രൂഷിച്ചതിലേക്കു് എന്റെ കമണ്ഡലുവും, പിരമ്പും, മെതിയടിയും സഞ്ചിയും നിങ്ങൾ നാലുപേൎക്കുംകൂടി തന്നിരിക്കുന്നു. ഓരോരുത്തരും ഓരോന്നെടുത്തുകൊള്ളണം. മെതിയടിയിൽ ചവുട്ടിക്കൊണ്ടു്, എവിടെച്ചെല്ലണമെന്നു വിചാരിച്ചു കണ്ണടയ്ക്കുമോ ഉത്തരക്ഷണത്തിൽ അവിടെയെത്തും. പിരമ്പുകൊണ്ടു ചത്തവന്റെ ദേഹത്തു തട്ടിയാൽ അവൻ ജീവിക്കും. സഞ്ചിയിൽനിന്നു എത്രയെടുത്താലും ഒടുങ്ങിപ്പോകാത്ത ഒരു നിധിത്വം അതിനുണ്ടു്. കമണ്ഡലുവിലെ ജലത്തിനു് എത്ര ഐശ്വര്യത്തേയും ഉണ്ടാക്കുവാൻകഴിയും." ഇങ്ങനെ പറഞ്ഞു് അവ അവരെ ഏല്പിക്കയും ചെയ്തു. അവർ അതുവാങ്ങി ആ മരച്ചോട്ടിൽ തന്നെ വച്ചിട്ടു് കുറച്ചുദൂരം ഗുരുവിനെ അനുഗമിച്ചു.

ഇതെല്ലാം കണ്ടുകൊണ്ടിരുന്ന ഇളയരാജകുമാരനായ വാസുദേവവൎമ്മൻ ആ നാലുകൂട്ടങ്ങളെയും എടുത്തു് മറെറാരു മരത്തിന്റെ മുകളിൽ കൊണ്ടുവച്ചിട്ടു് അവൻ അതിന്റെ ശിഖരത്തിൽതന്നെയിരുന്നു. ഗുരുവിനെ അനുഗമിച്ചവർ മടങ്ങിച്ചെന്നുനോക്കിയതിൽ അവയെ അവിടെ കാണ്മാൻകഴിഞ്ഞില്ല. രാത്രിയിൽ കുറേക്കുറെ തിരഞ്ഞുനടന്നു പല വൃക്ഷച്ചുവടും തപ്പിനോക്കി ഒടുവിൽ ഇച്ഛാഭംഗത്തോടെ അവർ മടങ്ങിപ്പോയി.

വാസുദേവവൎമ്മൻ വീണ്ടും വേശ്യയുടെ ഭവനത്തിലെത്തി. നേരംവെളുക്കുന്നതിനുമുമ്പായി സഞ്ചിയുടെ മാഹാത്മ്യത്താൽ അവിടെ ഉന്നതമായ ഒരു സൗധം നിൎമ്മിച്ചു് അവൻ അതിൽ കയറി ശയിച്ചിരുന്നു. പ്രഭാതമായപ്പോൾ ചെറുവേശ്യയുണൎന്നു പുറത്തിറങ്ങി. അവൾ ആശ്ചൎയ്യപരതന്ത്രയായി. അവളുടെ ഗൃഹത്തിൽ ഒരു രാത്രികൊണ്ടു് എങ്ങനെയോ ഒരു സൗധം ഉണ്ടായിരിക്കുന്നു. വിശ്വകൎമ്മാവിന്റെ സൃഷ്ടിപോലെയും ഋഷിഗൎഭംപോലെയും സൎവ്വപ്രഭവമായ ആ സൗധത്തിന്റെ കാൎയ്യം അവൾ തന്റെ മാതാവായ വൃദ്ധവേശ്യയോടു പറഞ്ഞു. അവൾ വേഗംചെന്നുനോക്കി അത്ഭുതപ്പെട്ടു. പിന്നീടു് അവർ രണ്ടുപേരും ആ സൗധത്തിൽ കയറിനോക്കി. അവർ ബഹിഷ്കരിച്ച രാജകുമാരൻ മാളികമുകളിൽ ഒരു കട്ടിലിൽ വിചിത്രമായ ഒരു മെത്തയിൽ കിടക്കുന്നതുകണ്ടു. അവർ അടുത്തുചെന്നു് അവനെ വിളിച്ചുണൎത്തി കുശലപ്രശ്നം ചെയ്തു. തങ്ങൾ അവനെ മുമ്പുപേക്ഷിച്ചതിൽ പരിഭവിക്കരുതെന്നു പറഞ്ഞു ക്ഷമായാചനം ചെയ്തു. അവൻ അതിലേക്കു ഒരു മറുപടിയും പറഞ്ഞില്ല.

കുറച്ചുദിവസംകൊണ്ടു വേശ്യായുവതി അവന്റെ വൈഭവത്തിനുള്ള രഹസ്യം മനസ്സിലാക്കി മാതാവിനെ ധരിപ്പിച്ചു. അവൾക്കു് ആ മെതിയടിയും സഞ്ചിയും കമണ്ഡലുവും പിരമ്പുംതട്ടിയെടുത്തുകൊണ്ടു് അവനെ

ആട്ടിപ്പായിക്കണമെന്നുള്ള വേശ്യാസാധാരണമായ ബുദ്ധി ജനിച്ചു. അതിന്റെ നിർവ്വഹണത്തിനായി അവൾ വാസുദേവവർമ്മനോടിങ്ങനെ പറഞ്ഞു:—"മകനേ! എന്റെ മകൾക്കു വലിയ വയറുവലിയുണ്ടായ കാലത്തു് ഞാൻ ജംബുദ്വീപിലുള്ള ഗണപതിക്കു് ഒരു വഴിപാടു നേർന്നിട്ടുണ്ടു്. നമുക്കു് അതു കഴിക്കുന്നതിലേക്കായി ഈ മെതിയടിയുടെ സഹായത്താൽ അവിടെ പോകേണ്ടിയിരിക്കുന്നു."

അവളുടെ ഹിതത്തിനനുരൂപം അവൻ പ്രവർത്തിച്ചു. അവർ മൂന്നുപേരും ഉത്തരക്ഷണത്തിൽ ജംബുദ്വീപത്തിലെത്തി. കുറേ വിറകു കൊണ്ടു വരുവാൻ വൃദ്ധ, വാസുദേവവർമ്മനോടു പറഞ്ഞു, അവൻ അതിലേക്കു് പോയി. ആ തക്കംനോക്കി അമ്മയും മകളും മെതിയടിയുടെ സഹായത്താൽ സ്വഗൃഹത്തിലെത്തി.

അവൻ വിറകുംകൊണ്ടുവന്നുനോക്കി. അവിടെ ആരേയും കണ്ടില്ല. അപ്പോഴാണു്, അതു തന്നെച്ചതിക്കാൻ ചെയ്ത പ്രയോഗമായിരുന്നു എന്നു് അവനു മനസ്സിലായതു്. സൌകര്യപ്പെടുന്നപക്ഷം അവരെ ഒരു പാഠം പഠിപ്പിക്കണമെന്നു് അവൻ നിശ്ചയിച്ചുറച്ചു. അവൻ ആ വനം മുഴുവൻ ചുററിനടന്നു. ഒരു മാവിൽ അനവധി ഫലങ്ങൾ നില്ക്കുന്നതു കണ്ടു്, അവൻ ഒന്നു പറിച്ചുഭക്ഷിച്ചു ഉടനെ അവൻ കുരങ്ങായി. അനന്തരം അടുത്തകൊമ്പിൽനിന്നു ഒരു പറിച്ചുഭക്ഷിച്ചു; അപ്പോൾ അവൻ ഒരു പരുന്തായി. മൂന്നാമത്തെ ശാഖയിൽനിന്നു് ഒന്നു പറിച്ചുഭക്ഷിച്ചു അപ്പോൾ പൂർവ്വവൽ രാജകുമാരനായിത്തീർന്നു.

ആ മൂന്നു ശാഖകളിലേയും കുറേ അധികം മാമ്പഴങ്ങൾ പറിച്ചെടുത്തു പ്രത്യേകം കെട്ടിത്തയാറാക്കിക്കൊണ്ടു്, പരുന്തായിത്തീരേണ്ട പഴം തിന്നു. ആ സമയം പരുന്തായിഭവിച്ചു ഉടൻ മാമ്പഴച്ചുമടുമായി പറന്നു വേശ്യയുടെ ഗൃഹത്തിലെത്തി മനുഷ്യനായിത്തീരേണ്ടഫലം ഭുജിച്ചു മനുഷ്യനായി. അയാളെക്കണ്ടപ്പോൾ അവൾക്കു ഭയവുംസന്ത്രാസവുമുണ്ടായി. അവനെ പലവിധത്തിൽ ദ്രോഹിച്ചിട്ടും അവൻ പൂർവ്വാധികം അത്ഭുതശക്തിയോടുകൂടി വീണ്ടും വീണ്ടും വരുന്നതുകണ്ടു അവർക്കു ലജ്ജയും ഭയവും ഉണ്ടായിട്ടു അവനോടിങ്ങനെ അഭയപ്രാർത്ഥനചെയ്തു: "രാജകുമാര! ഞങ്ങൾ നിങ്ങളെ വിട്ടേച്ചു കടന്നുപോന്നകളത്തരത്തിൽ പരിഭവിക്കരുതേ! നിങ്ങൾ വിറകുണ്ടാക്കുവാൻപോയ സമയം ഒരു വ്യാഘ്രം ഞങ്ങളുടെനേരെ വന്നു; ഞങ്ങൾക്കു പ്രാണരക്ഷയ്ക്കു പെട്ടെന്നു ഓടിപ്പോരുകയെന്യേ മാർഗ്ഗമില്ലാതിരുന്നതിനാൽ അപ്രകാരം ചെയ്തതാണു്" " ഹേ! സാരമില്ല. അതെല്ലാം നിങ്ങളുടെയിടയിൽ സർവ്വസാധാരണംതന്നെ. എനിക്കു് തന്നിമിത്തം ലേശവും പരിഭവമില്ല. ഉണ്ടായിരുന്നുവെങ്കിൽ ഞാൻ ഇവിടെ വീണ്ടും വരികയില്ലായിരുന്നുവല്ലോ. നിങ്ങൾക്കു തിന്നുന്നതിലേക്കു് ഞാൻ ചില മാമ്പഴങ്ങൾ കൊണ്ടുവന്നിട്ടുണ്ടു്" എന്നുപറഞ്ഞിട്ടു്, ഒരു മാമ്പഴമെടുത്തു വൃദ്ധയ്ക്കുകൊടുത്തു. അവൾ അതു തിന്നമാത്രയിൽത്തന്നെ

കരിങ്കുരങ്ങുകളായി. വേറൊന്നെടുത്തു മകളെ തീററിച്ചു. അവളും പാമ്പായി. രണ്ടിനേയും തുടലുകൊണ്ടുകെട്ടിയിട്ടു് അവരുടെ ധനമെല്ലാം ദരിദ്രർക്കായി ദാനംചെയ്തു.

അവൻ കുരങ്ങിനേയും പാമ്പിനേയുംകൊണ്ടു യാത്രയായി. ദൈവഗത്യാ അവൻ ചെന്നുചേന്നതു് തന്റെ ജ്യേഷ്ഠന്റെ രാജ്യത്തായിരുന്നു. അവിടെച്ചെന്നപ്പോൾതന്നെ, ആനയെടുത്തുകൊണ്ടുപോന്ന ഒരുവനാണു രാജാവു് എന്നറിഞ്ഞു സന്തോഷമുണ്ടായി. ആന കൊന്നുകളഞ്ഞിരിക്കുമെന്നായിരുന്നുവല്ലോ അവൻ വിചാരിച്ചിരുന്നതു്. എന്നാൽ അവനെ രാജാവാക്കിച്ചെയ്തു എന്ന സംഗതി എത്ര ആഹ്ലാദകരമായ സന്തോഷത്തെ പ്രദാനംചെയ്തു എന്നുള്ളതിനു കണക്കില്ല. അവൻ രാജാവിനെ നേരിട്ടുകണ്ടു ആ സമയം ആ സഹോദരന്മാർക്കുണ്ടായ ആനന്ദം അപരിമേയമായിരുന്നു. അവർ പരസ്പരം താന്താങ്ങളനുഭവിച്ച സംഗതികൾ പറഞ്ഞുകേൾപ്പിച്ചു.

പിന്നീടു് അവർ മാതാപിതാക്കന്മാരെ ചെന്നുകാണുകയും കൂട്ടിക്കൊണ്ടുപോരികയും ചെയ്തു. ശത്രുരാജാവിനെ നിഗ്രഹിച്ചു പിതാവിനു ആ രാജ്യത്തെകൊടുത്തു. മൂത്തവനു സ്വന്തം രാജ്യംതന്നെയുണ്ടല്ലോ. ഇളയവൻ സഖിയുടെ സഹായത്താൽ ഒരു വലിയരാജ്യം നിർമ്മിച്ചു അതിൽ പാർത്തു. കുരങ്ങായ വേശ്യയെയും വ്യഭിചാരിണിയും കുലടയുമായ മകളെയും ചുണ്ണാമ്പുചൂളയിലിട്ടു ദഹിപ്പിച്ചു. അവർ എല്ലാപേരും രാജ്യഭാരത്തോടെ സസുഖം ജീവിതത്തെ നയിക്കുകയുംചെയ്തു. അവനെപ്പോലുള്ള രാജകുമാരൻ നിന്റെ വരനായിരിക്കുവാൻ യോഗ്യനായിരിക്കുമല്ലോ എന്നു പറഞ്ഞു കഥയവസാനിപ്പിച്ചതും സൂര്യോദയമായതും ഒന്നിച്ചുകഴിഞ്ഞു. അവർ നിത്യകർമ്മങ്ങൾക്കായി പിരിയുകയുംചെയ്തു.

ആറാംദിവസത്തെ കഥ സമാപ്തം.

---

## ഏഴാംദിവസത്തെ കഥ.

---

### ആമയായ രാജകുമാരനും ദേവകന്യകയും.

അളകാപുരം എന്നൊരു രാജ്യവും അതിൽ അളകേശൻ എന്നൊരു രാജാവുമുണ്ടായിരുന്നു. രാജാവിന്റെ മനഃസ്ഥിതിക്കു സർവ്വഥാ യോജിച്ച ഒരു മന്ത്രിയായിരുന്നു സുമതി. അവർ ഒരിക്കൽ ഒരു ശപഥം ചെയ്തിരുന്നു. രണ്ടാൾക്കും ആദ്യമായുണ്ടാകുന്ന സന്താനങ്ങളിൽ രാജാവിനു് ആൺകുട്ടിയും മന്ത്രിക്കു പെൺകുട്ടിയുമായിരുന്നാൽ അവരെ പരസ്പരം ദമ്പതികളാക്കണമെന്നായിരുന്നു ശപഥം. അതനുസരിച്ചു് അവർ രണ്ടാൾക്കും

സന്താനങ്ങളുണ്ടായി. രാജാവിന്നു് ഒരു ആമയും, മന്ത്രിക്കു വിശ്വമോഹിനിയായ ഒരു കുമാരിയുമായിരുന്നു. രാജാവു് തന്റെ സന്താനം ആമയായിത്തീർന്നതു വിചാരിച്ചു് അത്യന്തം ക്ലേശിച്ചു. ക്രമേണ മന്ത്രികുമാരി യൗവനദശയെ പ്രാപിച്ചു. വിവാഹത്തിനുള്ള ആലോചനയ്ക്കു സമയവുമായി. മന്ത്രിക്കു മൂന്നു കുമാരികളായിരുന്നു സന്താനങ്ങൾ. അവർ മൂന്നുപേരെയും ഒരേ അവസരത്തിൽ വിവാഹംനടത്തിയാൽ കൊള്ളാമെന്നുള്ള ആലോചനയുണ്ടായി. മൂത്തവളായ മദനിക എന്നവളെ രാജകുമാരനു കൊടുക്കാമെന്നുണ്ടായിരുന്ന പ്രതിജ്ഞയ്ക്കു്, രാജാവിനു ആമയായ ഒരു പുത്രനായിരുന്നതിനാൽ സാധുത്വമില്ലാതെയായി എന്നായിരുന്നു മന്ത്രിയുടെ ചിന്തയിൽ മന്ത്രിച്ചിരുന്നതു്. ഇങ്ങനെയിരിക്കെ ആമയായ രാജകുമാരൻ പിതാവിനോടു് ഇങ്ങനെ പറഞ്ഞു: "പിതാവേ! മന്ത്രിയുടെ ആദ്യപുത്രിയായ മദനികയെ, അവിടുത്തെ ആദ്യപുത്രനു നല്കാമെന്നായിരുന്നുവല്ലോ സമയം ചെയ്തിരുന്നതു്. എന്നാൽ, അവളെ ആ പ്രതിജ്ഞയനുസരിച്ചു എനിക്കു വിവാഹം ചെയ്തുതരുവാൻ സമ്മതമാണോ എന്നു ചോദിക്കണം.'

രാജാവു് ആമയുടെ അഭിമതമറിഞ്ഞു മന്ത്രിയോടു പറഞ്ഞു. അയാൾക്കു് അതു ഹാസ്യമായിത്തോന്നി എങ്കിലും ആ വിവരം തന്റെ മൂത്തമകളായ മദനികയെ അറിയിച്ചു. "പാരിജാതകുസുമം കൊണ്ടുവന്നുതരുന്നവനെ ഞാൻ വരിക്കും ആമയായാലും ആടായാലും മനുഷ്യനായാലും ശരി" എന്നു് അവൾ മറുപടി അറിയിച്ചു. അതറിഞ്ഞു ആമ പാരിജാതം കൊണ്ടുവരുവാൻ പുറപ്പെട്ടു. വഴിമദ്ധ്യേ ഒരു വനത്തിലെത്തി സൂര്യനെ ഉദ്ദേശിച്ചു തപസ്സുചെയ്തു് വിഷ്ണുഗായത്രീദേവതയായ സൂര്യനെ ഗായത്രിച്ഛന്ദസ്സുള്ള 'ഓം തത്സവിതുർവരേണ്യം, ഭർഗ്ഗോദേവസ്യധീമഹി, ധിയോ യോ നഃപ്രചോദയാത്" എന്ന ഗായത്രിമന്ത്രത്താൽതന്നെ ഉപാസനംചെയ്തു "അസൗ ആദിത്യോ ബ്രഹ്മ" എന്ന ജപോപമന്ത്രത്തിനു "ഈ ആദിത്യൻ ബ്രഹ്മമാകുന്നു" എന്നർത്ഥമാകുന്നു. ഈ അർത്ഥത്തെ, "സയശ്ചായംപുരുഷേ യശ്ചാസാവാദിത്യേ സ ഏകഃ" എന്നു കുറേക്കൂടി വ്യാപകമാക്കി, തൈത്തരിയോപനിഷത്തിൽ പ്രയോഗിച്ചിരിക്കുന്നു. മാനുഷഹൃദയത്തിലും ആദിത്യനിലും അധിവസിക്കുന്ന പുരുഷൻ (ഹിരണ്യഗർഭൻ) ഒന്നുതന്നെയാകുന്നു. അതുതന്നെ വിഷ്ണു, അതുതന്നെ പ്രപഞ്ചശക്തി. ''അധിഭൂതം ക്ഷരോഭാവഃ പുരുഷശ്ചാധിദൈവതം" എന്ന ഗീതാവാക്യത്തിലടങ്ങിയ പുരുഷനും അതുതന്നെ. എന്നിങ്ങനെ വിചാരിച്ചു ചെയ്ത ധ്യാനയോഗത്താൽ, സൂര്യൻ പ്രത്യക്ഷമായിട്ടു്, അവനെ പ്രദീപ്തിമാനായ സുന്ദരനാക്കിത്തീർത്തു. പാരിജാതം ലഭിക്കുവാനുള്ള മാർഗ്ഗവും ഉപദേശിച്ചനുഗ്രഹിച്ചു.

അവൻ ആ ഉപദേശമനുസരിച്ചു് യാത്രചെയ്തു. ആദ്യം ഒരു തപസ്വിയെക്കണ്ടു, അവനോടു പാരിജാതത്തെക്കുറിച്ചു ചോദ്യംചെയ്തു. കുറേക്കൂടിച്ചെന്നാൽ അവിടെ ഒരു തപസ്വി ഇരുപ്പുണ്ടെന്നും, അയാളോടു

ചോദിച്ചാൽ ഗ്രഹിക്കാനിടയുണ്ടാകുമെന്നും ഒന്നാംതാപസൻ പറഞ്ഞു. രണ്ടാംതാപസനെയും കണ്ടു ചോദിച്ചു. കുറേക്കൂടിനടന്നാൽ ഒരു താപസൻ ഇരിക്കുന്നുണ്ടാവുമെന്നും അയാളോടു ചോദിച്ചാൽ ആ പുഷ്പം ലഭിക്കുന്നതിനുള്ള മാർഗ്ഗം ഉപദേശിക്കുമെന്നും രണ്ടാംതാപസൻ പറഞ്ഞു. അവൻ അവിടെനിന്നും നടന്നു മൂന്നാംതാപസനെക്കണ്ടു ചോദിച്ചു. അദ്ദേഹം ഇങ്ങനെ പറഞ്ഞു:—"കുറേക്കൂടി ചെല്ലുമ്പോൾ അവിടെ ഒരു ഗണപതിക്ഷേത്രവും അതിന്റെ നടയിൽ ഒരു നീരാഴിയും കാണും. ആ നീരാഴിയിൽ ദേവസ്ത്രീകൾ കുളിക്കുക പതിവുണ്ടു്. അവിടെ ആളറിയിക്കാതെ ചെന്നു്, അവരിൽ ആരുടെയെങ്കിലും വസ്ത്രം എടുത്തുകൊണ്ടോടി അമ്പലത്തിനുള്ളിൽ കയറി വാതിലടച്ചുകൊള്ളണം. ആ ദേവവനിത പുറകേ എത്തും. പാരിജാതകുസുമം കൊണ്ടുവന്നു തരാമെന്നു വാഗ്ദാനം ചെയ്തശേഷമേ വസ്ത്രം കൊടുക്കാവൂ."

അവൻ അതിൻവണ്ണംചെയ്തു. ദേവസ്ത്രീ, അവന്റെ പുറകേ എത്തി ഉപായാന്തരമില്ലെന്നുകണ്ടു് അവൾ വാഗ്ദാനംചെയ്തു. അവൻ വസ്ത്രം കൊടുത്തു. ആ സമയം ഉജ്ജ്വലമായി പ്രകാശിക്കുന്ന ശരീരകാന്തിയോടുകൂടിയ യുവാവിനെക്കണ്ടു് അവൾ അവനു വശീഭവിച്ചു. അനന്തരം അവന്റെ ഹിതകാരിണിയാകയും ചെയ്തു. അവനെ അവിടെത്തന്നെ ഇരിക്കാൻ ഏർപ്പാടുചെയ്തിട്ടു്, അവൾ ദേവലോകത്തെത്തി ഒരു പാരിജാതപ്പൂങ്കുലയും ഒരു വീണയുമായി മടങ്ങിവന്നു പൂങ്കുല അവന്റെ പക്കൽകൊടുത്തു. വീണകൊടുത്തിട്ടു് ഇതിനെ എപ്പോൾ മീട്ടുമോ അപ്പോൾ ഞാൻ വന്നുചേർന്നുകൊള്ളും എന്നുപറഞ്ഞു കുറേനേരം അവന്റെ സാന്നിധ്യസുഖം അനുഭവിച്ചിട്ടു് അവൾ പോയിമറഞ്ഞു. ഇതെല്ലാം മൂന്നാംതാപസൻ ഒളിഞ്ഞിരുന്നു കണ്ടിരുന്നു. ആ താപസൻ അസ്വസ്ഥചിത്തനായി. ലോകസുഖംതന്നെ ഉത്തമമെന്നു വിചാരിച്ചു് ഒരിക്കലും അനുഭവിച്ചറിവാൻ കഴിയാത്ത പാരത്രികകാര്യത്തിനായി പ്രയത്നിക്കുന്നതു് അബദ്ധമെന്നും മൗഢ്യമെന്നും അവനുതോന്നി. അവൻ ആമയായ കുമാരനോടു ആ വീണ ആവശ്യപ്പെട്ടു. പകരം ശത്രുസംഹാരംചെയ്യാൻ സമർത്ഥമായ അവന്റെ വടി കൊടുക്കാമെന്നു പറഞ്ഞു. ആമയായവൻ അപ്രകാരം സമ്മതിച്ചു വീണകൊടുത്തു വടിവാങ്ങി. അതു് ഉപയോഗിക്കുവാനുള്ള മന്ത്രവും ഗ്രഹിച്ചു. അല്പദൂരംചെന്നുനിന്നുകൊണ്ടു്, വടിയെ ആ മൂന്നാം തപസന്റെനേരേ പ്രയോഗിച്ചു വടി അവനെ തല്ലിക്കൊന്നു. വീണ മടക്കിയെടുത്തുകൊണ്ടു അവൻ യാത്രതുടർന്നു. രണ്ടാമന്റെ അടുത്തുവച്ചു വീണയെമീട്ടി. ആ സമയം ദേവവനിതവന്നു്, ശൃംഗാരസല്ലാപംകഴിഞ്ഞു അവൾ മടങ്ങിപ്പോയി. ഇതു കണ്ടിരുന്ന രണ്ടാംതാപസനും വീണയിന്മേൽ ആശ ജനിച്ചു. അവനു് ഒരു ദിവ്യനിക്ഷേപരൂപമായ സഞ്ചിയുള്ളതു കൊടുക്കാമെന്നു പറഞ്ഞു. ആമയായവൻ അപ്രകാരം ചെയ്തു. വടിയുപയോഗിച്ചു് അവനെയും കൊന്നു് വീണയെ വീണ്ടെടുത്തു.

ഒന്നാംതാപസന്റെ അടുത്തുവച്ചും വീണവായിച്ചു. അപ്പോഴും ദേവയുവതിയുടെ സാന്നിദ്ധ്യസുഖങ്ങളുമുണ്ടായി. അതുകണ്ടിരുന്ന ഒന്നാംതാപസനും തന്റെ ആയുശ്ശേഷത്തിന്റെ അവസാനപ്രേരണയാൽ വീണയെ ആശിച്ചു. അവർ തമ്മിൽ വീണയും മെതിയടിയും മാറിയെടുത്തു. എന്നാൽ അവനു് അതുകൊണ്ടു പ്രയോഗിക്കാൻ സാധിക്കുന്നതിനു മുമ്പായി മറേറവന്റെ വടിക്കിരയായി ഭവിച്ചു. അനന്തരം അവൻ ഒരു വൃക്ഷച്ചുവട്ടിൽ ചെന്നിരുന്നു് വീണ വായിച്ചു ദേവാംഗനയുടെ സന്നിവേശവും സമ്പ്രാപ്തമായി. കാമലീലകളുടെ സമ്പന്നരുവായ അവളുടെ സാന്നിധ്യം കഴിഞ്ഞു് അവൻ അവളോടിങ്ങനെ പറഞ്ഞു: എന്റെ സാമഗ്രികളെല്ലാം ഈ വൃക്ഷകോടരത്തിലിരിക്കട്ടെ; ഭവതി അവയെ സൂക്ഷിച്ചുകൊള്ളണം. ഞാൻ ഇവിടെ ഭവതിയെക്കാണ്മാൻ വരികയും വീണമീട്ടുകയും ചെയ്യുമ്പോളെല്ലാം വരികതന്നെവേണം.

അനന്തരം അവൻ ആമയുടെരൂപത്തിൽത്തന്നെ സ്വനഗരത്തിലെത്തി, പിതാവിന്റെകൈയിൽ പാരിജാതപ്പൂകെലകൊടുത്തു. ഒരു പൂവു് ആവശ്യപ്പെട്ടതിലേക്ക അനേകം പൂക്കളടങ്ങിയ ഒരു പൂംകെലതന്നെകൊടുക്കുന്നതു ഉത്തമമായിരിക്കുമല്ലോ എന്നും പറഞ്ഞു. ആമയായിട്ടും, ദേവലോകത്തുള്ള ഈ പുഷ്പം കൊണ്ടുവന്നതിൽ പുത്രന്റെവേഷത്തിൽ പിതാവു ശങ്കിതനായി. പൂംകെലയെ മന്ത്രിവശം ഏല്പിച്ചു. മന്ത്രി അതിനെ പുത്രിക്കു കൊടുത്തു. പുത്രി അത്ഭുതപരതന്ത്രയായി. എന്താശ്ചര്യം! ദേവലോകത്തുള്ള ഈ പുഷ്പം കൊണ്ടുവന്നതു് ആമയായ രാജകുമാരനാണെന്നതിൽ, അദ്ദേഹത്തിന്റെ വൈഭവം അന്യാദൃശംതന്നെയാകുന്നു എന്നു് അവൾ നിരൂപിച്ചു.

ക്രമേണ തയ്യാറായ വിവാഹരംഗത്തിൽവച്ചു് ആമയായ രാജകുമാരൻ, മന്ത്രിയുടെ മൂത്തപുത്രിയായ മദനികയേയും, മററു രണ്ടു രാജകുമാരന്മാർ മന്ത്രിയുടെ രണ്ടു കുമാരികളെയും വിവാഹംചെയ്തു. വിവാഹത്തിനുശേഷം ആമയായ രാജകുമാരൻ രാത്രിതോറും മെതിയടിയുടെ സഹായത്താൽ മുൻപറഞ്ഞ വൃക്ഷച്ചുവട്ടിലെത്തി ദേവസ്ത്രീയുമായി സഹഗമനംചെയ്തുവന്നു. ഇങ്ങനെയിരിക്കെ, ഒരിക്കൽ മന്ത്രിയുടെ മരുമക്കൾ രണ്ടുപേരും വേട്ടയ്ക്കു പുറപ്പെട്ടു. ശരതറിഞ്ഞു ആമയായ രാജകുമാരനും പുറപ്പെട്ടു. സകലജനവും അതുകണ്ടു ഹാസ്യസൂചകമായി ചിരിച്ചു. അവൻ കുതിരപ്പുറത്തിരുന്നു കുതിരയെ നയിച്ചു. കുതിര കാട്ടിലെത്തിയപ്പോൾ; മെതിയടിമാർഗ്ഗമായി അവൻ കുതിരയോടുകൂടി പഴേ വൃക്ഷച്ചുവട്ടിലെത്തി. അനന്തരം കുതിരയെ അവിടെ കെട്ടിനിറുത്തിട്ടു വീണാനാദത്താൽ ദേവസ്ത്രീയെവരുത്തി അല്പനേരമിരുന്നു. പിന്നീടു് അവൻ മെതിയടിയിൽക്കയറി ദേഹം ഭസ്മലേപനത്താൽ മറച്ചുകൊണ്ടു് വടിയുമായി കാട്ടിലെത്തി ധാരാളമായി മൃഗങ്ങളെ ഇളക്കി ശംഭുദേവന്റെ നിലയിൽ നടനംചെയ്തു. അയാളുടെ സഹായത്താൽ

മന്ത്രിയുടെ മരുമക്കൾക്ക് നായാട്ട്, സുകരമായും നായാട്ടിൽ മൃഗവധം നിർഭയമായും കലാശിച്ചു. ഒടുവിൽ അവൻ തൊഴുതുകൊണ്ട് ശംഖദേവനെ സ്തുതിച്ചു. ആ സമയം അവരുടെ മുദ്രമോതിരത്തെ ഊരി വാങ്ങിക്കൊണ്ടു അവിടെനിന്നും അയാൾ അപ്രത്യക്ഷനായി.

ഇങ്ങനെയിരിക്കെ, ആമയായ രാജകുമാരന്റെ രാജ്യത്തെ ഒരു ശത്രു രാജാവ് ആക്രമിക്കയും കോട്ടകളെ നിരോധിക്കയുംചെയ്തു. ഈ നിരോധം അവിചാരിതമായി ഭവിച്ചതായിരുന്നതിനാൽ തല്ക്കാലം ഒന്നു കുഴങ്ങേണ്ടിവന്നു. മന്ത്രിയും അയാളുടെ ജാമാതാക്കളായ രണ്ടു രാജകുമാരന്മാരും യുദ്ധരംഗത്തിലെത്തി. ഈ വസ്തുതയറിഞ്ഞ ആമയായ രാജകുമാരൻ ഭാര്യയെനോക്കി, ഞാനും യുദ്ധത്തിനുപോകുന്നു. തന്റെ രാജ്യത്തെ ശത്രുക്കൾ ആക്രമിക്കുന്നതുംകണ്ടു അടങ്ങിയിരിക്കുന്നതു ഭീരുക്കളുടെ പ്രവൃത്തിയാകുന്നു. സർവ്വശക്തിയും ഉപയോഗിച്ചും രാജ്യത്തെ രക്ഷിക്കേണ്ടതു ധീരന്മാരായ രാജാക്കന്മാരുടെ കടമയാകുന്നു. അതിനാൽ എന്റെ കുതിരയെവരുത്തുക. ഞാനും യുദ്ധം ചെയ്യാം. ഭാര്യ പല തടസ്സവും പറഞ്ഞുനോക്കി. അതൊന്നും വകവയ്ക്കാതെ, കുതിരപ്പുറത്തുകയറി കുതിരയെ പായിച്ചുകൊണ്ടുപോയി. ഒരുനിമിഷനേരംകൊണ്ട്, തന്റെ വടിയുമെടുത്തു് ഭസ്മോദ്ധൂളിതസർവ്വാംഗനായി യുദ്ധരംഗത്തിലെത്തി. ഒരു നിമിഷനേരംകൊണ്ട് ആ ദണ്ഡ്, ശത്രുക്കളെ ആസകലം തല്ലിത്തകർത്തു. വളരെപ്പേർ മരിക്കയും, ശേഷിച്ചവർ ആയുധംവെച്ചു കീഴടങ്ങുകയും ചെയ്തു. വേഷവും നിരായുധമായി ശത്രുക്കളുടെനേരെ പതിച്ചുകൊണ്ടിരുന്ന വടിയുടെ പ്രവർത്തനശക്തിയുംകണ്ടു്, സകല ജനങ്ങളും വിശേഷിച്ച് മന്ത്രിയുടെ ജാമാതാക്കളും ഇതു് ശംഖദേവന്റെ യോഗ്യതയെന്നുതന്നെ വിശ്വസിച്ചു.

യുദ്ധം അവസാനിച്ചു. ശത്രുരാജാവും അവന്റെ രാജ്യവും കീഴടങ്ങി. രാജാവും മന്ത്രിയും സൈന്യങ്ങളും പുരവാസികളും ശംഖദേവന്റെഅത്ഭുതശക്തിയേയും, രാജ്യത്തോടുള്ള കൃപാതിരേകത്തേയും കൊണ്ടാടി. എല്ലാവരും അവരവരുടെ വസതിയിലേക്കു മടങ്ങി. ആമയും തിരിച്ചുപോന്നു. ഭാര്യയോടു ചട്ടംകെട്ടിയിരുന്നതുപോലെ അവൾ കുളിക്കുവാൻ വെള്ളം തിളപ്പിച്ചാററിയിട്ടിരുന്നു. ആമ അന്തഃപുരത്തിൽ നുഴഞ്ഞുകയറി കുറേവിശ്രമിച്ചശേഷം കുളിപ്പുരയിലേക്കുപോയി. ആമയുടെ ഇതുവിസ്തരിച്ചുള്ളകുളിയും മററും എന്താണെന്നു വിചാരിച്ചുകൊണ്ടു ഭാര്യ പിന്നാലെ ചെന്നു. കുളിപ്പുരയുടെ പുറത്തുനിന്നുകൊണ്ടു ഒരു വിടവിൽക്കൂടി ഉള്ളിലേക്കുനോക്കി. അപ്പോൾകണ്ട ആശ്ചര്യത്തിൽ അവളുടെ മനസ്സു മയങ്ങിപ്പോയി. കോടി സൂര്യപ്രകാശംപോലെ ഉജ്ജ്വലമായ ശരീരകാന്തിയോടുകൂടിയ ഒരു മഹാ തേജസ്വിയെയാണു് അതിനുള്ളിൽ അവൾ കണ്ടതു്. ഇത്രത്തോളം സൗന്ദര്യമുള്ള ഒരു പുരുഷനല്ലേ ആമയുടെ വേഷമവലംബിച്ചു് ആ സമയത്തോളം അവളുടെ മനസ്സിനെ നിരാശപ്പെടുത്തിയതു്. ഇനി ഈ സൂത്രം

പറവകയില്ല എന്ന വിചാരിച്ച് അവൾ ഓടിക്കിതച്ചുചെന്ന പിതാവിനെയും മാതാവിനെയും സഹോദരികളെയും കൂട്ടിക്കൊണ്ടുവന്ന കാണിക്കയും, ആമയോടെടുത്തു പൊടിയാക്കി നശിപ്പിക്കയുംചെയ്തു. അയാൾ കുളികഴിഞ്ഞു് അതിനുള്ളിലെല്ലാം ആമയോടു തപ്പുന്നതുകണ്ടു് എന്തിനാണു് അതു നോക്കുന്നതു്? ഞാൻ അതു നശിപ്പിച്ചുകഴിഞ്ഞു എന്നു് അവൾ പറഞ്ഞുകൊണ്ടു് അവന്റെ നേരെചെന്നു. പ്രിയതമേ! ഭവതി ഈ സാഹസം ചെയ്തതു ശരിയായില്ല. ഇനി കുറച്ചുദിവസങ്ങൾകൂടി അതിന്റെ ആവശ്യം ഉണ്ടായിരുന്നു എന്നു പറഞ്ഞിട്ടു് അവളെ പിടിച്ചു മാറോടണച്ചു്, നെറുകയിലും കപോലങ്ങളിലും പ്രേമസൂചകമായി ചുംബിച്ചു. അവൾ ആനന്ദാമൃതധാരയാൽ പുളകിതയായി.

രാജകുമാരന്റെ പ്രച്ഛന്നരൂപമായിരുന്ന ജീവിതകഥ, പെട്ടെന്നു രാജാവും രാജ്ഞിയുമറിഞ്ഞു ഓടിയെത്തി പുത്രനെക്കണ്ടു. പുത്രദർശനോത്സവത്താൽ അവർ ഹർഷാകുലരായി. മന്ത്രികുമാരിയുടെ ജീവിതം സഫലീകരിച്ചുകണ്ടതിലാണു്, അവർക്കതിയായ സന്തോഷമുണ്ടായതു്. പരിശുദ്ധമായ സദ്ധർമ്മത്തിന്റെ പ്രകൃഷ്ടസ്വരൂപമായ ഒരു നിദർശനമായിരുന്നു അവൾ എന്നതു് അവർക്കറിയാമായിരുന്നു. രാജാവും രാജ്ഞിയും രാജകുമാരനും മന്ത്രികുമാരിയുമായി, അതുമുതൽ ഒന്നിച്ചു താമസമായി.

പരസ്യമായി അവരുടെ വിവാഹം ഒന്നുകൂടി ആവർത്തിച്ചുനടത്തണമെന്ന രാജകുമാരൻ ആവശ്യപ്പെട്ടതനുസരിച്ചു്, വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു. ആ വിവാഹോത്സവത്തിനായി അനേകം രാജാക്കന്മാർ ക്ഷണിക്കപ്പെട്ടു. വിവാഹരംഗത്തിൽ സമസ്തജനങ്ങളും ആസനസ്ഥരായശേഷം, രാജകുമാരൻ തന്റെ, ആത്മത്യാഗത്തെയും പിന്നീടുണ്ടായ മാററത്തെയും അവിടംമുതൽ അന്നോളം സംഭവിച്ച സകല കഥകളെയും സവിസ്തരം പ്രസ്താവിച്ചു. ശ്രോതാക്കൾക്കെല്ലാം ആശ്ചര്യപാരതന്ത്ര്യജനകമായിരുന്നു ആ ചരിത്രം. മന്ത്രികുമാരന്റെ ജാമാതാക്കൾ വിശ്വസിച്ചിരുന്ന ശംഖദേവൻ, രാജകുമാരനാണെന്നറിഞ്ഞപ്പോൾ, ഒരുവശത്തു ലജ്ജയും മറെറാരുവശത്തു സന്തോഷവുമുണ്ടായി. ഉടൻ രാജകുമാരൻ വീണയെടുത്തു വായിച്ചു. കാണികൾ വിസ്മിതരാകുമാറു്, ദേവസ്ത്രീ രാജകുമാരന്റെ മുമ്പിൽ അവതരിക്കയും അയാളോടൊന്നിച്ചു് ആസനസ്ഥയാകയും ചെയ്തു. ഈ ഭാഗ്യാത്ഭുതികൾ അവനുണ്ടായ യോഗത്തെ എല്ലാവരും പ്രശംസിച്ചു.

ഉത്തരക്ഷണത്തിൽ ദേവസ്ത്രീ എഴുന്നേററു മന്ത്രികുമാരിയുടെഅടുത്തു ചെന്നു് താൻ കൊണ്ടുവന്നിരുന്ന പാരിജാതപുഷ്പമാല്യത്തെ അവളുടെ കൈയിൽ കൊടുക്കുകയും, അവളെക്കൊണ്ടു രാജകുമാരന്റെ കണ്ഠത്തിൽ അണിയിക്കയും ചെയ്തു. "പാതിവ്രത്യരത്നമായ, ഈ മന്ത്രികുമാരിക്കു യാതൊരു കുണ്ഠിതത്തിനും നിങ്ങളുടെ പ്രവൃത്തി ഇടയാക്കാതിരിക്കാൻ സൂക്ഷിക്കണമെന്നും അത്യാവശ്യമുള്ള സന്ദർഭത്തിൽമാത്രമേ, തന്റെ

സാന്നിദ്ധ്യത്തെ മേലാൽ ആവശ്യപ്പെടാൻ പാടുള്ളു എന്നും ഉപദേശിച്ചിട്ട് അവരും മന്ത്രികുമാരിയെ അനുഗ്രഹിച്ചുമറഞ്ഞു. എല്ലാവരും സന്തുഷ്ടചിത്തരായി വിവാഹാഘോഷം കഴിഞ്ഞു അവരവരുടെ സ്ഥാനങ്ങളിലേക്കുപോയി. അതുമുതൽ രാജകുമാരനും മന്ത്രികുമാരിയും ഒന്നിച്ചു പാർക്കുകയും അവനെ അചിരാൽ രാജാവാക്കി അഭിഷേകം ചെയ്കയും അവൻ രാജാവായിരാജ്യം ഭരിക്കയും ചെയ്തു അതിൻവണ്ണം ഉത്തമനായ ഒരു രാജകുമാരനല്ലയോ നിങ്ങളുടെ വരനായിരിക്കാൻ യോഗ്യൻ" എന്നു ബുദ്ധിചാതുര്യൻ കഥയവസാനിപ്പിക്കയും സൂര്യോദയമാകയും ഒന്നിച്ചുകഴിഞ്ഞു. അതിനാൽ അവർ നിത്യകർമ്മങ്ങൾക്കായി പിരിഞ്ഞു.

ഏഴാംദിവസത്തെ കഥ സമാപ്തം.

---

## എട്ടാംദിവസത്തെ കഥ.



### ചൂതന്റെ യമപ്പട്ടം.

കാശിവിശ്വനാഥക്ഷേത്രത്തിൽനിന്നും നൂറുനാഴിക കിഴക്കായി ഒരു നഗരമുണ്ടായിരുന്നു. അവിടെ ചൂതുകളിയിൽ സമർത്ഥനായ ഒരുവൻ ഒരുകാലത്ത് ജീവിച്ചിരുന്നു. അവനു സാമാന്യമായിട്ടേ വിദ്യാഭ്യാസമുണ്ടായിരുന്നുള്ളുവെങ്കിലും, അസാമാന്യയുക്തിവൈഭവമുള്ളവനായിരുന്നു. ചൂതിൽ അവനുള്ള മിടുക്ക് സാർവ്വജനീനമായ ഒന്നായിരുന്നു. തന്നിമിത്തം ആ നാട്ടിൽ ആരെയും ചൂതുകളിക്കു കിട്ടാതായി. ചൂതിൽ എതിരാളിയെ തോല്പിച്ചു കിട്ടുന്ന ആദായമേ, ഉപജീവനത്തിനു വകയായുണ്ടായിരുന്നുള്ളു. അതിനാൽ പ്രതിദിനം ആരെയെങ്കിലും അവൻ പിടികൂടി ചൂതുകളിപ്പിക്കയും അവരുടെ പക്കലുള്ളതുമുഴുവൻ കൈക്കലാക്കി പരാജയപ്പെടുത്തി അയയ്ക്കുകയും ചെയ്യും. ഇങ്ങനെയിരിക്കെ ഒരു ദിവസം ആരെയും കിട്ടിയില്ല. അവിടെയുണ്ടായിരുന്ന ഒരു ശൈവക്ഷേത്രത്തിൽ കടന്നുചെന്നു. അവന്റെ വരവുകണ്ടിരുന്ന എമ്പ്രാൻ ഓടിച്ചെന്ന് ബിംബത്തിന്റെ പിറകിലൊളിച്ചു. ചൂതുകൊണ്ടു ആരെയും തോല്പിച്ചുവന്നിരുന്നതുനിമിത്തം ഉണ്ടായ ഭയമായിരുന്നു എമ്പ്രാന്റെ ഈ പ്രവൃത്തിക്കു പ്രേരകമായി ഭവിച്ചത്. 'ഇന്നു ആരുമില്ല, ഇന്നു ഉപവാസംതന്നെ ഗതി' എന്നോർത്തപ്പോൾ അവനു നിരാശയുണ്ടായി. അവൻ അതീതശിവഭക്തനായിരുന്നു. അവൻ സ്വാമിസന്നിധിയിൽനിന്ന് ഇങ്ങനെ അഭ്യർത്ഥിച്ചു. "ഇന്ന് ആരെയും ചൂതുകളിക്കുകിട്ടായ്കയാൽ പട്ടിണിവ്രതം ആചരിക്കേണ്ടതായി വന്നിരിക്കുന്നു. ഭഗവാനേ! ഇന്ന് എന്നോടു കളിക്കാനാരുമില്ല. നമുക്കുതമ്മിൽ ഇന്നൊന്നു കളിക്കണം"

എന്നുപറഞ്ഞു മണ്ഡപത്തിൽ കയറി ചൂതുപടംനിവത്തി കളിയുംതുടങ്ങി. അവന്റെ കളിയും ഭഗവാന്റെ കളിയും അവൻതന്നെ കളിച്ചു. ഒടുവിൽ ഭഗവാന്റെപക്ഷം തോററു. "ഭഗവാനേ! അവിടുന്നു തോററിരിക്കുന്നു എനിക്കു വിശപ്പടക്കാൻ എന്തെങ്കിലും തരണം. ഇല്ലെങ്കിൽ അടുത്തുനില്ക്കുന്ന "അമ്മയെ" ഞാൻ എടുത്തുകൊണ്ടുപോകും. എന്നുപറഞ്ഞു, അവൻ ശ്രീകോവിലിന്റെ ഉള്ളിൽ കയറി അംബികാവിഗ്രഹത്തെ എടുക്കാൻ ഭാവിച്ചു. അപ്പോൾ ഭഗവാന്റെ ഇങ്ങനെയുള്ള അരുളപ്പാടുണ്ടായി:— "നീ ഒരു സ്ത്രീയെ ആഗ്രഹിച്ചതിനാൽ നിന്റെ ദാരിദ്ര്യശാന്തിക്ക് ഒരു സ്ത്രീയെത്തന്നെ നൽകിയേക്കാം. നാളെ നീ ഇവിടെ വരിക."

അടുത്തദിവസം രാവിലെ കുളിച്ചു ഈശ്വരവസ്ത്രത്തോടും ഭസ്മധാരണത്തോടും ശിവക്ഷേത്രത്തിൽ ചെന്നു അവിടെ അമാനുഷികസൗന്ദര്യസമ്പത്തിയോടുകൂടിയ ഒരു സ്ത്രീവിഗ്രഹത്തെക്കണ്ടു. "നീ ഇവളെ കൂട്ടിക്കൊണ്ടു പൊയ്ക്കൊൾക. നിന്റെ ദുഃഖം ഇന്നോടവസാനിച്ചിരിക്കുന്നു." എന്നു ദയാർദ്രചിത്തനായി ഭഗവാൻ ശ്രീപരമേശ്വരൻ കല്പിച്ചു. രംഭ എന്ന അപ്സരസ്ത്രീയുമായി അവൻ പുറപ്പെട്ടു സ്വഗൃഹത്തിലെത്തി. അവന്റെ ഗൃഹം സാമാന്യനിലയിൽനിന്നുപോലും താഴ്ന്നനിലയിലുള്ളതായിരുന്നതിനാൽ, ഒരുന്നതസൗധം പണിയുന്നതിലേയ്ക്കു രംഭയുടെ ചിത്തവൃത്തിയെ പ്രേരിപ്പിച്ചു. ആ സൗധത്തിൽ സകലവിധ സമ്പൽസമൃദ്ധിയോടുകൂടി അവർ പാർത്തുവന്നു. അവന്റെ ആദ്യഭാര്യയായ "സുശീല"യെന്ന പതിവ്രതാരത്നം, ഗൃഹ്യകവൃത്തികളെല്ലാം നോക്കിക്കൊള്ളുകയും, സാപത്ന്യദുഃഖത്തിന്റെ തരിമ്പുപോലും രംഭയ്ക്കനുഭവിക്കുവാൻ ഇടയാകരുതെന്നുള്ള ബുദ്ധിയോടുകൂടി പ്രവർത്തിക്കുകയും ചെയ്തിരുന്നതിനാൽ രംഭയ്ക്ക് അവളുടെ നേരെ അതിപ്രിയമുണ്ടായി.

ഇങ്ങനെയിരിക്കെ എട്ടാംദിവസം പതിവനുസരിച്ചു ഇന്ദ്രന്റെ സഭസ്സിൽ ആടുവാൻ പോകേണ്ടിവന്നു. ചൂതനോടു യാത്രചോദിച്ചതിൽ അവൻ അനുവദിക്കയോ വിട്ടയയ്ക്കയോ ചെയ്യാതിരുന്നതിനാൽ അവനെ കൂട്ടി കൊണ്ടുപോകുവാൻ അവർ പ്രേരിതയായി. അവനെ ഒരു മാലയാക്കി കണ്ഠത്തിൽ ധരിച്ചുകൊണ്ട് അവൾ പോയി. അവനെ ഒരിടത്തു ഗൂഢമായി ഇരുത്തീട്ട് അവൾ സഭസ്സിലേക്കുപോയി. അവളുടെ നർത്തനകൗശലം കാണുന്നതിനു അവനും ആഗ്രഹമുണ്ടായിരുന്നു. അതിലേയ്ക്കു അവനെ ഒരു നിഗൂഢസ്ഥലത്തിരുത്തി. കളിയിൽ അതയായി ശ്രമിക്കുക നിമിത്തം അവൾക്കു നർത്തനമദ്ധ്യേ മൂർച്ഛയുണ്ടായി. ആ സമയം അപ്സരസ്സുകളും, ഗന്ധർവ്വരും, കിന്നരരും അവളെ ഉപചരിച്ചു സ്വസ്ഥയാക്കി. ഇതെല്ലാം അവൻ കാണുന്നുണ്ടായിരുന്നു.

ചൂതനും രംഭയും മടങ്ങിയെത്തിയ പിറേറന്നാൾ കിന്നരന്മാർ നദിയിൽ മജ്ജനത്തിനുവന്നിട്ടുണ്ടായിരുന്നു. ചൂതൻ അവരെക്കണ്ടു മനസ്സി

ലാക്കി, താൻ രംഭയുടെ ഭർത്താവായിട്ടും അവർ തന്നെക്കണ്ടു യഥായോഗ്യം
അഭിവാദ്യംചെയ്യില്ലല്ലോ എന്നോർത്തു് അവൻ ശപിക്കയും അവരെ ഉപദ്ര
വിക്കയും താൻ ഇന്നാരാണെന്നു അവരെ അറിയിക്കയും ചെയ്തു. ഈ
വിവരം അവൻ രംഭയോടു പറഞ്ഞു. അവൾ അതുകേട്ടു ഭയന്നു കാര്യ
മെല്ലാം അപകടത്തിലായെന്നും ഇന്ദ്രശാപമുണ്ടാകുമെന്നും അവൾ പറ
ഞ്ഞുകേട്ടപ്പോൾ അവനും ഭയമുണ്ടായി. എങ്ങനെയെങ്കിലും സമാധാന
മുണ്ടാക്കണമെന്നു് അവൻ അവളോടു പ്രാർത്ഥിച്ചു. അങ്ങനെയാകട്ടെ
എന്നുപറഞ്ഞുകൊണ്ടു് അവൾ ഇന്ദ്രപുരത്തേയ്ക്കുപോയി.

ഇന്ദ്രൻ അവളെക്കണ്ടു കോപിച്ചു. നീ കേവലം ഒരു മനുഷ്യന്റെ വശീ
ഭവിക്കയും കിന്നരന്മാൎക്കു ഉപദ്രവകാരിണിയായിത്തീരുകയും ചെയ്കയാൽ
നീ ഒരു പിശാചിയാകട്ടെ എന്നു ശപിച്ചു. അനന്തരം അവളുടെ അഭ്യ
ൎത്ഥനയ്ക്കനുരൂപമായി, ചൂതനെക്കണ്ടെത്തുമ്പോൾ ശാപമോക്ഷം വരുമെ
ന്നനുഗ്രഹിച്ചു. അവൾ ഉടൻ ചൂതന്റെ അടുക്കലെത്തി, നിങ്ങളുടെ അവി
വേകംനിമിത്തം ഞാൻ ശാപഗ്രസ്തയായിത്തീൎന്നു. ഇന്നുമുതൽ ഞാൻ
കാശിരാജാവിന്റെ മകളെ ബാധിക്കാൻപോകുന്നു. ഒരു കൊല്ലം
കഴിഞ്ഞു നിങ്ങൾ മാന്ത്രികന്റെ നിലയിൽ വരണം. അപ്പോൾ
ഞാൻ അവളെ എന്റെ ബാധയിൽനിന്നു വിമോചനം ചെയ്യാം.
പിന്നീടു നമുക്കു ഒന്നിച്ചു് അധിവസിക്കയും ചെയ്യാം എന്നു പറഞ്ഞിട്ടു
പിശാചികയായി പോയി.

കാശിരാജാവിന്റെ മകൾക്കു ഭ്രാന്താണെന്നു പ്രസിദ്ധമായി. പല മ
ന്ത്രവാദികളും വൈദ്യന്മാരും പരീക്ഷിച്ചു. ആരെക്കണ്ടാലും ഒരു വലിയ
പാറയുമെടുത്തുകൊണ്ടു ഓടിയെത്തും. കുറച്ചുനാൾ ചെന്നശേഷം അവൾ
ഒരു മലയുടെ അടിവാരത്തിലുള്ള ഗുഹയിൽ നിരാഹാരയായി ഇരിപ്പാക്കി.
എകദേശം വത്സരമൊന്നുകഴിഞ്ഞു. ചൂതന്റെ പരീക്ഷയ്ക്കുള്ള ഘട്ട
മായി അവൻ ഒരു മാന്ത്രികന്റെ നിലയിൽ കാശിരാജാവിനെക്കണ്ടു;
താൻ അവളെ ഭ്രാന്തിൽനിന്നു മുക്തയാക്കിക്കൊടുക്കാമെന്നു ശപഥംചെ
യ്തു. അവളെ ഭ്രാന്തിൽനിന്നു രക്ഷപെടുത്തിയാൽ, അവളെ അവനുതന്നെ
വിവാഹം ചെയ്തുകൊടുക്കുന്നതുകൂടാതെ അനവധി ധനവും പകുതി രാജ്യ
വുംകൂടി കൊടുക്കുന്നതാണെന്നു രാജാവു ശപഥംചെയ്തു. അവൻ നേരെ
ചെന്നു് ആ ഗുഹയിൽ കടന്നു. അവനെ കണ്ടപ്പോൾ, പിശാചിക മാറു
കയും അവൾക്കു സുബോധമുണ്ടാകയും അവളുടെ നഗ്നതയെക്കുറിച്ചു
ലജ്ജിക്കുകയും ചെയ്തു. അവൻ കൊണ്ടുചെന്നിരുന്ന ഒരു പട്ടാംബരം
അവളെ ഉടുപ്പിച്ചു ഒരു മേനാവിൽക്കയറ്റി കൊട്ടാരത്തിൽകൊണ്ടുചെന്നു
കുളിപ്പിച്ചു ഭക്ഷണം കഴിപ്പിച്ചു വസ്ത്രാഭരണങ്ങളണിയിച്ചു് സുഖമായി
രുത്തി. പിശാചികയായ രംഭ ചൂതന്റെ ഗൃഹത്തിലേക്കും പോയി.

കാശിരാജന്റെ മകളുടെ ഭ്രാന്തുമാററിയ മാന്ത്രികനെ സകല ജന
ങ്ങളും പുകഴ്ത്തി. ഒരു നല്ല മുഹൂൎത്തത്തിൽ അവളെ ചൂതനു വിവാഹം

ചെയ്തുകൊടുത്തു. അനവധി ധനവും കൊടുത്തിട്ട് രാജ്യത്തിന്റെ കുറേ ഭാഗവും വിട്ടുകൊടുത്തു. അവൻ ആവക ധനത്തോടും രാജകുമാരിയോടും കൂടി സ്വഗൃഹത്തിലെത്തി. അവന്റെ വരവുംനോക്കി ആദ്യഭാര്യയും രംഭയും ഇരിക്കുന്നുണ്ടായിരുന്നു. അന്നുമുതൽ അവൻ മൂന്നുഭാര്യമാരോടൊന്നിച്ചു പാർത്തുവന്നു. ശാപമുക്തയായ വിവരം രംഭ ചെന്നു ഇന്ദ്രനെ അറിയിച്ചു. കാശിരാജനെക്കൊണ്ട് കാശിയിൽ ഗോപുരം അഴിച്ചുപണിയിച്ചതു ചൂതനാണെന്നുപറഞ്ഞു് അവൾ മടങ്ങിപ്പോന്നു.

ഇന്ദ്രനു ചൂതനെ ഒന്നു കാണണമെന്നാഗ്രഹിച്ച് യമനെവരുത്തി കൂട്ടിക്കൊണ്ടുവരുവാൻ ആജ്ഞാപിച്ചു. യമൻ തന്റെ ചില ഭടന്മാരെ അതിലേക്കു നിയോഗിച്ചു. യമഭടന്മാർക്കു ചൂതഗൃഹം ദുഷ്പ്രവേശമായി ഭവിച്ചു. ധർമ്മിഷ്ഠയായ അവന്റെ ആദ്യഭാര്യയുള്ളപ്പോൾ കാലദൂതന്മാർക്കു ആ ഗൃഹം ദുഷ്പ്രവേശമാകുന്നു. ഒടുവിൽ യമഭൃത്യന്മാർ ചൂതന്റെ കാവൽഭടന്മാരോടു യമൻ ചൂതനെക്കാണ്മാനാവശ്യപ്പെടുന്നു എന്നറിയിക്കുവാൻ പറഞ്ഞു. അവർ ആ വിവരം ചൂതനെയറിയിച്ചു. പുതിയ യമനോ പഴയയമനോ എന്നു ചൂതൻ ചോദിച്ചതായി അവന്റെ ഭൃത്യന്മാർ യമന്റെ ഭൃത്യരോടു ചോദിച്ചു. അവർക്കു പഴയ യമനെന്നും പുതിയ യമനെന്നും രണ്ടുപേരുള്ളതായി അറിവില്ലാതിരുന്നതിനാൽ ആ വിവരം അവർ യമനോടു പറഞ്ഞു. യമനും അതിനെക്കുറിച്ചു അറിവില്ലാത്തവനായിരുന്നു. അവൻ ആ വിവരം ബ്രഹ്മാവിനോടു പറഞ്ഞു. ബ്രഹ്മാവ് ആ സംഗതിയെ വിഷ്ണുവിനെ അറിയിച്ചു. മൂർത്തികളും ഇന്ദ്രനും യമനും കൂടി കൈലാസത്തുചെന്നു ചോദിച്ചു. അവിടുന്നു് ഇങ്ങനെ പറഞ്ഞു: പുതിയ യമൻ എന്നുപറഞ്ഞതു് യുഗംതോറും മാരകനായ യമനെക്കുറിച്ചാകുന്നു. പഴയ യമൻ എന്നുപറഞ്ഞതു സൃഷ്ടിയും സ്ഥിതിയും നാശവും ചെയ്യുന്ന ലോകാവസാനകരമായ ശക്തിവിശേഷം എന്നർത്ഥത്തിലാകുന്നു.

ഇത്ര യുക്തിമാനായ അവനെക്കാണണമെന്നുള്ള ആശ ത്രിമൂർത്തികൾക്കും ഇന്ദ്രനും യമനുമുണ്ടായി. യമൻതന്നെ അവനെക്കൂട്ടിക്കൊണ്ടുവരണമെന്നും വ്യവസ്ഥചെയ്തു. യമൻ ചൂതനെക്കണ്ടു വിവരം പറഞ്ഞു. ഉടൻതന്നെ മൂത്തഭാര്യയെവിളിച്ച്, ഞാൻ സ്വർഗ്ഗത്തിലേക്കുപോകുകയാണ്. ഞാൻ മടങ്ങിയെത്തുംവരെ എന്റെ ദേഹത്തെ തൈലത്തോണിയിലാക്കി സൂക്ഷിച്ചുകൊള്ളണം എന്നുപറഞ്ഞേല്പിച്ചിട്ട് അവൻ യമനോടൊന്നിച്ചുപോയി. അവന്റെ ജഡം സ്വഗൃഹത്തിലും ആത്മാവ് യമനോടുകൂടി സ്വർഗ്ഗത്തിലുമായി. യമൻ ചൂതന്റെ ഉല്ക്കർഷത്തിൽ അസൂയതോന്നുകയാൽ വഴിക്കുവച്ചു പല ജന്തുക്കളെക്കൊണ്ടും അതായതു് ജന്തുക്കളുടെ ആത്മാക്കളെക്കൊണ്ടും ഉപദ്രവമേല്പിച്ചിരുന്നു. അതെല്ലാം ചൂതൻ മനസ്സിൽ വച്ചിരുന്നു.

ചൂതൻ കൈലാസത്തിലെത്തിച്ചേർന്നു പരമശിവനെയും വിഷ്ണുവിനെയും ബ്രഹ്മാവെയും ഇന്ദ്രനെയും വന്ദിച്ചു. സകല ദേവന്മാരും ചൂതനെ

കാണ്മാൻ ഭാജനങ്ങളായിരുന്നു. ആ സമയം പരമശിവൻ ചിത്രഗുപ്തനോടു് ഇവൻ പാപിയോ സുകൃതിയോ എന്നുചോദിച്ചു. യമന്റെ ലേഖകനായ ചിത്രഗുപ്തൻ തന്റെ അഗ്രസന്ധാനി എന്നുപേരുള്ള പുസ്തകം വിടൎത്തിനോക്കീട്ടു് ചൂതനൊന്നാംതരം പാപിയാണെന്നുപറഞ്ഞു. ഈ വാക്യം ചൂതന്റെ മനോവികാരത്തെ ഉഗ്രമായി ക്ഷോഭിപ്പിച്ചു. അവൻ ചിത്രഗുപ്തന്റെ തലയ്ക്കു ഒരു നല്ല അടികൊടുത്തു. അടിയേറ്റു ചിത്രഗുപ്തൻ മൂൎച്ഛിതനായി. അവനെ അടിച്ചതിനു കാരണമെന്തെന്നു പരമശിവൻചോദിച്ചു. ത്രിമൂൎത്തികളെ നേരിട്ടുകണ്ടുവന്ദിക്കാൻ സുകൃതമുണ്ടായ ഞാൻ പാപിയാണെന്നുപറഞ്ഞ ചിത്രഗുപ്തൻ ഇനി ആ വേലയ്ക്കു് യോഗ്യനല്ലായ്കയാലും അവനു സൂക്ഷ്മബുദ്ധിയില്ലായ്കയാലും തല്ലിയതാണെന്നു സധൈൎയ്യം മറുപടിപറഞ്ഞു. അതു ശരിയാണെന്നു എല്ലാവരും സമ്മതിച്ചു. നിനക്കു എന്തുവരം വേണമെന്നു പരമശിവൻ ചോദിച്ചതിനു മൂന്നേമുക്കാൽനാഴികനേരത്തിനു യമന്റെ സ്ഥാനം കിട്ടണമെന്നറിയിച്ചു. അഭിപ്രായം കടന്നുപോയെങ്കിലും അതിൻവണ്ണമനുവദിച്ചു. യമന്റെ വകയായ കാളീചി എന്ന കൊട്ടാരത്തിലെത്തി വിചാരശ്രീ എന്ന സിംഹാസനത്തിലിരുന്നുകൊണ്ടു ചിത്രഗുപ്തനെവരുത്തി തന്റെ ആയുസ്സിന്റെ കണക്കു ചോദിച്ചു. അതു് അന്നോടവസാനിച്ചിരിക്കുന്നു എന്നവൻ മറുപടി പറഞ്ഞു. തിരുത്തി നൂറുവയസ്സുകൂടി ചേൎത്തെഴുതിക്കൊള്ളാൻ കല്പന കൊടുത്തു. പിന്നീടു യമനെപ്പിടിച്ചുകൊണ്ടുവരാനാജ്ഞാപിച്ചു. യമഭടന്മാരതിനു വഴിപ്പെടായ്കയാൽ ഒരു നാല്കൊമ്പനാനയെ അയച്ചു. ആന യമനെക്കണ്ടുമുട്ടി. യമൻ ഓടി സാംബശിവമൂൎത്തിയുടെ അടുക്കലെത്തി. അദ്ദേഹം യമനു് അഭയപ്രദാനംചെയ്തു. ചൂതനെവരുത്തി നീ ചെയ്തതു് അനീതിയാണെന്നു പറഞ്ഞപ്പോൾ, നല്ലതു, നിന്റെ മൂന്നേമുക്കാൽനാഴികയമപ്പട്ടം തീൎന്നിരിക്കകൊണ്ടു്, നീ പൂൎവ്വസ്ഥിതിയിൽ ഭൂമിയിൽപോയി ജീവിച്ചുകൊള്ളുകെന്നുപറഞ്ഞു. അതിൻവണ്ണം അവനെ അനുഗ്രഹിച്ചയയ്ക്കുകയുംചെയ്തു. അവൻ തന്റെ മൂന്നു ഭാൎയ്യമാരുമായി സുഖിച്ചുവാണു. അതിൻവണ്ണമുള്ള ഒരാളല്ലേ നിങ്ങൾക്കു വരനായിരിക്കേണ്ടതു്? എന്നു പറഞ്ഞപ്പോൾ നേരം പ്രഭാതമാകയും ബുദ്ധിചാതുൎയ്യനും രാജകുമാരികളും നിത്യകൎമ്മത്തിനായി പുറത്തേക്കുപോകുകയുംചെയ്തു.

എട്ടാംദിവസത്തെ കഥ സമാപ്തം.

---

## ഒൻപതാംദിവസത്തെ കഥ

### കണ്ണുവിളക്കുരാജകുമാരി.

ഒൻപതാംദിവസം രാത്രിയിലും ബുദ്ധിചാതുൎയ്യൻ രാജകുമാരികളോടായി ഒരു കഥ പറയാൻതുടങ്ങി. ചെമ്പകം എന്ന രാജ്യത്തെ രാജാവിനു

തുങ്കാവിളക്കെന്നും കുത്തുവിളക്കെന്നും രണ്ടുപുത്രിമാരുണ്ടായിരുന്നു. അവർ യൗവ്വനാരംഭത്തിൽതന്നെ രണ്ടു രാജകുമാരന്മാർ വിവാഹംചെയ്തു. കുത്തുവിളക്കെന്ന രാജകുമാരിയെ വിവാഹംചെയ്ത ശീതാംഗൻ വിവാഹാനന്തരം അധികകാലം ചെല്ലുന്നതിനുമുമ്പായി തനിയെ നായാട്ടിനുപോയി. അനന്തരം വളരെക്കാലത്തേയ്ക്കു അവൻ മടങ്ങിവന്നിരുന്നില്ല. ഇങ്ങനെയിരിക്കെ ശീതാംഗൻ മരിച്ചുപോയതായി ഒരു കിംവദന്തിയുമുണ്ടായി. എന്നാൽ, ആ വസ്തുതയെ, ഭർത്തൃവിയോഗത്താൽ ഖിന്നയായിരിക്കുന്ന കുത്തുവിളക്കിൽനിന്നു ഗോപനംചെയ്തിരുന്നു. ഏകദേശം പത്തുകൊല്ലത്തിനുശേഷം ഒരുദിവസം കുത്തുവിളക്കെന്നവൾ കുളിച്ചു വസ്ത്രാഭരണവിഭൂഷിതയായിവരുന്നവരവിനെക്കണ്ടിരുന്ന തുങ്കാവിളക്കെന്ന ജ്യേഷ്ഠത്തി, താനറിയാതെതന്നെ ഒന്നു ചിരിച്ചുപോകാനിടയായി. അതുകണ്ടു ജ്യേഷ്ഠത്തിയുടെ ചിരിക്കു കാരണമറിയുവാനാവശ്യപ്പെട്ടു. അവൾ പലതും പറഞ്ഞു പഴുതടയ്ക്കാൻചെയ്ത ശ്രമം വിഫലമായപ്പോൾ, ശീതാംഗന്റെ മരണവൃത്താന്തം പറഞ്ഞുകേൾപ്പിച്ചു. ക്ഷണേന അവളുടെ മുഖം മ്ലാനമായി. വിശേഷവസ്ത്രാഭരണങ്ങളെല്ലാം ത്യജിച്ചിട്ടു സാമാന്യവസ്ത്രം ധരിച്ചുകൊണ്ടു് അഗ്നിപ്രവേശംചെയ്വാനൊരുങ്ങി. പെട്ടെന്നുണ്ടായ വൃഷ്ടിപാതത്താൽ നദികൾ കരകവിഞ്ഞൊഴുകിയിരുന്ന കാലമായതിനാൽ അഗ്നികുണ്ഡം തണുത്തുപോകയും അവളെ നദീപ്രവാഹം തട്ടിയുരുട്ടിക്കൊണ്ടുപോകയുംചെയ്തു. കുറേ അധികനാഴിക, അവൾ നദീപ്രവാഹത്തിൽ പെട്ടു് ഒഴുകിപ്പോയി. ഒടുക്കം ശരവണത്തുണകടകത്തിലടിഞ്ഞു അവൾ രക്ഷപെട്ടു. കരയ്ക്കു കയറാൻതന്നെ അവൾക്കു ശക്തിയില്ലായിരുന്നു. എങ്കിലും പ്രാണരക്ഷാർത്ഥം അവൾ അല്പദൂരം നടന്നു. ദേഹമെഴുവൻ മരവിച്ചുപോയിരുന്നു. ഈ അവസ്ഥയിൽ ഒരു നന്ദനവനത്തിൽ ചെന്ന അവളെ ഒരു പൂപ്പണ്ടാരത്തി കണ്ടു് ഉണങ്ങിയ വസ്ത്രങ്ങളുംമററും കൊടുത്തു രക്ഷിച്ചു. അതുമുതൽ അവൾ പൂപ്പണ്ടാരത്തിയുടെ ഗൃഹത്തിൽ പാർത്തുവന്നു. ആക്കാലത്തിൽ ഒരുദിവസം പൂമാലതൊടുക്കുന്ന പൂപ്പണ്ടാരത്തിയെ സഹായിപ്പാനായി, കുത്തുവിളക്കും ഒരുമാലകെട്ടിക്കൊടുത്തു. നിത്യവും രണ്ടുമാലകൾ കൊട്ടാരത്തിൽ കൊടുത്തുവന്നിരുന്നതനുസരിച്ചു് അന്നും അവർ രണ്ടാളുടെയും വകയായ രണ്ടു മാലകളും കൊണ്ടുചെന്നു കൊടുത്തു. അവിടത്തെ രാജ്ഞികണ്ടു്, "ഇതാരു തൊടുത്തമാല" എന്നു കുത്തുവിളക്കിന്റെ മാലയെക്കുറിച്ചു ചോദിച്ചു. അതു് എന്റെ മകൾ കെട്ടിയ മാലയാണെന്നു പൂപ്പണ്ടാരത്തി പറഞ്ഞു. അവളെ ഇവിടെ കൂട്ടിക്കൊണ്ടുവരണമെന്നു രാജ്ഞിചെയ്ത കല്പനയാൽ കുത്തുവിളക്കിനെ കൊണ്ടുചെന്നു കാണിച്ചു. അവളെക്കണ്ടപ്പോൾ അധികം സന്തോഷമുണ്ടായി "നീ ഇവിടെ താമസിച്ചു എന്റെ കുട്ടികളെ ശുശ്രൂഷിക്കയും ഞങ്ങൾക്കു് പ്രത്യേകം പൂമാലകെട്ടിത്തരികയും ചെയ്യാമോ" എന്നുള്ള രാജ്ഞിയുടെ ചോദ്യത്തിനു് അങ്ങനെയാകാമെന്നു് അവൾ സമ്മതിക്കയാൽ അന്നുമുതൽ അവളെ കൊട്ടാരത്തിൽ പാർപ്പിച്ചു. അവിടത്തെ

രാജ്ഞി കത്തുവിളക്കെന്ന രാജകുമാരിയുടെ അമ്മയുടെ അനുജത്തിയായിരുന്നിട്ടും അവളെ അറിഞ്ഞില്ല. അവൾ പൂപ്പണ്ടാരത്തിയുടെ മകളെന്നു പറഞ്ഞിരുന്നതിനാൽ അവളുടെ ചരിത്രം ജിജ്ഞാസാജനകമായിരുന്നുമില്ല.

ഇങ്ങനെ പാർത്തുവരവെ ഒരുദിവസം ഒരാഘോഷത്തിനായി കുറേ മുത്തുമാലകൾ വേണ്ടിവന്നു. അതിലേക്കു ഇളന്ത കുറേ മുത്തുകളും കോക്കുന്നതിനായി ലോഹതന്തുക്കളും പലരേയും ഏല്പിച്ചകൂട്ടത്തിൽ കത്തുവിളക്കിനേയും ഏല്പിച്ചിരുന്നു. എന്നാൽ അവളെ ഏല്പിച്ചതു ഒരു പ്രത്യേകതരത്തിൽ നിറം പിടിപ്പിച്ചതായിരുന്നു. അവൾ അടുത്തുള്ള ഗണപതിക്ഷേത്രത്തിനുള്ളിൽ ചെന്നിരുന്നു് മാലയുണ്ടാക്കിക്കൊണ്ടിരുന്നു. ഉച്ചയൂണ്ണുവാൻ വിളിച്ചപ്പോൾ, കോർത്തമാലയും ബാക്കി മുത്തുകളും അവിടെ കല്ലായിനിന്നിരുന്ന പ്രതിമയുടെ മുമ്പിൽ വച്ചിട്ടു് ഉണ്ണുവാൻ പോയി. അവയെ ആ പ്രതിമ വായ്ക്കുള്ളിലാക്കിക്കളഞ്ഞു. കത്തുവിളക്കു് ഊണുകഴിഞ്ഞു് മടങ്ങിച്ചെന്നുനോക്കിയതിൽ താൻ വച്ചിരുന്ന മാലയും മുത്തുകളും കാണ്മാനില്ലായിരുന്നു. വിവരം രാജ്ഞിയെ അറിയിച്ചു. രാജ്ഞി കോപിച്ചു് ആ മുത്തുകൾ കളഞ്ഞതിലേക്കു്, അവളുടെ തല മുണ്ഡനം ചെയ്തു തലയിൽ വിളക്കുംചുമന്നു് നിത്യം വിളക്കുമാടത്തിന്റെ നിലയിൽ നിൽക്കുവാൻ ആജ്ഞാപിച്ചു. ഈ ശിക്ഷയുടെ കടുപ്പവും നിർദ്ദയത്വവും ഇത്രയുണ്ടെന്നു്, അഹങ്കാരത്തിന്റെ തികച്ചിൽകൊണ്ടു് അവളോർത്തില്ല.

ഇങ്ങനെയിരിക്കുമ്പോൾ ഒരുദിവസം, മരിച്ചുപോയതായി വിചാരിച്ചിരുന്ന ശീതാംഗൻ അനേകം സ്ഥാനമാനങ്ങളോടും രാജ്യലാഭത്തോടും കൂടി സ്വഭാര്യയെ അന്വേഷിച്ചുപോകുന്നവഴി അവിടെ ചെല്ലുന്നതിനും, ആ രാജാവിന്റെ അതിഥിയായി ഒരുദിവസം അവിടെ തങ്ങുന്നതിനും ഇടയായി. രാത്രിയിൽ അവനു ശയിക്കുവാൻ തയ്യാറാക്കിയിരുന്ന മുറിയിൽ കത്തുവിളക്കെന്ന രാജകുമാരി തലയിൽ വിളക്കുംചുമന്നു് വെളിച്ചം കാണിച്ചുകൊണ്ടുനിന്നു. രാജകുമാരനായ ശീതാംഗൻ ആ മുറിയിൽ കടന്നപ്പോൾ കണ്ടതു് ഒരു ദയനീയമായ കാഴ്ചയായിരുന്നു. അവൻ പെട്ടെന്നു് അവളുടെ തലയിൽനിന്നും വിളക്കിനെ താഴത്തു് ഇറക്കിവച്ചിട്ടു്, തലയിൽ വിളക്കുചുമന്നുനില്പാനുണ്ടായ കാരണത്തെ അന്വേഷിച്ചു. അവൾ തന്റെ സകലചരിത്രവും പറഞ്ഞുകേൾപ്പിച്ചു. ഇതുകേട്ടപ്പോൾ അവന്റെ കണ്ണുകൾ അശ്രുപൂർണ്ണങ്ങളാകയും നെഞ്ഞു പൊട്ടിപ്പുറപ്പെടുന്നനിലയിൽ ദീർഘനിശ്വാസത്താൽ ഏറ്റവും പൊങ്ങിയമരുകയും ചെയ്തു.

അവളുടെ കൈക്കു കടന്നുപിടിച്ചിട്ടു്, അവളുടെ സകലദുഃഖാനുഭവത്തിനും ഹേതുഭൂതനായ ആ നിർദ്ദയൻ—ശീതാംഗൻ—താനാണെന്നു മനസ്സിലാക്കുകയും രാജ്ഞിയുടെ കഠിനമനഃസ്ഥിതിയെ ആക്ഷേപിക്കുകയും ചെയ്തു. അടുത്തപ്രഭാതത്തിൽ ശീതാംഗൻ കത്തുവിളക്കെന്ന രാജ

കുമാരിയുടെ കൈയുംപിടിച്ചു്, രാജാവും രാജ്ഞിയും ഇരുന്നിരുന്ന മുറിയിലേക്കു കയറിച്ചെന്നു. ശീതാംഗൻ രാജ്ഞിയുടെ ഹൃദയകാഠിന്യത്തെ ഭർത്സിച്ചുകൊണ്ടു് കുറേ ഏറെ പ്രസംഗിച്ചു. രാജാവും രാജ്ഞിയും വല്ലാതായി. അവൎക്കു് ക്ഷമായാചനം ചെയ്കയെന്ന്യേ യാതൊരു സമാധാനവാക്യത്തിനും വകയുണ്ടായില്ല. അപ്പോൾത്തന്നെ സ്വന്തം പല്ലക്കിൽ കുത്തുവിളക്കിനെ കയററി താനുംകയറി ചെമ്പകരാജ്യത്തിലേക്കു പോയി. അവിടെ ഇളയമകളും മരുമകനും മരിച്ചുപോയിരിക്കുമെന്നു വിശ്വസിച്ചിരുന്ന ആ രാജദമ്പതികളുടെ മനസ്സിൽ പീയൂഷവൃഷ്ടിയെച്ചൊരിഞ്ഞു് ആനന്ദിപ്പിച്ചു. പിന്നീടു്, ശീതാംഗൻ മരണംവരെയും തന്റെ വധുവായ കുത്തുവിളക്കിനെ പിരിഞ്ഞിരുന്നില്ല എന്നു പറഞ്ഞു കഥയവസാനിച്ചപ്പോൾ നേരം പുലൎന്നുപോകയാൽ, ബുദ്ധിചാതുൎയ്യനും രാജകുമാരികളും നിത്യകൎമ്മങ്ങൾക്കായി പുറത്തേക്കുപോയി.

ഒൻപതാംദിവസത്തെ കഥ സമാപ്തം.

---

## പത്താംദിവസത്തെ കഥ.

### രാജകുമാരനെ മന്ത്രികുമാരൻ ചതിച്ചു.

ബുദ്ധിചാതുൎയ്യൻ പത്താംദിവസം രാത്രിയിലും കഥ പറവാനാരംഭിച്ചു. കനകപുരംരാജാവായ കനകസേനന്റെ പുത്രനായി സുശീലൻ എന്നും, അവിടത്തെ മന്ത്രിയായ ജലതാംഗന്റെ മകനായി കുശീലൻ എന്നും ഓരോ പുത്രന്മാരുണ്ടായിരുന്നു. അവർ രണ്ടുപേരും ബാല്യം മുതല്ക്കേ ഒന്നിച്ചു കളിച്ചു വളൎന്നിരുന്നു. ഒരു ഗുരുവിനോടുതന്നെ അവർ ശാസ്ത്രാഗമവിദ്യകളും ആയോധനവിദ്യയും അഭ്യസിച്ചു. രണ്ടുപേൎക്കും യൗവനമായി. അവർ പിതാക്കന്മാരുടെ അനുമതിയോടുകൂടി രാജ്യസഞ്ചാരത്തിനായി പുറപ്പെട്ടു. അവർ കലിംഗത്തിലെത്തി ഒരു ഹോട്ടലിൽ താമസിച്ചു് അവിടുള്ള വിശേഷങ്ങളെ ഗ്രഹിച്ചു. അവിടത്തെ രാജകുമാരിയെ ഒരു ഗജാസുരൻവന്നെടുത്തുകൊണ്ടുപോയി ഒരു വലിയ വനത്തിൽ പാൎപ്പിച്ചിരിക്കുന്നു എന്നും, അവളെ വീണ്ടെടുത്തുകൊടുക്കുന്നവൎക്കു് അവളെ വിവാഹംചെയ്തുകൊടുക്കുന്നതുകൂടാതെ, ആ രാജ്യവും നല്കുന്നതാണെന്നുമായിരുന്നു കലിംഗരാജാവിന്റെ പ്രതിജ്ഞ.

അവർ രണ്ടുപേരും ആ വനത്തിലേക്കു പുറപ്പെട്ടു. ദണ്ഡകം എന്ന ആ വനത്തിൽ എത്താറായപ്പോൾ, മദ്ധ്യേമാൎഗ്ഗം ചേററിൽപുതയപ്പെട്ട ഒരു വൻപുലി പ്രാണാപായത്താൽ നിലവിളിക്കുന്നതായി കണ്ടു രാജകുമാരൻ അതിനെ എടുത്തുകരയ്ക്കുകയററിരക്ഷിച്ചു. പുലിയും മനുഷ്യനും

തമ്മിൽ ഭക്ഷകനും ഭക്ഷ്യവുമായിരുന്നിട്ടും ആ ഭയംകൂടാതെ തന്നെ രക്ഷിക്കാൻതോന്നിയ പ്രാണദയസ്സായി, ആ പുലി രാജകുമാരനോടു നന്ദി പറഞ്ഞു. ഏതവസരത്തിൽ എന്നെ സ്മരിച്ചാലും ഞാൻ വന്നുചേരുന്നതും സഹായിക്കുന്നതുമാകുന്നു എന്നു വാഗ്ദാനംചെയ്തിട്ടു്, സ്വസ്ഥാനത്തേക്കുപോയി. അവർ ദണ്ഡകവനത്തിൽചെന്നപ്പോൾ ഗജാസുരന്റെ രാജധാനി പ്രത്യക്ഷമായി. മൂന്നുകോട്ടകളും ഓരോകോട്ടയിലും ചെന്നായ്ക്കൾ, വ്യാഘ്രങ്ങൾ, ഗജങ്ങൾ എന്നീ മൂന്നുജന്തുവർഗ്ഗങ്ങളുടെ കാവലുകളുമുണ്ടെന്നുമനസ്സിലായി. അവർ പുലിയുടെ സഹായത്താൽ ചെന്നായ്ക്കളെ മുഴുവൻഹനിച്ചു എന്നാൽ രാജകുമാരൻ പ്രകൃത്യാ ധീരനും മന്ത്രികുമാരൻ ഭീരുവുമായിരുന്നു. എന്നുമാത്രമല്ല പരമ്പരാധീനതകൊണ്ടു് സ്വശക്തിയെ ഉദ്ദീപ്തമാക്കി, വിശ്രാമവ്യാജേന കാര്യംകാണാൻ നടക്കുന്ന ചില ആത്മവഞ്ചകന്മാരുടെ പ്രകൃതിയെ ഭജിക്കുന്നവനുമായിരുന്നു.

പുലിയുടെ സഹായത്താൽ, കടുവാകളോടു യുദ്ധംചെയ്യാതെതന്നെ അവറ്റയുടെ പ്രതിബന്ധം നീങ്ങി. പിന്നീടവർക്കു നേരിടുവാനുണ്ടായിരുന്നതു് ഗജങ്ങളായിരുന്നു. അവറ്റെയും അവർ പരാജയപ്പെടുത്തി. രാജകുമാരൻ ഖഡ്ഗപാണിയായി തനിയേതന്നെ കോട്ടയ്ക്കുള്ളിൽ കടന്നു. കിഴക്കുഭാഗത്തു് കീഴ്ക്കാംതൂക്കായ ഒരു പാറയുടെമുകളിൽവരെ യാതൊന്നുംകണ്ടില്ല. ആ പാറ ഒരു ഗർഭിണിയുടെനിലയിൽ, രാജകുമാരിയേയും ഗജാസുരനേയും അതിന്റെ വസ്തിക്കത്തിനുള്ളിലൊതുക്കിയിരിക്കുന്നതു കണ്ടു. രാജകുമാരൻ പുറമേനിന്നു സൂക്ഷിച്ചതിൽ ഗജാസുരൻ നിദ്രചെയ്യുകയാണെന്നുകണ്ടു പാദപതനം തീരെ മന്ദമാക്കി ആ ഗുഹയിലിറങ്ങിചെന്നപാടെ ഒരു വെട്ടുകൊണ്ടു് ഗജാസുരന്റെ ശിരോഭാരത്തെ ഉടലിൽനിന്നും നീക്കി, പതുക്കെ രാജകുമാരിയുടെ കൈക്കുപിടിച്ചുകൊണ്ടു് വരൂ ഭയപ്പെടേണ്ട! ഞാൻ കനകപുരരാജകുമാരനായ സുശീലനാണു് എന്നുപറഞ്ഞു് അവളുടെ മനസ്സിൽ ധൈര്യത്തേയും വിശ്വാസത്തേയും ആവഹിപ്പിച്ചുകൊണ്ടു പുറത്തേക്കുപോന്നു. കോട്ടകളിലെത്തിയപ്പോൾ, അനവധി ഗജങ്ങളുടെയും ചെന്നായ്ക്കളുടെയും മൃതദേഹങ്ങൾ കണ്ടു്, രാജകുമാരൻ തനിക്കുവേണ്ടി സ്വപ്രാണനെക്കൂടി തൃണവൽഗണിച്ചുകൊണ്ടു്, ഒരു വലിയയുദ്ധം നടത്തിയിരുന്നുവെന്നു് അവൾ ക്ഷണേന ഗ്രഹിച്ചു. ഒരു മൈതാനത്തിൽ ചിന്താഗ്രസ്തനായിരുന്ന മന്ത്രികുമാരന്റെ അടുക്കൽ അവളെ നിർത്തീട്ടു് രാജകുമാരൻ ചോലയിലിറങ്ങി രക്തധാരകളെ കഴുകുന്നതിലേക്കുപോയി. ആ സമയം ജടാസുരൻ എന്നൊരു മായാവി ആ വഴിവന്നു. അവൻ രാജകന്യകയെ എടുത്തുകൊണ്ടു പാതാളത്തിലേക്കു പോയി. മന്ത്രികുമാരൻ അവന്റെ തീപ്പൊരിപറക്കുന്ന കണ്ണുകളും വളഞ്ഞ മൂക്കും വലിയ ദംഷ്ട്രകളും കണ്ടുഭയന്നു കണ്ണുമടച്ചു കമഴ്ന്നുകിടന്നുകളഞ്ഞു.

സുശീലൻ ദേഹപ്രക്ഷാളനംചെയ്തു മടങ്ങിവന്നുനോക്കിയതിൽ രാജകുമാരിയെ കാണ്മാനില്ലായിരുന്നു. മന്ത്രികുമാരൻ കമഴ്ന്നുകിടക്കുന്നു.

അവനെ പിടിച്ചുനിവർത്തി, "രാജകുമാരി എവിടെ" എന്നു ചോദിച്ചു. കണ്ടാൽ ഭയങ്കരനായ ഒരുവൻ വന്നു് അവളെ എടുത്തുകൊണ്ടുപോയി എന്നു് അവൻ വിഹ്വലനായി പറഞ്ഞു. നിന്നെക്കൊണ്ടു കാശിനുകൊള്ളുകയില്ല, നീ ഭീരുവാണു്", എന്നു ഭർത്സിച്ചുകൊണ്ടു വളരെനേരം ചിന്താപരനായിനിന്നു ഒടുവിൽ പുലിയെ സ്മരിച്ചു; അവൻ വന്നു രാജകുമാരിയെ ജടാസുരൻ കൊണ്ടുപോയിരിക്കയാണെന്നും അവന്റെ വസതി ഭൂഗർഭത്തിലാണെന്നും, ആയിരം നാഴികനീളമുള്ള ഒരു ചങ്ങലയുണ്ടാക്കാമെങ്കിൽ നമുക്കവന്റെ വസതിയിൽ ചെല്ലാമെന്നും പുലിയിൽനിന്നും രാജകുമാരൻ സംഗതികൾമനസ്സിലാക്കി. ഇവിടെ സമീപരാജ്യമായ കാലകണ്ഠത്തിലെ രാജകുമാരിയെയും അവൻ അവിടെ കൊണ്ടുപോയിവച്ചിരിക്കുന്നുഎന്നും, കാലകണ്ഠത്തിൽ ചെന്നു് അവിടത്തെ രാജാവിനോടു പറഞ്ഞാൽ ഒരു ചങ്ങലയുണ്ടാക്കിത്തരുമെന്നുംകൂടി ആ വ്യാഘ്രരാജനിൽനിന്നും ഗ്രഹിച്ചു.

രാജകുമാരൻ ഉടൻതന്നെപോയി കാലകണ്ഠരാജനെക്കണ്ടു വിവരം പറഞ്ഞു. തന്റെ പുത്രിയെക്കൊണ്ടുതരുന്നവനു തന്റെ രാജ്യം കൊടുക്കാമെന്നു പ്രതിജ്ഞചെയ്തിട്ടുണ്ടെന്നു കാലകണ്ഠൻ പറയുകയും ആയിരം നാഴികനീളമുള്ള ഒരു ചങ്ങല പണിയിച്ചുകൊടുക്കുകയും ചെയ്തു. സുശീലൻ ചങ്ങലയുംകൊണ്ടു മടങ്ങിയെത്തിയപ്പോൾ വ്യാഘ്രരാജസഹായത്താൽ ആ വനത്തിൽനിന്നും ജടാസുരന്റെ നിലയനത്തിലേക്കു് ഒരു ദ്വാരംപണി നടന്നിരുന്നു. ഈ മാർഗ്ഗം പുലികൾ തോണ്ടിയുണ്ടാക്കിയതായിരുന്നു. സുശീലൻ ചങ്ങലയുടെ ഒരറ്റം കശീലൻ എന്ന മന്ത്രികുമാരന്റെകയ്യിൽകൊടുത്തു പിടിപ്പിച്ചിട്ടു് ആ ചങ്ങല പിടിച്ചുമെല്ലെമെല്ലെ തൂങ്ങിയിറങ്ങി ജടാസുരന്റെ നിലയനത്തിലെത്തി. അവനെക്കണ്ടപ്പോൾ കലിംഗത്തിലെ കുമാരിയറിഞ്ഞു. അവൾ അവന്റെ സാന്നിദ്ധ്യത്തിനായി ദൈവപ്രാർത്ഥനചെയ്തുകൊണ്ടാണു് അവിടെ കഴിഞ്ഞുകൂടിയിരുന്നതു്. അവൾ കാലകണ്ഠന്റെ പുത്രിയായ ഊർമ്മിളയെ അവനെ മനസ്സിലാക്കിട്ടു് ഒരു രഹസ്യസ്ഥലത്തിരുത്തി. അല്പം കഴിഞ്ഞപ്പോൾ ജടാസുരൻവന്നു, ഭക്ഷണം കഴിച്ചു പതിവനുസരിച്ചു് ഉറങ്ങി. ഉറക്കം പ്രഗാഢമായപ്പോൾ സുശീലൻ മന്ദമായി കടന്നുചെന്നു് ഒരുവെട്ടുകൊണ്ടു്, അവനെ കഥാവശേഷനാക്കി

രണ്ടു രാജകുമാരികളേയും വിളിച്ചു ചങ്ങല പിടിച്ചു മേല്പോട്ടുകയറിക്കൊള്ളാൻ പറഞ്ഞു. അവർ ഏകദേശം പകുതിമേൽ ചെന്നതുകണ്ടു് അവനും ആ ചങ്ങലവഴി മേല്പോട്ടു കയറാൻതുടങ്ങി. രാജകുമാരികൾ ഉദ്ദിഷ്ടസ്ഥലത്തെത്തി. അനന്തരം രാജകുമാരനെ ചതിച്ചു ഈ രാജകുമാരികളേയും അവരുടെ രാജ്യത്തെയും കയ്യിലാക്കാൻ ഉപായംനോക്കിയിരുന്ന കശീലനു് അപ്പോൾ കിട്ടിയ ആ അവസരത്തെ ഉപേക്ഷിക്കാൻ തോന്നിയില്ല. അവൻ പെട്ടെന്നു ചങ്ങല വിട്ടുകളഞ്ഞു. ചങ്ങലയും രാജകുമാരനും ജടാസുരന്റെ വസതിയിൽ പതിച്ചു.

കശ്മലനായ മന്ത്രികുമാരൻ അവരെയുംകൊണ്ടു കാലകണ്ഠത്തിലെത്തി. കാലകണ്ഠന്റെ പ്രതിജ്ഞയെ താനാണു നിറവേറ്റിയതെന്നു പറകയാൽ രാജ്യത്തെ അവനു പട്ടംകെട്ടിക്കൊടുത്തു. അവളെവിവാഹം ചെയ്തുകൊടുക്കാൻ ആരംഭിച്ചപ്പോൾ, തനിക്കും കൂടെയുള്ള കലിംഗരാജകുമാരിക്കും ആറുമാസത്തെ വ്രതമുണ്ടെന്നും അതിനുശേഷമേ അതിനെക്കുറിച്ചു് ആലോചിക്കുവാൻതന്നെ തരമുള്ളു എന്നും അവർ തടസ്സംചെയ്തു.

ഇതറിഞ്ഞു ക്ഷുദ്രബുദ്ധിയായ മന്ത്രികുമാരൻ ഒരു വിളംബരംചെയ്തു കോട്ടയിൽ ചില ഭടന്മാരെ നിയോഗിക്കുകയുംചെയ്തു. രാജലക്ഷണത്തോടുകൂടി ആരുവന്നാലും അവരെപ്പിടിച്ചു അവരുടെ ഒരു കൈയും ഒരു കാലും വെട്ടിക്കളയണമെന്നായിരുന്നു അവന്റെ ഊർജ്ജിതമായ ആജ്ഞ.

രാജകുമാരൻ ജടാസുരന്റെ ഗൃഹത്തിലകപ്പെട്ടു രക്ഷപ്പെടാൻ മാർഗ്ഗമില്ലാതെ കഴങ്ങി. ശ്രീപരമേശ്വരനെക്കുറിച്ചു നിരാഹാരവ്രതം ആരംഭിച്ചു തപസ്സുചെയ്തു നാല്പത്തൊന്നാംദിവസം ശ്രീപരമേശ്വരൻ പാർവ്വതീദേവിയുമായി പ്രത്യക്ഷപ്പെട്ടു. അവന്റെ അപേക്ഷപ്രകാരം അവനെ പൂർവ്വസ്ഥലത്താക്കി. മന്ത്രികുമാരൻ നിന്നെ ഇനിയും ചതിക്കുമെന്നും നീ എപ്പോൾ എന്റെ സാന്നിദ്ധ്യത്തെ പ്രാർത്ഥിക്കുന്നോ അപ്പോൾ നിന്റെ അഭിലഷിതം ലഭിച്ചുകൊള്ളുമെന്നും അനുഗ്രഹിച്ചു മറഞ്ഞു. അവൻ നേരെ കാലകണ്ഠപുരത്തിലേക്കുപോയി. അവിടത്തെ ഭടന്മാർ രാജലക്ഷണോപേതനായ അവനെപ്പിടിച്ചു് അവന്റെ ഒരു കയ്യും കാലും വെട്ടിക്കളഞ്ഞു. അവർപോയി മറഞ്ഞപ്പോൾ അവൻ ശ്രീപരമേശ്വരനെ വിചാരിച്ചു അദ്ദേഹം പ്രത്യക്ഷനായി അവന്റെ കരചരണങ്ങളെ ശരിപ്പെടുത്തിക്കൊടുത്തു. അവനോടു ഇഷ്ടം സാധിക്കുന്നതുവരെയ്ക്കും വേഷപ്രച്ഛന്നന്റെയും മൂഢവന്റെയും നിലയെ അവലംബിച്ചുകൊള്ളുവാൻപറഞ്ഞു മറഞ്ഞു. അന്നുരാത്രിയിൽ ആ രാജകുമാരികൾക്കു് അവനെക്കുറിച്ചു സ്വപ്നമുണ്ടായി. അവൻ വേഷപ്രച്ഛന്നനായി കാലകണ്ഠത്തിലെത്തിയിട്ടുണ്ടെന്നും ജടാസുരന്റെ ഗൃഹത്തിൽനിന്നും രക്ഷപ്രാപിച്ചു എന്നും, മന്ത്രികുമാരൻ അവന്റെ കരചരണങ്ങളെ വെട്ടിപ്പിച്ചു എന്നും അവ നേരെയായി എന്നും മറ്റും ആയിരുന്നു സ്വപ്നദർശനം.

രാജകുമാരൻ ഒരു മൂഢവന്റെ വേഷത്തിൽ നടന്നു രാജകുമാരികൾക്കു നിത്യം പൂകെട്ടിക്കൊടുക്കുന്ന പൂപ്പണ്ടാരത്തിയുടെ ഗൃഹത്തിലെത്തി. അവിടെ ഒരു ഭൃത്യന്റെ നിലയിൽ പാർക്കുവാൻതുടങ്ങി. പൂപ്പണ്ടാരത്തി ഒരുദിവസം പൂകെട്ടുന്നതുകണ്ടു് ഞാനും പൂകെട്ടിത്തരാം എന്നു പറഞ്ഞു് അവനും പൂകെട്ടി. അവൾ അതിനെ രാജകുമാരികൾക്കുകൊടുത്തു. വിശേഷതരത്തിലുള്ള പൂകെട്ടുകണ്ടു് ഈ മാലകെട്ടിയതാരാണു്? ഇത്ര മനോഹരമായി കെട്ടാനറിവുള്ളതാരാണു്? എന്നു് രാജകുമാരികൾ ചോദിച്ചു.

എന്റെ വീട്ടിൽ നില്ക്കുന്ന മൂഢനായ ഒരു ഭൃത്യന്റെ വേലയാണിതു എന്നു പൂപ്പണ്ടാരത്തി മറുപടിപറഞ്ഞു മടങ്ങിപ്പോന്നു.

അടുത്തദിവസം ഒരു ചക്രാകാരമായ മാല്യവും ഒരു ജണ്ടും മദ്ധ്യേ ചില കൃത്രിമവേലകളും അതിന്റെ മദ്ധ്യേ തന്റെ മുദ്രമോതിരവും വച്ചുകെട്ടി തയ്യാറാക്കി കൊടുത്തയച്ചു. അതിൽ ചെയ്തിട്ടുള്ള കൃത്രിമപ്പണികളൊന്നുംതന്നെ പൂപ്പണ്ടാരത്തിമനസ്സിലാക്കിയില്ല. പതിവനുസരിച്ചു മാല കൊടുത്തകൂട്ടത്തിൽ അവയേയും കൊടുത്തു. കലിംഗരാജകുമാരി ആ ജണ്ടു വാങ്ങി സൂക്ഷിച്ചുനോക്കിയപ്പോൾ സുശീലരാജകുമാരൻ എന്നു ഉല്ക്കീരണം ചെയ്തിട്ടുള്ള മുദ്രമോതിരം അതിന്റെ നടുവിൽവച്ചു തുന്നിപ്പിടിപ്പിച്ചിരിക്കുന്നതായികണ്ടു അവൾ തനിയെ ചെന്നിരുന്നു, ആ മോതിരമെടുത്തു സൂക്ഷിച്ചു അതിൽ കൊത്തിയിരുന്ന ലിപികളെ വായിച്ചു ഗ്രഹിച്ചു. തങ്ങളെ വീണ്ടെടുത്ത രാജകുമാരനാണു പൂപ്പണ്ടാരത്തിയുടെ ഗൃഹഭൃത്യവേഷത്തിൽ പാർക്കുന്നതെന്നു അവൾ മനസ്സിലാക്കി വിവരം തന്റെ ഇഷ്ടസഖിയോടു പറഞ്ഞു.

അന്നുതന്നെ വിവാഹത്തിനു വേണ്ടവട്ടംകൂട്ടിക്കൊള്ളുന്നതിനു അവിടത്തെ രാജാവിനോടു പറഞ്ഞു. സമസ്തരാജാക്കന്മാരേയും വിശേഷിച്ചു കലിംഗരാജനെയും കനകാംഗരാജനെയും രത്നാംഗമന്ത്രിയേയും വരുത്തുവാനും ചട്ടംകെട്ടി. എല്ലാവരും വന്നുചേർന്നു. കശീലൻ തന്റെ യോഗം തെളിഞ്ഞു എന്നു ധരിച്ചു. രാജാക്കന്മാർ യഥാസ്ഥാനങ്ങളിൽ ഇരുന്നശേഷം സഭാമദ്ധ്യത്തിലായി രണ്ടുരാജകുമാരികളും ഒരു യവനികയിട്ടുമറച്ചുകൊണ്ടു ഉപവേശിച്ചു. കലിംഗരാജന്റെ മകൾ സഭയെനോക്കി സുശീലന്റെയും കശീലന്റെയും ചരിത്രങ്ങളും സുശീലനെ കശീലൻ ചതിച്ചതും സുശീലൻ തങ്ങളെ രക്ഷിച്ചതും മററും വിശദമായി പറഞ്ഞുകേൾപ്പിച്ചു. സുശീലൻ രക്ഷപെട്ടു എന്നും പൂപ്പണ്ടാരത്തിയുടെ ഗൃഹത്തിലുണ്ടെന്നും പറഞ്ഞുകേട്ടപ്പോൾ ഇടിത്തീവീണ മരംകണക്കെ അവൻ സ്തബ്ധനായി. കനകാംഗന്റെ മുഖം കോപംകൊണ്ടുവിറച്ചു രത്നാംഗൻ ലജ്ജകൊണ്ടു വിളറി.

ഇത്രയും പ്രസ്താവിച്ചുകഴിഞ്ഞപ്പോൾ രാജലക്ഷണോപേതമായ വേഷത്തോടുകൂടി ഖഡ്ഗപാണിയായി സഭാമുമ്പിൽ സുശീലൻ വന്നുനിന്നു. സകലജനവും സന്തോഷപൂർവം അവനു ആശിസ്സുകൾനല്കി. രാജകുമാരികൾ രണ്ടുപേരും എഴുന്നേററു എല്ലാവരും കാൺകെ ചെന്നു അഭിവന്ദിച്ചിട്ടു അവന്റെ കണ്ഠത്തിൽ വരണമാല്യങ്ങളണിയിച്ചു. അവൻ രണ്ടുപേരേയും മന്ദഹാസപൂർവം കടാക്ഷിച്ചിട്ടു രണ്ടുഭാഗത്തുമായി അണച്ചുനിർത്തി.

കശീലനെ ന്യായപ്രകാരം ശിക്ഷിക്കേണ്ടതാണെന്നു സദസ്യരായ രാജാക്കന്മാർ തീരുമാനിച്ചു. എങ്കിലും സുശീലൻ അവനുമാപ്പുകൊടുത്തയച്ചതേയുള്ളു. ഉടൻ ആ സദസ്സിൽവച്ചു കാലകണ്ഠമഹാരാജൻ സുശീലനെ രാജാവാക്കി അഭിഷേകം കഴിച്ചു. എറെത്താമസിയാതെ അവൻ കലിംഗ

രാജ്യത്തിന്റെയും അവകാശിയായി. കനകരാജ്യം ജന്മനാ സിദ്ധിച്ചതുമായിരുന്നു. ഈ മൂന്നു രാജ്യങ്ങളെയും അവൻതന്നെ ഭരിച്ചു. രണ്ടു രാജകുമാരികളോടുകൂടി സുഖിച്ചിരിക്കയും ചെയ്തു. അതിൻവണ്ണമുള്ള രാജകുമാരനല്ലയോ നിങ്ങൾക്കു യഥാർത്ഥമായി യോജിക്കുന്നതു്? എന്നു ബുദ്ധിചാതുര്യൻ പറഞ്ഞവസാനിപ്പിക്കയും പ്രഭാതമാകുകയും ഒന്നിച്ചായിരുന്നു. അതിനാൽ അവർ തങ്ങളുടെ ജോലികൾക്കായി പുറത്തുപോയി.

പത്താംദിവസത്തെ കഥ സമാപ്തം.

---

# പതിനൊന്നാംദിവസത്തെ കഥ

---

## ബ്രാഹ്മണകുമാരനും അന്നദാനഫലവും.

ഒരു നഗരത്തിൽ ഒരു ബ്രാഹ്മണന്നു് ഒരു പുത്രനുണ്ടായി. ബ്രാഹ്മണനും ബ്രാഹ്മണിയും കൊയിത്തുകാലങ്ങളിൽ വയലുകളിൽപ്പോയി അവിടെ വീണുകിടക്കുന്ന നെല്ലുകൾ പെറുക്കിശ്ശേഖരിച്ചു അങ്ങനെ ഉഞ്ഛവൃത്തിയായും, കൊയിത്തില്ലാത്തകാലങ്ങളിൽ ഒരു പാത്രവുമായിനടന്നു യഥാർത്ഥബ്രാഹ്മണാലയങ്ങളിൽനിന്നുമാത്രം സ്വയംപാകം സ്വീകരിച്ചും ജീവിതം നയിച്ചിരുന്നു. നിത്യവും ഒരു അതിഥിക്കെങ്കിലും ഭക്ഷണംകൊടുക്കാതെ ഊണുകഴിക്കയില്ല എന്നൊരുവ്രതവും അവർ അനുഷ്ഠിച്ചിരുന്നു. ഇങ്ങിനെയിരിക്കെ, ബ്രാഹ്മണൻ വാർദ്ധക്യത്താൽ കഥാശേഷനായി. എന്നാൽ ഉഞ്ഛവൃത്തിയിലും സ്വയംപാകത്തിലും അതിഥിപൂജയിലും വ്യത്യയം വരുത്താതെ, ആ ബ്രാഹ്മണി നടത്തിവന്നു. അവളുടെ പുത്രനു് പതിനാറുവയസ്സു പ്രായമായി. അവനും മാതാവിനെ അനുകരിച്ചിരുന്നു. അവൻ ഒരുദിവസം മാതാവിനോടു്, "അമ്മെ നാം വളരെ പ്രയത്നപ്പെട്ടാണല്ലോ നിത്യം നിർവഹിച്ചുവരുന്നതു്. അതു നമുക്കുതന്നെ മതിയാകാതെയും ചിലപ്പോൾ വന്നുകൂടുന്നുണ്ടു്. ഈ ദുരവസ്ഥയിൽ നാം നിത്യം അന്യനെക്കൂടി ഉപചരിക്കുക എന്നുള്ള കഷ്ടപ്രയത്നത്തെ എന്തിനായിട്ടാചരിക്കുന്നു. അതുകൊണ്ടുള്ള ഫലമെന്തു്?" എന്നുചോദിച്ചു. അവൾ വളരെ ശാന്തയായി "മകനേ, ദാനങ്ങളിൽ അന്നദാനം മുഖ്യമെന്നാണു് അറിവുള്ളവർ പറഞ്ഞുകേട്ടിട്ടുള്ളതു്. അതിനാൽതന്നെയായിരിക്കണം നിന്റെ പിതാവു് കഷ്ടാവസ്ഥയിൽക്കൂടിയും ആതിഥേയത്തെ അംഗീകരിച്ചിരുന്നതു്. അദ്ദേഹം നടത്തിവന്ന ആ പൂജയെ നാം നിറുത്തിക്കളവാൻ പാടുള്ളതല്ലാത്തതിനാൽ ഞാനും നടത്തിവരുന്നു. അതിന്റെ മാഹാത്മ്യം സാക്ഷാൽ പരമശിവനേ അറിഞ്ഞുകൂട്ടു. നീ തപസ്സുചെയ്തു പരമശിവനെ പ്രത്യക്ഷമാക്കിച്ചോദിച്ചാൽ പറഞ്ഞുതരുമായിരിക്കും" എന്നു് അവൾ മറുപടിപറഞ്ഞു.

അവൻ അന്നുതന്നെ തപസ്സിനായി പുറപ്പെട്ടു. ഗോകർണ്ണത്തെത്തി തപസ്സുചെയ്യണമെന്നായിരുന്നു അവന്റെ പ്രതീക്ഷ. പോകുംവഴി ഒരു രാത്രിയിൽ ഒരു കൊടുങ്കാട്ടിൽ കഴിച്ചുകൂട്ടേണ്ടിവന്നു. അതിഭയങ്കരമായ അടവി, സ്വപ്നംപോലുംതിരിച്ചറിവാൻകഴിയാത്തകൂരിരുട്ട്, നിരാശ്രയത്വ, കടുവാകളുടേയും സിംഹങ്ങളുടേയും മൃഗമൃഗശബ്ദങ്ങളാലും ഹുങ്കാരധ്വനികളാലും കിടുകിടെവിറപ്പിക്കുന്ന ഭയങ്കരത മുതലായ അവസ്ഥകളാൽ ജീവിതശിഷ്ടംതന്നെ സന്ദിഗ്ദ്ധപ്രായമെന്നുതോന്നി. അങ്ങനെ സന്ത്രസ്തനായി കല്ലും മുള്ളും ചവുട്ടിത്തകർത്തുകൊണ്ടു പാഞ്ഞുപോയ അവൻ, അകസ്മാൽ ഒരു വേടനുമായി കൂട്ടിമുട്ടി. ആദ്യം ആനയോ മറ്റോ ആയിരിക്കുമെന്നു വിചാരിച്ച് അയ്യോ! എന്നു ഉച്ചത്തിലൊന്നു നിലവിളിച്ചു അതു കണ്ടും കേട്ടും അടുത്തുനിന്ന വേടൻ ആ ബ്രാഹ്മണയുവാവിനെ പിടിച്ചുനിർത്തീട്ട് ആ അസമയത്തു ആ കാട്ടിൽ ചെല്ലുന്നതിനുണ്ടായ കാരണമെന്തെന്നു ചോദിച്ചു അവൻ സത്യം പറഞ്ഞുകേട്ടതിനാൽ കിരാതന്ന് അവന്റെമേൽ ദയയുണ്ടായി, ഇന്നു രാത്രിയിൽ നിങ്ങളെ ഞാൻ രക്ഷിക്കാമെന്നു പറഞ്ഞു കൂട്ടിക്കൊണ്ടുപോയി. വേടത്തിയുടെ അടുത്തുകൊണ്ടുചെന്നു, "ഇന്നു നമ്മുടെപങ്കിൽനിന്നൊരംശംഭക്ഷണം ഇദ്ദേഹത്തിന്നു കൊടുക്കണം. നാം ഉറങ്ങുന്ന പൊത്തിന്റെ ഒരുകോണിലിരുത്തുകയുംവേണം" എന്നു ആ വേടൻ പറഞ്ഞു. അവളുടെ പങ്കിൽനിന്നു ഒരംശവും കൊടുക്കുകയില്ലെന്നും അവളുടെ സ്ഥലത്തു ഇരിക്കുവാൻ സമ്മതിക്കുകയില്ലെന്നും അവൾ തീർത്തുപറഞ്ഞു. എങ്കിലും ദയാവാനായ വേടൻ അവന്റെ പങ്കിന്റെ പകുതികൊണ്ടു തിന്മാനും തേനും കൊടുത്തു. മരത്തിന്റെ മുകളിലുള്ള പൊത്തിൽ അവനിരുന്നിടത്തുകൂടി ഇരുന്നുകൊള്ളുവാനും പറഞ്ഞു. ഇങ്ങനെ അവർ മൂന്നുപേരും ഉറങ്ങി. വേടന്നു സ്ഥലം അത്യല്പം മാത്രമുണ്ടായിരുന്നതിനാൽ, ഉറക്കത്തിൽ തിരിഞ്ഞപ്പോൾ കീഴ്പോട്ടു പതിക്കുവാനിടയാകുകയും ഒരു കടുവാ കടിച്ചുകൊല്ലുവാൻ സംഗതി വരികയും ചെയ്തു.

പുലർന്നപ്പോൾ വേടനെ കടുവാ കടിച്ചുകൊന്നിട്ടിരുന്നതുകണ്ടു കുപിതയായ വേടത്തി ബ്രാഹ്മണയുവാവിനെ പിടികൂടി. അവൻ പ്രാണരക്ഷാർത്ഥം അവളെത്തള്ളിമാറ്റിക്കൊണ്ട് ഓടിപ്പോയി. പോകുന്ന വഴിക്കു ഒരു ബ്രാഹ്മണന്റെ നിലങ്ങൾ മടവീണു നഷ്ടപ്പെട്ടിരിക്കുന്നതു കണ്ടു അവിടെക്കയറി അവൻ വിശ്രമിച്ചു. അവന്റെ യാത്രോദ്ദേശ്യം അറിഞ്ഞ ഗൃഹസ്ഥബ്രാഹ്മണൻ, തന്റെ വയലിൽ ആണ്ടുതോറും മട വീഴുന്നതിന്റെ കാരണംകൂടി പരമശിവനോട് ചോദിക്കണമെന്നും ശട്ടംകെട്ടി. അവിടെനിന്നും അവൻ പുറപ്പെട്ടു വഴിക്കു ഒരു സർപ്പത്തിന്ന് ഇഴയുവാൻ കഴിവില്ലാതെ കഷ്ടപ്പെടുന്നതിനുള്ള ഹേതുകൂടി ചോദിച്ചുകൊള്ളുവാൻ ബ്രാഹ്മണകുമാരനെ ഏല്പിച്ചു. വഴിക്കു ഒരു തേന്മാവു നിറയെ ഫലങ്ങളുമായി നില്ക്കുന്നു. ആ ഫലങ്ങളെ പക്ഷികൾപോലും

ആശിക്കുന്നില്ല. വൃഥാ പൊഴിഞ്ഞുപോകുകയാണു്. അതിന്റെ കാരണം കൂടി ചോദിക്കണേ എന്നു ആ മാമരം ചുമതലപ്പെടുത്തി.

ഇങ്ങനെ പല ചുമതലകളോടുംകൂടി ബ്രാഹ്മണബാലൻ ഗോകർണ്ണത്തെത്തി തപസ്സുതുടങ്ങി. തപസ്സിന്റെ ഉഗ്രശക്തിയാൽ പരമശിവൻ പ്രസന്നനായി പ്രത്യക്ഷീഭവിച്ചു. നിനക്കു എന്തുവരം വേണ്ടു എന്നു ചോദിച്ചു. അന്നദാനപ്രഭാവത്തിന്റെ ഫലമെന്തെന്നു അവൻ അങ്ങോട്ടു ചോദിച്ചു. അവന്റെ കൈയിൽ ഒരു ഭസ്മപ്പൊതികൊടുത്തിട്ടു് നീ നേരേ കാശിരാജാവിന്റെ അടുക്കൽചെല്ലണം. അയാൾക്കു് സന്താനമില്ലാതിരിക്കുന്നു. നീ ഈ ഭസ്മം അവന്റെ പത്നിയെ സേവിപ്പിക്കണം. അതോടു കൂടി ഗർഭംധരിക്കും. പ്രസവംവരെ നീ അവിടെ പാർക്കണം. പ്രസവിച്ചു പൊക്കിൾക്കൊടി മുറിച്ചശേഷം ശിശുവിനെ വെളിക്കു കൊണ്ടുവരാൻ പറയണം, അവർ കൊണ്ടുവരും. ആ ശിശുവിനോടു് അന്നദാനത്തിന്റെ ഫലമെന്തെന്നു ചോദിക്കണം. ആ ശിശു ശരിയായി മറുപടി പറയും. അതു് നിന്റെ സന്ദേഹത്തെ തീർക്കുകയുംചെയ്യും. മാവിന്റെ ചുവട്ടിൽ ഏഴുകിടാരം സ്വർണ്ണമിരിപ്പുണ്ടു്. അതിനാൽ ഒരു ഭൂതം അവിടെ വാസംചെയ്യുന്നു. തന്മൂലം അതിന്റെഫലം ഭക്ഷിക്കുവാൻ പക്ഷികൾ പോലും ചെല്ലുന്നില്ല. ആ നിധികളെ അവിടെനിന്നു നീക്കിയാൽ ആ മരത്തിന്റെ മനോരഥം സാധിക്കും. സർപ്പത്തിന്റെ തലയിൽ ഒരു വമ്പിച്ച നാഗരത്നമുണ്ടു്; അതിനെ ഉപേക്ഷിച്ചാൽ സ്വസ്ഥതയുണ്ടാകും. ബ്രാഹ്മണൻ തന്റെ പ്രായമായ പെൺകുട്ടികളെ ഉടൻ വിവാഹംചെയ്തുകൊടുത്താൽ, വയലിൽ മഴവിഴുക എന്ന ദോഷം നിവൃത്തിക്കും. ഇങ്ങനെ അരുളിച്ചെയ്തിട്ടു പരമശിവൻ മറഞ്ഞു.

അവൻ ആ ഭസ്മത്തെ കാശിരാജന്റെ പത്നിയെ സേവിപ്പിച്ചു. അവൾ തന്മൂലം ഗർഭവതിയാകുകയും ഒരു ആൺകുട്ടിയെ പ്രസവിക്കുകയുംചെയ്തു. ഉടൻ എല്ലാവരും കാൺകെ ആ കുട്ടിയെവരുത്തി മടിയിൽവച്ചുകൊണ്ടു അന്നദാനത്തിന്റെ ഫലം എന്താണെന്നു ചോദിച്ചു. അതിലേക്കു് സദ്യോജാതനായ ആ ശിശു ഇങ്ങനെ ഉത്തരംപറഞ്ഞു: കാട്ടിൽവച്ചു് നിങ്ങൾക്കു് ഒരു വേടൻ തന്റെ ഭക്ഷണത്തിന്റെ പങ്കു തരികയും അവന്റെ സ്ഥലത്തു നിങ്ങളെ ഇരുത്തുകയും ചെയ്തുവല്ലോ. അവൻ താഴത്തു വീണു് കടുവായ്ക്കിരയാകുകയുംചെയ്തു എന്നുള്ളതും നിങ്ങൾക്കറിവുണ്ടല്ലോ. അവനാണു് ഞാൻ. അന്നദാനമഹിമയാൽ ഞാൻ ബ്രാഹ്മണകുലത്തിൽ രാജാവായിജനിച്ചു. ഒന്നും തരികില്ലെന്നു പറഞ്ഞ വേടത്തി ഒരു പെൺപന്നിയായി കടൽക്കരയിലും ജനിച്ചിരിക്കുന്നു.

രാജാവു അതുകേട്ടു വിസ്മയിച്ചു. ആ ബ്രാഹ്മണന്നു് അനവധി ധനം സമ്മാനമായിക്കൊടുത്തു. തേന്മാവിന്റെ അടുക്കൽചെന്നു നിധിയുടെ കഥ പറഞ്ഞുകേട്ടു്, ആ നിധിയെ ആ ബ്രാഹ്മണന്നുതന്നെ കൊടുത്തു. സർപ്പത്തിനോടു മാണിക്യരത്നത്തിന്റെ കഥ പറഞ്ഞുകേട്ടു അതിനെ

ഉടൻതന്നെ ബ്രാഹ്മണനു കൊടുത്തു. ഇവയെല്ലാം ശേഖരിച്ചുകൊണ്ടു്, മടവീഴുന്ന ബ്രാഹ്മണന്റെ ഗൃഹത്തിൽചെന്നു് കന്യകകളെ വിവാഹം ചെയ്തുകൊടുക്കാത്ത ദോഷത്താലാണു പ്രതിവത്സരം നെല്ലുമുളയ്ക്കുമ്പോഠ മടവീണു നഷ്ടപ്പെടുന്നതെന്നുപറഞ്ഞു. അയാളുടെ രണ്ടു പുത്രികളേയും അ ബ്രാഹ്മണയുവാവിന്നുതന്നെ വിവാഹംചെയ്തു കൊടുത്തു് ധാരാളം സ്ത്രീധനവും കൊടുത്തു.

അവൻ അവയെല്ലാംകൊണ്ടു്, സ്വമാതാവിന്റെ അടുത്തു ചെന്നു. അവഠ മകന്റെ സ്ഥിരനിശ്ചയത്തെയും അവൻമൂലമുണ്ടായ ധനലാഭത്തെയും കണ്ടു സന്തോഷിച്ചു. അന്നദാനത്തിന്റെ മഹിമയും മനസ്സിലാക്കി. അവരെല്ലാം അവിടെ സുഖമായിപ്പാൎത്തുവന്നു. അവനെപ്പോലെ സമൎത്ഥനായ ഒരാളല്ലേ നിങ്ങഠക്കു വരനായിത്തീരേണ്ടതു് എന്നുപറഞ്ഞു കഥയവസാനിപ്പിച്ചപ്പോഠ നേരം വെളുത്തുപോകയാൽ നിത്യകൎമ്മത്തിന്നായി ബുദ്ധിചാതുൎയ്യനും രാജകുമാരികളും പുറത്തേക്കുപോയി.

പതിനൊന്നാംദിവസത്തെ കഥ സമാപ്തം.

---

## പന്ത്രണ്ടാംദിവസത്തെ കഥ.

---

ഒരു ചെക്കാലത്തിയുടെ പ്രതിജ്ഞ.

ബുദ്ധിചാതുൎയ്യൻ പന്ത്രണ്ടാംദിവസവും രാത്രിയിൽ ഒരുകഥപറഞ്ഞു് രാജകുമാരികളുടെ ശ്രദ്ധയെ ആകൎഷിച്ചു. അംഗരാജ്യത്തിലെ രാജാവായ അംഗാരവൎമ്മന്നു് ഒരു പുത്രനുണ്ടായിരുന്നു. അവന്നു് യൗവനം ആരംഭിച്ചു. ഒരിക്കൽ അവൻ നായാട്ടുകഴിഞ്ഞു വരുംവഴിക്കു ഒരു ചെക്കാലത്തിയിരുന്നു എള്ളുണക്കുന്നതുകണ്ടു. അവഠ ചെക്കാലത്തിയായിരുന്നു എങ്കിലും സൗന്ദൎയ്യത്തിന്റെ ധാരാളിത്തംകൊണ്ടു് രാജകന്യകകളെപ്പോലും അതിശയിച്ചിരുന്നു. തന്നിമിത്തം രാജകുമാരന്നു് അവളെ വിവാഹം ചെയ്യണമെന്നാഗ്രഹമുണ്ടായി. അവൻ അവളുടെ അടുക്കൽചെന്നു അവഠ എഴുന്നേററു് അഭിവന്ദിച്ചുനിന്നു. അവൻ കളിയായിട്ടു്, ഹേ! എള്ളിൽ ജനിച്ചു് എള്ളിൽ വളൎന്ന ചെക്കാലപ്പെണ്ണേ! എള്ളിനേക്കാഠ ചെറിയ ഇല ഏതാണു് എന്നു ചോദിച്ചു. ബുദ്ധിമതിയായ അവഠ ഇങ്ങനെ മറെറാരുചോദ്യംകൊണ്ടു്, തന്റെസാമൎത്ഥ്യത്തെപ്രകാശിപ്പിച്ചു. പൂവിൽ ജനിച്ചു പൂവിൽവളൎന്ന ഹേ രാജൻ! പൂവുകളിൽ രണ്ടിതളുള്ള പൂവു എന്തുപൂവാണു്? എന്നായിരുന്നു അവളുടെ ചോദ്യം. അതുകേട്ടു രാജകുമാരൻ ചിരിച്ചുകൊണ്ടു വട്ടത്താർപൂവു് എന്നു മറുപടിപറഞ്ഞു അതിന്റെ ഇലയാണു് അവിടത്തെ ചോദ്യത്തിന്റെ ഉത്തരമെന്നു് അവഠ മറുപടിയും പറഞ്ഞു. അവളുടെ ഈ ധൈൎയ്യം, സ്വൎണ്ണത്തിന്നു് സുഗന്ധം എന്ന

പോലെ, അവളുടെ സൌന്ദര്യത്തെ ഒന്നുകൂടിവിശേഷിപ്പിച്ചു. അവൻ കളിയായിട്ട് അവളോടിങ്ങനെപറഞ്ഞു: "നിന്നെ ഞാൻ വിവാഹംചെയ്ത് ചിറയിരുത്തുവാൻ വിചാരിക്കുന്നു. അതോടുകൂടി നിന്റെ അഹമ്മതി തീരും" അതിന് "എന്നെ അവിടുന്ന് വിവാഹംചെയ്ത് ചിറയിരുത്തുന്നതായാൽ, അവിടുന്നറിയാതെ, അവിടുത്തെ ബീജത്തിൽ ഒരു പുത്രനെ ജനിപ്പിച്ച്, അവനെക്കൊണ്ടടിപ്പിക്കുന്നുണ്ട്" എന്ന് അവൾ സുസ്മേരവദനയായി മറുപടിപറഞ്ഞ് അവർ തമ്മിൽ പിരിഞ്ഞു.

രാജകുമാരൻ ശപഥംചെയ്തതുപോലെ അവളെ വിവാഹംചെയ്ത് ഒരു പ്രത്യേക കൊട്ടാരമുണ്ടാക്കി അതിൽ പാർപ്പിച്ചു അവൾ ആ കൊട്ടാരത്തിൽനിന്നും അവളുടെ വീട്ടിലേക്കു വിലദ്വാരം പണിയിച്ചു. അതിൽകൂടി അവൾ സ്വഗൃഹത്തിൽചെന്നു പിതാവിനോട് ഒരു കഴക്കൂത്താടിയെ വരുത്തിക്കൊടുക്കുവാൻ ഏർപ്പാടുചെയ്തു. അവൾ കഴക്കൂത്താടിയോടു ശ്രദ്ധമായി പല അഭ്യാസങ്ങളും പഠിച്ചു. ഒടുവിൽ പ്രച്ഛന്നവേഷമവലംബിച്ച് രാജകുമാരന്റെമുമ്പിൽ വിസ്മയകരങ്ങളായ അനേകം അഭ്യാസങ്ങൾ കാണിച്ചു. അവൾ കഴക്കൂത്താടിയുടെ മകൾ എന്നല്ലാതെ മറെറാരു തോന്നലിനും സംഗതിയായില്ല. അവളുടെ അഭ്യാസവിധാനങ്ങളിൽ നിഷ്ണാതനായിരുന്ന രാജകുമാരനു അവളിൽ അനുരാഗമുണ്ടായി. കഴക്കൂത്താടിയുടെ സഹായത്തോടുകൂടി തന്റെ അഭിരതിയെ സാധിക്കയും ചെയ്തു. അനേകംവിധത്തിലുള്ള സമ്മാനങ്ങൾക്കും പുറമേ, രാജകുമാരൻ നിത്യം ധരിക്കാറുള്ള ഒരു മുത്തുമാല്യവും മുദ്രമോതിരവുംകൂടി അവൾ കൌശലത്താൽ കയ്യിലാക്കിയിരുന്നു.

ചക്കാലസ്ത്രീ ഗർഭിണിയായതും പ്രസവിച്ചതും ആരുമറിഞ്ഞില്ല. അവളുടെ മാതാപിതാക്കൾക്കേ അറിവുണ്ടായിരുന്നുള്ളു. ആ കുമാരനെ വളർത്തിയതും അവരായിരുന്നു. ഒരു രാജാവിനു വേണ്ടതായ എല്ലാവക വിദ്യയും അവനെ അഭ്യസിപ്പിച്ചു. അവനു ഏകദേശം പുരുഷപ്രായമായി. ഒരുദിവസം അവന്റെ ഒരു സതീർത്ഥ്യൻമൂലമായി, അവനു മാതാപിതാക്കന്മാരെക്കുറിച്ചു ശങ്കജനിച്ചു. അവനെ വളർത്തിയിരുന്നതു് അവന്റെ മാതാമഹനായിരുന്നു. അയാളോടു തന്റെ മാതാപിതാക്കളാരെന്നു അവൻ സഗൌരവം ചോദ്യംചെയ്തു. ആ വിലദ്വാരത്തൂടെ ചെന്നാൽ കൊട്ടാരത്തിനുള്ളിലെത്താം. അവിടെ നിന്റെ പെററമ്മയുണ്ട്. അവളോടു ചോദിച്ചാൽ അച്ഛനാരെന്നറിയാം എന്നു പറഞ്ഞു മാതാമഹൻ അവനെ വിലദ്വാരംതുറന്ന് അതിലൂടെ ഉള്ളിലേയ്ക്കയച്ചു ആ കൃത്രിമമാർഗ്ഗം അവന്റെ മനസ്സിൽ പല വിചാരപരമ്പരകളെ ഉദ്ദീപിപ്പിച്ചു. അവൻ ഒരു വിശാലമായ മുറിയിൽ കടന്നപ്പോൾ അവിടെ സൌന്ദര്യവതിയായ ഒരു തരുണീരത്നം പുസ്തകം വായിച്ചു തന്നെത്താൻ രസിച്ചിരിക്കുന്നതു കാണുമാറായി. അവനെ കണ്ടപ്പോൾ അവൾക്കു പുത്രനാണെന്നു മനസ്സിലായി മകനേ! നീ എന്തിനായിട്ടുവന്നു എന്നു ചോദിച്ചു. എനിക്കു

എന്റെ സാക്ഷാൽ അമ്മയേയും അച്ഛനേയും അറിയേണ്ടിയിരിക്കുന്നു എന്നു അവൻ മറുപടിപറഞ്ഞു. നിന്റെ പെറ്റമ്മ ഞാനാണു്. നിന്റെ അച്ഛൻ ഈ രാജ്യാവകാശിയായ രാജകുമാരനുമാകുന്നു എന്നു പറഞ്ഞിട്ടു്, അവളും രാജകുമാരനും തമ്മിലുണ്ടായ പ്രതിജ്ഞയെക്കുറിച്ചും അവനോടു പറഞ്ഞു.

അവൻ വളരെനേരം മൌനമായിരുന്നശേഷം, അമ്മയുടെ പ്രതിജ്ഞയെ ഞാൻ നിറവേററിക്കൊള്ളാം. അതിലേക്കു അമ്മയുടെ അനുവാദമുണ്ടായാൽമതി. അവരും അപ്രകാരം അനുവദിക്കയും അവൻ തൊഴുതുകൊണ്ടു മടങ്ങിപ്പോകയുംചെയ്തു. അവൻ അന്നുമുതൽപ്രച്ഛന്നവേഷനായി ഒരു പാൽക്കച്ചവടക്കാരിയുടെ എരുമയെ മേയ്ക്കുന്ന വേലക്കാരനായിത്തീൎന്നു. ഒരുദിവസം നേരം വെളുത്തപ്പോൾ രാജകുമാരൻ കിടന്നിരുന്ന കട്ടിലിന്റെ നാലുകാലും ഊരി എടുക്കുകയും പകരം വാഴത്തടി വച്ചുപിടിപ്പിക്കയും ചെയ്തതായി വൎത്തമാനം പരന്നു കള്ളന്മാരാരോ ചെയ്തതാണെന്നും, ഉറങ്ങിക്കിടന്ന രാജകുമാരനറിയാതെ ഇങ്ങനെ ചെയ്തവൻ അസാമാന്യനല്ലെന്നും പ്രസ്താവമായി. അവനെ പിടിക്കുവാൻ സേനാനായകനെ ചുമതലപ്പെടുത്തി. വഴിതോറും കൈയാമം സ്ഥാപിച്ചു. അന്നുരാത്രിയായതോടുകൂടി അവൻ സേനാനായകന്റെ മരുമകന്റെ വേഷം ധരിച്ചുചെന്നു. അയാളുടെ മരുമകൻ പുറപ്പെട്ടുപോയിരുന്നു അതിനാൽ അവനെ അവർ വിശ്വസിക്കയും മടങ്ങിവന്നതിൽ സന്തോഷിക്കയും ചെയ്തു. രാത്രിയിൽ ഊണുകഴിഞ്ഞു സേനാനായകൻ വെളിയിലേക്കു പുറപ്പെട്ടതുകണ്ടു് ഈ അസമയത്തു എവിടെപ്പോകുന്നു. എന്നു ആ കുമാരൻ ചോദിച്ചു. ഈ നാട്ടിൽ ഒരു പെരുങ്കള്ളൻ വന്നിട്ടുണ്ടു്. അവൻ ഇന്നലെ രാത്രിയിൽ രാജകുമാരൻ കിടന്നുറങ്ങിയിരുന്ന കട്ടിലിന്റെ നാലുകാലും ഊരിയെടുക്കുകയും അതിൽക്കിടന്നുറങ്ങിയ ആളും ഉണരാതെ നിലയിൽ വാഴത്തടവച്ചു പിടിപ്പിച്ചു ഓടിപ്പോകയും ചെയ്തിരിക്കുന്നു അവനെ തിരഞ്ഞുപിടിക്കുവാൻ പലസ്ഥലത്തും ആളെഅയച്ചിട്ടുണ്ടു്. ഞാനുംകൂടെ ചുററിത്തിരിഞ്ഞു അന്വേഷിച്ചിട്ടു വരാം, എന്നു സേനാനായകൻ മറുപടിപറഞ്ഞു. എന്നാൽ ഞാനുംകൂടിവരാം എന്നു പറഞ്ഞിട്ടു രണ്ടാളുംകൂടി നടന്നു. വഴിയിൽ അവിടവിടെയായി നാട്ടിനിൎത്തിയിരുന്ന കൈയാമങ്ങളുംകണ്ടു് ഇതെന്താണെന്നു ആ കുമാരൻ ചോദ്യംചെയ്തു. ഈ കള്ളനെ തളയ്ക്കുന്നതിനുള്ള ഒരു കൈയാമമാകുന്നു എന്നു അയാളും ഉത്തരം പറഞ്ഞു. ഇതിന്റെ സമ്പ്രദായം ഒന്നു കാണട്ടേ എന്നായി കുമാരൻ. സേനാനായകൻ അതിൽ രണ്ടു കൈകളും കടത്തി ആപ്പിട്ടുറപ്പിക്കുവാൻ കുമാരനോടു പറഞ്ഞു. അവൻ ഭംഗിയായി ആപ്പു തല്ലിക്കയററുകയുംചെയ്തു.

കൈയാമം തുറക്കുന്നതിനുള്ള തുറക്കോലെല്ലാം സേനാനായകന്റെ വസതിയിലായിരുന്നതിനാൽ അതെടുത്തുകൊണ്ടുവരുവാൻ കുമാരനെ തന്നെ അയച്ചു. അവൻ അതുവഴി കടന്നുപോയി. പിറേറന്നാൾ നേരം

പുലൎന്നപ്പോൾ കള്ളനെ പിടിക്കാൻ പുറപ്പെട്ട സേനാനായകനെ കൈയാമത്തിൽ കുടുക്കിവിട്ടിട്ട് കള്ളൻ കടന്നുകളഞ്ഞതായ പ്രസ്താവം രാജകുമാരനറിഞ്ഞു. ആട്ടെ ഇനി ആരേയും അയക്കുന്നില്ല. അവനെ പിടിക്കാൻ ഞാൻതന്നെയാണ് ഇന്നു പുറപ്പെടുന്നത് എന്നു രാജകുമാരൻ പറഞ്ഞു.

അന്നു അസ്തമിച്ചു കള്ളനെ പിടിക്കാൻ പട്ടാളക്കാരുമായി രാജകുമാരൻ കുതിരപ്പുറത്തുകയറി പുറപ്പെട്ടു. രാജകുമാരൻ നഗരത്തിനുപുറത്തു സഞ്ചരിക്കുമ്പോൾ, ഒരു കുന്നിൻപുറത്ത് ഒരു വിളക്കു കണ്ടു. ആ വഴി കുതിരയെ നടത്തി അവിടെ ചെന്നുചേൎന്നു. ഒരുവൻ കുറേ പലഹാരങ്ങളും പഴങ്ങളും വെററില പാക്കു പുകയില തുടങ്ങിയ മുറുക്കിനുള്ള വകയും ശേഖരിച്ചു വിളക്കുംവച്ചുകൊണ്ട് ഇരിക്കുന്നതായികണ്ടു. അവനോട് ഈ അസമയത്ത് ജനസഞ്ചാരമില്ലാത്ത സ്ഥലത്ത് ഈ സാമാനങ്ങളും വച്ചുകൊണ്ടിരിക്കുന്നതെന്തിനെന്നു ചോദിച്ചു. അതിലേക്ക് ഈ സ്ഥലത്തു പാതിരാത്രിയാകുമ്പോൾ കുറെ ആളുകൾ വന്നുചേരും. അവർ കള്ളന്മാരായിരിക്കാമെന്നാണു ഞാൻ ഊഹിക്കുന്നത്. അവർ ഈ സാമാനമെല്ലാം വാങ്ങിക്കും. ഒന്നിനിരട്ടി വിലയും തരും. അതിനാൽ ഞാൻ ഇങ്ങനെ കച്ചവടം നടത്തിവരികയാകുന്നു. എന്നു അവൻ മറുപടിപറഞ്ഞു. അവരെ കാണിച്ചുതരാമോ എന്നു രാജകുമാരൻ ചോദിച്ചു കാണിച്ചുതരാം. എന്നാൽ അവിടുന്നു ഇങ്ങനെ പട്ടാളവും കുതിരയുമായി നിന്നാൽ അവർ വരികയില്ല. പട്ടാളത്തെ ദൂരത്തെങ്ങാനും ഗൂഢമായി നിറുത്തണം. അങ്ങ് ഇതിനുള്ളിൽ കയറി ഒളിച്ചിരിക്കയുംവേണം അതിനെല്ലാം ഞാൻ സൗകൎയ്യമുണ്ടാക്കിത്തരാമെന്നുപറഞ്ഞു ഒരു ചാക്കെടുത്തു കൊടുത്തു. പട്ടും പരിവട്ടവുമെല്ലാം അഴിച്ചു അവിടെ ഒളിച്ചുവച്ചു ചാക്കിനുള്ളിൽ കയറിയിരുന്നു. ഉടൻ ആ കുമാരൻ ചാക്കു മുറുകെക്കെട്ടി രാജകുമാരന്റെ വസ്ത്രാഭരണങ്ങളണിഞ്ഞു അങ്ങുമാറി കുതിരപ്പുറത്തു കയറിയിരുന്ന് പട്ടാളത്തെ വരാൻ സങ്കേതം കാണിച്ചു. അവർ വന്നപ്പോൾ ചാക്കിനുള്ളിൽ കള്ളനുണ്ട്. എന്നാൽ നിങ്ങളാരും യാതൊരുപദ്രവവും ചെയ്തുപോകരുത് എന്നു പറഞ്ഞു എടുപ്പിച്ചുകൊണ്ടുചെന്നു രാജാവിന്റെ മുമ്പിൽ വച്ചു. ഈ കള്ളനെ എങ്ങനെ പിടികിട്ടിയെന്ന ചോദ്യത്തിനു പല വിദ്യകൾ പ്രയോഗിച്ചുശേഷം പിടികിട്ടിയതാണെന്നു മറുപടി പറഞ്ഞു. ആവലിടെ അവനെ ചാക്കോടുകൂടിത്തന്നെ ഇടിച്ചുചതയ്ക്കട്ടെ എന്ന് രാജാവ് ആജ്ഞാപിച്ചു. എന്നാൽ കുമാരൻ അതിലേക്കു സമ്മതിച്ചില്ല. ചാക്കഴിച്ചുനോക്കിയപ്പോളല്ലേ കഥ മനസ്സിലായുള്ളു. കള്ളൻ കുതിരപ്പുറത്തും രാജകുമാരൻ ശ്വാസംമുട്ടിക്കഴിഞ്ഞ് ചാക്കിനുള്ളിലും ആയിരുന്നകഥ അപ്പോഴേ മനസ്സിലാക്കാൻകഴിഞ്ഞുള്ളു. എന്നാൽ അവിടെക്കൂടിയിരുന്ന സകലജനങ്ങളുടെയും മനസ്സിൽ ഒരുള്ളതം പ്രത്യക്ഷമായിത്തോന്നി രാജകുമാരനും കള്ളനും ഒരേഛായയായിരുന്നു. ഇതെങ്ങനെവന്നു് എന്നു് പരസ്പരം സംഭ്രമത്തോടെ ചോദ്യങ്ങൾചെയ്തുതുടങ്ങി.

നീ ആര്? എന്തിനായി ഈ വ്യാജവിദ്യയിൽ പ്രവേശിച്ചു എന്നുള്ള രാജാവിന്റെ ചോദ്യത്തിനു, രാജകുമാരൻ വിവാഹം കഴിച്ചു ചിറയിരുത്തീട്ടുള്ള അദ്ദേഹത്തിന്റെ പത്നിയെവരുത്തിചോദിച്ചാൽ സംഗതികൾ വിശദമായറിയാറാകും എന്നുമാത്രം അവൻ മറുപടിപറഞ്ഞു. ഉടനെ അവളെ വരുത്തി. അവൾ നടന്ന സംഭവങ്ങളും നടത്തിയ ക്രിയകളും ശപഥത്തെ നിറവേററാൻ ചെയ്തയത്നങ്ങളും എല്ലാം സവിസ്തരം പ്രസ്താവിച്ചു. മുദ്രമോതിരവും മുത്തുമാലയും കാണിച്ചു. കുമാരന്റെ ഭാര്യയെക്കാൾ ഇതിനൊന്നിനുംതന്നെ പ്രാധാന്യമില്ലെന്നു രാജാവും മന്ത്രിയും പൗരജനവും സമ്മതിച്ചു. അതുമുതൽ അവളെ വരുത്തി രാജകുമാരന്റെ കൂടെ താമസിപ്പിച്ചു. അവനെ മകന്റെ നിലയിലുമാക്കി. അവനെപ്പോലെ സാമർത്ഥ്യമുള്ള രാജകുമാരന്മാരല്ലയോ നിങ്ങളാൽ വേൾക്കപ്പെടേണ്ടതു എന്നു ബുദ്ധിചാതുര്യൻ പറഞ്ഞു് കഥയവസാനിപ്പിച്ചു. നേരം പുലർന്നതിനാൽ എല്ലാവരും നിത്യകർമ്മങ്ങൾക്കായി പുറത്തേക്കു പുറപ്പെട്ടു

പന്ത്രണ്ടാംദിവസത്തെ കഥ സമാപ്തം.

---

## പതിമൂന്നാം ദിവസം

---

### ആദ്യകഥയുടെ തുടർച്ച.

പതിമൂന്നാംദിവസം രാജകുമാരികൾ രണ്ടുപേരും ഒന്നിച്ചിരുന്നു് ഇങ്ങനെ ആലോചിച്ചു. ഇദ്ദേഹം വിവാഹംചെയ്ത ദിവസംതുടങ്ങി നിത്യവും രാത്രിതോറും കഥപറഞ്ഞു കാലംകഴിച്ചുകൂട്ടുന്നു. കഥാവസാനത്തിൽ ഇതിൻവണ്ണമുള്ള പുരുഷനല്ലയോ നിങ്ങളെ വിവാഹംചെയ്യേണ്ടതു് എന്നു് സന്ദേഹദ്യോതകമായി പറഞ്ഞവസാനിപ്പിക്കയും ചെയ്യുന്നു. അതിനാൽ ഇദ്ദേഹത്തിന്റെ ചരിത്രവും കഥപറയുന്നതിനുള്ള കാരണവും കഥാവസാനത്തിലെ സൂചകമായ രഹസ്യവും ഇന്നുതന്നെ ചോദിച്ചറിയണമെന്നു തീർച്ചയാക്കി.

അവർ അതിൻവണ്ണം ബുദ്ധിചാതുര്യനോടു ചോദിക്കയും അവൻ അതുവരെയുള്ള സമസ്തകഥകളെയും വിസ്താരമായി പറഞ്ഞുകേൾപ്പിക്കയുംചെയ്തു. അവരുടെ സന്ദേഹവുംനീങ്ങി. പിറേറന്നാൾതന്നെ, രാജാവിനോടു് അനുവാദംവാങ്ങി ആ രാജകുമാരികളോടും രാജാവുകൊടുത്ത സ്ത്രീധനത്തോടുംകൂടി ബുദ്ധിചാതുര്യൻ രാജകുമാരന്റെ അടുക്കലേക്കു പുറപ്പെട്ടു. അവർ വഴിക്കു യാതൊരു വ്യഥയുംകൂടാതെ രാജാകുമാരന്റെ അടുക്കലെത്തി. പടത്തിൽകണ്ട മൂത്തരാജകുമാരിയെരാജകുമാരൻ സ്വീകരിച്ചു. ഇളയവളെ മന്ത്രികുമാരനും അംഗീകരിച്ചു. എന്നാൽ ഇവരെ സ്വന്തനാട്ടിൽ കൊണ്ടുപോയി പരസ്യമായി വിവാഹംചെയ്യണമെന്നും

അതിനശേഷമേ അവരെ സ്വീകരിക്കവാൻ പാടുള്ളു എന്നും മന്ത്രികുമാരൻ ചെയ്ത തീർച്ചയെ രാജകുമാരൻ അംഗീകരിച്ചു

അനന്തരം അവർ അവിടെനിന്നും സ്വന്തനാട്ടിലേക്ക പുറപ്പെട്ടു. അന്ന രാത്രിയിൽ വഴിയരികിലുള്ള ഒരുന്നതവൃക്ഷത്തിന്റെ ചുവട്ടിൽ വിശ്രമിച്ചു. മാർഗ്ഗശ്രമത്താൽ എല്ലാവരും ക്ഷണേന ഉറക്കിവശരായി. മന്ത്രികുമാരൻ ഉറങ്ങാതെയിരുന്നു രാജകുമാരികളും ഉറങ്ങീട്ടുണ്ടായിരുന്നില്ല. ആ സമയം ആ വൃക്ഷശിഖരത്തിൽ ഇരുന്നിരുന്ന രണ്ടു പക്ഷികൾ ഇങ്ങനെ സംഭാഷിച്ചു:—

ഒരുപക്ഷി:— ഈ വൃക്ഷത്തിന്റെ ചുവട്ടിൽ കിടന്നുറങ്ങുന്ന രാജകുമാരൻ ഇപ്പോൾ മരിക്കും.

മറേറപക്ഷി:— അതിന്ന കാരണമെന്ത്?

ആദ്യപക്ഷി:— രാജകുമാരൻ കിടക്കുന്നതിന്റെ നേരെ മുകളിലുള്ള ശാഖ മുറിഞ്ഞുവീഴാറായിരിക്കുന്നു. ഇപ്പോൾ വീഴും.

മറേറപക്ഷി:— അതിൽനിന്ന രക്ഷകിട്ടുന്നതായാലോ?

ആദ്യപക്ഷി:— ആററിൽ വെള്ളംപൊങ്ങി അതിൽപ്പെട്ടു മരിക്കും.

മറേറപക്ഷി:— അതിൽനിന്നും രക്ഷപെടുന്നതായാൽ?

ആദ്യപക്ഷി:— സ്വന്തം ഭാൎയ്യയുടെ കൈയാൽ മൃതനാകും.

മറേറപക്ഷി:— അതിൽനിന്ന രക്ഷപെട്ടാൽ?

ആദ്യപ:— രാജാവായിരുന്നു വളരെക്കാലം രാജ്യം ഭരിക്കും. നമ്മുടെ ഈ സംഭാഷണരഹസ്യം പുറത്തു പറയുന്നവനും മരിക്കും

മന്ത്രികുമാരനും രാജകുമാരികളും ഇതുകേട്ടിരുന്നു. അവർ പരിഭ്രമിച്ചു. അതിനിടയിൽ മന്ത്രികുമാരൻ രാജകുമാരനെ എടുത്തു വളരെ അകലത്താക്കി. രാജകുമാരികളെയും സൈന്യങ്ങളെയും ആ സ്ഥലത്തുനിന്നു മാററി. അതു കണ്ടപ്പോൾ രാജകുമാരികൾക്ക് സമാശ്വാസമുണ്ടായി. മന്ത്രികുമാരന്ന പക്ഷികളുടെ ഭാഷ അറിയാമെന്നും രാജകുമാരനെ ആപത്തുകളിൽനിന്നെല്ലാം മോചിപ്പിക്കുന്നതിലേയ്ക്ക മന്ത്രികുമാരൻ മതിയാകുമെന്നും പൂൎണ്ണവിശ്വാസവുമുണ്ടായി.

അതിന്റെശേഷം ആററിൽനിന്നും അവർ രാജകുമാരനെയും മററും രക്ഷിച്ചു. അവർ സ്വന്തരാജ്യത്തിലെത്തി പട്ടണത്തിന്നപുറത്തു മന്ത്രിയുടെ വകയായ ഒരു വലിയസൗധത്തിൽ രാജകുമാരികളെയും സൈന്യത്തെയും നിവേശിപ്പിച്ചിട്ട് അവർ കൊട്ടാരത്തിന്നുള്ളിൽ കടന്നു രാജകുമാരൻ തന്റെ ഭാൎയ്യയുടെ സൌധത്തിലേക്ക പോയി. മന്ത്രികുമാരൻ അവനെ അനുഗമിച്ചു. തടസ്സം ചെയ്തിട്ടും കേൾക്കാതെ മന്ത്രികുമാരൻ അവിടെത്തന്നെ ഉണ്ടായിരുന്നു. രാത്രിയായി, ഊണുകഴിഞ്ഞു രാജകുമാരൻ ഉറങ്ങാൻകിടന്നു. അവന്റെ പത്നിയായ രാജകുമാരി അറിയാതെ രാജകുമാരൻ കിടന്നിരുന്ന മഞ്ചത്തിന്റെ അടിയിൽ മന്ത്രികുമാരൻ പതു

ങ്ങിയിരുന്നു. പത്തുനാഴിക ഇരുട്ടിയശേഷം ഒരു വെള്ളിത്താലത്തിൽ കുറേ പലഹാരങ്ങളുമായി രാജകുമാരി ആ മുറിയിൽ കടന്നുചെന്നു. ആ സമയം രാജകുമാരൻ ഉറങ്ങിക്കഴിഞ്ഞിരുന്നു. അവൾ മുറിയിൽ കടന്നപാടേ രാജകുമാരന്റെ ഉറക്കത്തെ പരിശോധിച്ചിട്ട്, കൈയിൽ കുറേ പലഹാരങ്ങളുമായി പുറത്തിറങ്ങി. അതുകണ്ട് അവൾ കാണാതെതന്നെ മന്ത്രികുമാരൻ അവളെ അനുഗമിച്ചു. അവൾ ഒരു ബിലംവഴി നടന്നുപോയി. ആ ബിലമാർഗ്ഗം നഗരത്തിനു പുറത്തുള്ള ഒരു വഴിയമ്പലത്തിൽ അവസാനിച്ചു. ആ അമ്പലത്തിൽ മൂഢനായ ഒരുവൻ ഇരുന്നിരുന്നു. അവൾ പലഹാരങ്ങളെ അവനു കൊടുത്തിട്ട്, രാജകുമാരന്റെ വരവിനെക്കുറിച്ചു പറഞ്ഞുകേൾപ്പിച്ചു. അവൻ, "നീ ഇനി എന്തുചെയ്യാൻ പോകുന്നു" എന്നു ചോദിച്ചു. അവൾ "ഞാൻ അവനെ ഇന്നുതന്നെ യമപുരത്തേയ്ക്കു യാത്രയാക്കുന്നുണ്ടെ"ന്ന് മറുപടി പറഞ്ഞു. "അത് ഒരിക്കലും ധർമ്മമല്ല; ഭാര്യമാർ ഭർത്താക്കന്മാരെ കൊല്ലുന്നതു തീരെ നീചമാകുന്നു വിശേഷിച്ച്, നീ രാജകുമാരിയായിരിക്കകൊണ്ട്, ആ നീചകർമ്മത്തിന് ഒരുമ്പെടരുത്. അത്ര മഹാപാപം ആർജ്ജിച്ചുവയ്ക്കരുത്" എന്ന് വിടനും ദരിദ്രനുമായിരുന്നിട്ടുപോലും അവൻ ഗുണദോഷിച്ചു. അവൾ അതൊന്നും കൈക്കൊള്ളുകില്ലെന്നും, രാജാവിനാൽ വധ്യനായ അവനെ വധിക്കുന്നതു പാപകരമായിരിക്കയില്ലെന്നും, സാധ്വിയും അവിവാഹിതയുമായ ഗുരുപുത്രിയെ ബലാൽക്കാരം ചെയ്യുവൻ എന്നായാലും വധ്യൻതന്നെയാണെന്നും അവൾ പറഞ്ഞു.

ഇവരുടെ ഈ സംവാദം കേട്ടുകൊണ്ട് മറഞ്ഞുനിന്നിരുന്ന മന്ത്രികുമാരൻ അവയെല്ലാംതന്നെ ഭിത്തിയിൽ എഴുതിവച്ചു. അനന്തരം രാജകുമാരി മടങ്ങുന്നതിനു മുമ്പായി പുറപ്പെട്ട് മുമ്പോലെ രാജകുമാരൻ ശയിച്ചിരുന്ന കട്ടിലിന്റെ കീഴിലെത്തി ഒളിച്ചിരുന്നു. രാജകുമാരി പള്ളിയറയിലെത്തി ഒരു ഖഡ്ഗമെടുത്തു പൊക്കിപ്പിടിച്ചു രാജകുമാരന്റെ കണ്ഠത്തിനു നേരേ ഓങ്ങി. പെട്ടെന്നു മന്ത്രികുമാരൻ കടന്ന് അവളുടെ കൈക്കുപിടിച്ചുവെങ്കിലും ഖഡ്ഗനിപാതമേററു അവന്റെ ഗളനാളം മുറിയുകയും അല്പനേരം ഒന്നുപിടച്ചിട്ടു മരിക്കുകയുംചെയ്തു. തന്റെ ഈ ഘാതകവൃത്തി മന്ത്രികുമാരൻ അറിയുവാനിടയായതിനാൽ തദ്വാർത്ത പുറത്തേക്ക് വ്യാപിക്കുവാൻ സംഗതിയാകുമെന്നു അവൾ ബോധിച്ചു. അതിനാൽ ആ കർമ്മകർത്തൃത്വം മന്ത്രികുമാരനിൽ ആരോപിക്കണമെന്നു വിചാരിച്ച് അവൾ ഉറക്കെ നിലവിളിച്ചു. ആളുകൾ ഓടിക്കൂടി. രാജകുമാരിയുടെ കൈക്കുപിടിച്ചുകൊണ്ട് ക്രുദ്ധനായും ഖഡ്ഗപാണിയായും നില്ക്കുന്ന മന്ത്രികുമാരനെ, ആ പിടിയിൽനിന്നും അവിടെ കൂടിയ ജനം വിട്ടുവിച്ചുനിർത്തി. രാജകുമാരനെ കൊന്നതു മന്ത്രികുമാരനാണെന്നും അവന്റെ കാമചാരിത്വബുദ്ധിയാണു കൊലപ്പെടുത്താനിടയാക്കിയതെന്നും അവൾ കരഞ്ഞുപറഞ്ഞതിനെ അവിടെ കൂടിയവർ വിശ്വസിച്ചു. നിങ്ങൾ രാജകുമാരനെ കൊന്നതെന്തിനാണ് എന്ന് അവിടെ കൂടിയ

ങ്ങിനം ചോദിച്ചതിലേക്കു ഞങ്ങളുടെ അധികകാലത്തെ സഞ്ചാരസന്ദർഭങ്ങളിലെങ്ങുംതന്നെ അവനെ കൊല്ലാൻ സൗകൎയ്യമില്ലാതിരുന്നതിനാൽ ഈ അവസരത്തിൽ അങ്ങനെ ചെയ്തതാണെന്നു് അവൻ മറുപടിപറഞ്ഞു. രാജഭടന്മാർ അവനെപ്പിടിച്ചു രാജസന്നിധിയിൽ ഹാജരാക്കി വിവരം അറിയിച്ചു. മുമ്പുതന്നെ കൊല്ലേണ്ടിയിരുന്നവൻ എങ്ങനെയോ തപ്പിപ്പിഴച്ചു. എന്നാൽ അവൻ ഇപ്പോൾ ഹതനായി. അവൻ ഹതനാകേണ്ടവൻതന്നെ, അതിലേയ്ക്കു കുററമില്ല. മന്ത്രികുമാരനെ വിട്ടയച്ചുകൊള്ളുക. അവൻ ശിക്ഷാർഹനല്ല. രാജകുമാരൻെറ മൃതദേഹം ആഡംബരമൊന്നുംകൂടാതെ കേവലമായി ദഹിപ്പിച്ചുകൊള്ളുക, എന്നു് രാജകല്പനയുണ്ടായി. അതിൻപ്രകാരം മന്ത്രികുമാരനെ വിട്ടയയ്ക്കുകയും രാജകുമാരനെ പട്ടടയുണ്ടാക്കി അതിൽ വയ്ക്കുകയും ചെയ്തു.

രാജഭടന്മാർ പിന്മാറിയശേഷം മന്ത്രികുമാരൻ പട്ടടയിൽ ഇരുന്നിരുന്ന രാജകുമാരൻെറ മൃതദേഹത്തെ എടുത്തു ഒരു പെട്ടിയിലടക്കംചെയ്തും ആ പെട്ടിയുംകൊണ്ടു് അവൻ അവൻെറ പത്നിയുടെ ഗൃഹത്തിലേയ്ക്കു പോവുകയും ചെയ്തു. അവനെ കണ്ടുകൂട്ടമ്പോൾ പത്നിവന്നു് എതിരേററു ഗൃഹത്തിനുള്ളിൽ കൊണ്ടുചെന്നു്, കാലുകഴുകി പൂജിച്ചിരുത്തി. കുശലപ്രശ്നം കഴിഞ്ഞശേഷം അവൻ മാൎഗ്ഗശ്രമം തീൎക്കുന്നതിനായി കട്ടിലിൽ ശയിച്ചു. അവനു ശയ്യോപധാനങ്ങൾ ഭക്ത്യാദരത്തോടെ വിരിച്ചു തയ്യാറാക്കിക്കൊടുത്തിട്ടു് അവൾ നിഷ്കടത്തിലേയ്ക്കുപോയി. അതുകണ്ടു മന്ത്രികുമാരനു് സംശയം തോന്നുകയാൽ അവളറിയാതെ അവളുടെ പുറകേ ചെന്നു. അവൾ ആരാമത്തിൽ കടന്നു് കുറേ പുഷ്പങ്ങളിറുത്തു തയ്യാറാക്കി മടങ്ങിയെത്തി അവയെ ഒരു വെള്ളിത്താലത്തിൽവച്ചു് അതിനെയും ഒരു ഖഡ്ഗത്തെയും ഒരു കമണ്ഡലുവിനെയും എടുത്തുകൊണ്ടു് ഗൃഹത്തിനു പുറത്തുപോയി. ആളറിയിക്കാതെ അവളെ മന്ത്രികുമാരൻ അനുഗമിച്ചു. അവൾ നേരെ ദുൎഗ്ഗാക്ഷേത്രത്തിൽചെന്നു സചേലസ്നാനം ചെയ്തും പുഷ്പത്തെ താലത്തോടുകൂടി വെള്ളത്തിൽ മുക്കിയെടുക്കുകയും ചെയ്തു് അമ്പലത്തിൽ കടന്നു്, കമണ്ഡലുവിലെ ജലത്തെ ദുൎഗ്ഗയ്ക്കായി അഭിഷേകം ചെയ്തു. പുഷ്പങ്ങൾകൊണ്ടച്ചിച്ചിട്ടു കുറേനേരം കണ്ണുമടച്ചു ധ്യാനത്തോടുകൂടി തൊഴുതുപിടിച്ചുനിന്നു. അനന്തരം ഇങ്ങനെ വിളിച്ചുപറഞ്ഞു: "തായേ! ജഗജ്ജനനീ! സൎഗ്ഗസ്ഥിതിലയകാരിണി! എൻെറ ഭൎത്താവു മടങ്ങിവന്നാൽ എൻെറ ഇടതുകരം മുറിച്ചു് ആ രക്തത്തെ ബലിപീഠത്തിൽ അൎപ്പിച്ചേക്കാമെന്നു് ഒരു ശപഥം ഞാൻ ചെയ്തിരുന്നുവല്ലോ. ഇപ്പോൾ അദ്ദേഹം മടങ്ങിയെത്തുകയാൽ എൻെറ പ്രാൎത്ഥന നിറവേറിയിരിക്കുന്നു. അതിനാൽ എൻെറ പ്രതിജ്ഞയെ വാങ്ങിക്കൊൾക" എന്നു പറഞ്ഞിട്ടു വാളെടുത്തു ഇടതുകൈ മുറിച്ചുകളവാൻ ഓങ്ങി. കൈമുറിഞ്ഞു നിലത്തു പതിക്കുന്നതിനു മുൻപായി ദുൎഗ്ഗാദേവി പ്രത്യക്ഷീകരിച്ചിട്ടു് അവളെ ആ ദുഷ്പ്രയത്നത്തിൽനിന്നു വിരമിപ്പിച്ചു. "ഞാൻ നിൻെറ

പ്രതിജ്ഞയെ ഏററിരിക്കുന്നു. ഭക്താഢ്യയായ നിനക്കു സർവമംഗളങ്ങളേയും ആശംസിച്ചുകൊള്ളുന്നു. ഉത്തമമായ നിന്റെ ഇടതുകൈകൊണ്ടു ഏതു മൃതശരീരത്തെ തൊട്ടാലും ഉടൻ ജീവിക്കുന്നതാണ്'' എന്നരുളിച്ചെയ്തിട്ട് അവിടെത്തന്നെ തിരോധാനംചെയ്തു. അതുകണ്ടുനിന്നിരുന്ന മന്ത്രികുമാരൻ അവന്റെ പത്നിയുടെ തീക്ഷ്ണമായ ഭക്തിവിശേഷത്തേയും ഭർത്തൃപ്രണയവിശ്വാസത്തേയും ഓർത്ത് അത്ഭുതപ്പെട്ടു. അവളുടെ ഈ വരപ്രദാനം നല്ല സ്ഥാനത്തു ലഭിച്ചിരിക്കുന്നു എന്നോർത്തപ്പോൾ അളവില്ലാത്ത ആനന്ദമുണ്ടായി. അവളറിയാതെ അവൻ മുൻകൂട്ടിച്ചെന്ന് പഴയപോലെ ശയിച്ചിരുന്നു. അവൾ അവനെ വിളിച്ചുണർത്തി, യാത്രാശ്രമം ഇത്ര വളരെ ഉണ്ടായിരിക്കാമെന്നു എനിക്കറിയാം. എങ്കിലും ഈ പലഹാരങ്ങൾ ഭുജിച്ചുകൊണ്ടു കിടന്നുറങ്ങിക്കൊള്ളണമെന്നൊരപേക്ഷ എനിക്കുള്ളതിനാൽ അനുവാദംകൂടാതെ ഉണർത്തിപ്പോയതാണ്" എന്നവൾ അഭ്യർത്ഥിച്ചു. അവൻ മന്ദഹാസത്തോടെ എഴുന്നേററിരുന്നു ഭാര്യയെപ്പിടിച്ച് സസ്നേഹം അരികത്തിരുത്തി. എനിക്കു എന്തെങ്കിലും ഒരു വിശേഷതയുള്ള വസ്തു കൊണ്ടുവന്നിട്ടുണ്ടോ എന്ന് അവൾ ചോദിച്ചു. രാജകുമാരനെ ജീവിപ്പിക്കുന്നതിനുള്ള അവസരം ഇതാണെന്നോർത്തിട്ടു അവൻ അവളെ നോക്കി, പ്രിയതമേ! വളരെക്കാലം ദേശാടനംചെയ്തു ഞാൻ ഭവതിക്കായി ഒരു വിശിഷ്ടവസ്തുവിനെ കൊണ്ടുവന്നിട്ടുണ്ട്. അതു് ആ പെട്ടിക്കകത്തിരിക്കുന്നു. വലതുകൈകൊണ്ടു പെട്ടിതുറന്നിട്ടു ഇടതുകൈകൊണ്ടെടുത്തുകൊള്ളുക എന്നു പറഞ്ഞു. അവൾ അതിൻവണ്ണംചെയ്തു. അവളുടെ കരസ്പർശത്താൽ രാജകുമാരൻ ജീവിച്ചു. തന്റെ കൈ ഒരു മനുഷ്യശരീരത്തിൽ തട്ടിയതുപോലെ അവൾക്കു തോന്നി. ഉടൻ കൈ വെളിക്കെടുത്തു. എന്താണിത്! ഏതോ ഒരു മനുഷ്യശരീരംപോലുള്ള വസ്തുവിൽ സ്പർശിച്ചപോലിരിക്കുന്നുവല്ലോ, എന്നവൾ ചോദിച്ചുകഴിഞ്ഞപ്പോഴേയ്ക്കും ഉറങ്ങിയുണർന്നപോലെ രാജകുമാരൻ ആ പെട്ടിക്കുള്ളിൽ നിന്നുംപൊങ്ങി, മെല്ലെ താഴത്തേക്കിറങ്ങി. മന്ത്രികുമാരനെ കണ്ടുകൂട്ടമ്പോൾ സ്നേഹിതാ! എന്റെ ശയ്യാഗൃഹത്തിലുള്ള കട്ടിലിൽ കിടന്നുറങ്ങിയിരുന്ന ഞാൻ ഈ പെട്ടിക്കകത്തുൾപ്പെട്ടതെങ്ങനെ എന്നു ചോദിച്ചു. വരട്ടെ, ധൃതിപ്പെടാതിരിക്കൂ. എല്ലാവിവരവും സവിസ്തരം നിങ്ങളേയും പൗരജനങ്ങളേയും അറിയിക്കുന്നതിനുള്ള അവസരം അടുത്തുവന്നിട്ടുണ്ട്. ആ അവസരത്തിൽ എല്ലാം വ്യക്തമാക്കാം. അതുപര്യന്തം അവിടുന്ന്, എന്നോടൊന്നിച്ചിവിടെ ഗൂഢമായി പാർത്തുകൊള്ളണം എന്നു മന്ത്രികുമാരൻ അതിനുത്തരം പറഞ്ഞു.

രാജകുമാരന്റെ മരണമടിയന്തിരം കൊണ്ടാടുവാനുള്ള ഒരുക്കങ്ങൾ ധൃതഗതിയിൽ നടന്നുവന്നിരുന്നു. അടിയന്തിരത്തിന്നാൾ അവിടെ വന്നുചേരത്തക്കവണ്ണം പല സാമന്തരാജാക്കന്മാരേയും പ്രജകളേയും പൗരപ്രധാനന്മാരേയും സമുദായനേതാക്കന്മാരേയും വൈദികപ്രധാനികളേയും

വ്യാപാരസംഘാദ്ധ്യക്ഷരേയും മാന്യവണിക്കുകളേയുംമററും ക്ഷണിച്ചിരുന്ന തനുസരിച്ചു അവരെല്ലാം വരികയും യഥോചിതം ഉപചാരപൂർവ്വം ആസന സ്ഥരാകയും ചെയ്തു. രാജാവും മന്ത്രിയും സഭയിൽ ആസനസ്ഥരായി. ആ സമയം അവരുടെയെല്ലാം മനോവൃത്തിയെ പ്രചലിപ്പിച്ചുകൊണ്ടു് രാജകുമാരനും മന്ത്രികുമാരനും അവനവൻെറ വേഷവിധാനങ്ങളോടുകൂടി സഭയിൽ പ്രത്യക്ഷീഭവിച്ചു. സ്ഥിരമായി മൃതനാകയും പട്ടടയിൽ ഭസ്മ നാകയുംചെയ്ത രാജകുമാരൻ ജീവനോടുകൂടി പ്രത്യക്ഷീഭവിച്ചപ്പോൾ അവരുടെ ചിന്താവീഥി, കാരണകാര്യസംബന്ധങ്ങളുടെ യോഗായോഗ ങ്ങളെ ആരാഞ്ഞുതുടങ്ങി. ആ സന്ദർഭത്തിൽ രാജാവു് എഴുന്നേററു മന്ത്രി കുമാരനോടു ഇങ്ങനെ ചോദിച്ചു.

"മന്ത്രികുമാരാ! രാജകുമാരനല്ലേ അവൻെറ ഭാര്യാഗൃഹത്തിൽവച്ചു മൃതനായതു്?"

മന്ത്രികുമാരൻ:— അതേ.

രാജാവു്:— അവൻെറ പ്രേതത്തെയല്ലേ ദഹിപ്പിച്ചതു്?

മന്ത്രികുമാരൻ:— അതേ.

രാജാവു്:—അവനിപ്പോൾ ജീവനോടുകൂടി കാണുന്നതിനു കാരണ മെന്തു് ?



മന്ത്രികുമാരൻ:— അതു പറയുവാൻ തരമില്ലാത്തതിലൊന്നാണു്. പല സംഗതികളുടേയും സാമർത്ഥ്യശക്തിയാൽ ആ വസ്തുതയെ മറച്ചുവ യ്ക്കാനേ നിവൃത്തിയുള്ളു.

രാജാവു്:—ഇവിടെ ഇപ്പോൾ കൂടിയിരിക്കുന്ന സകല മാന്യജനങ്ങ ൾക്കും, വിശേഷിച്ചു് പൌരജനങ്ങൾക്കും, അത്രതന്നെയല്ല, രാജ്യവാസി കൾക്കുകൂടിയും അവശ്യം അറിയേണ്ടതായ ആ ചരിത്രത്തെ മറച്ചുവയ്ക്കു ന്നതിനേ കഴിവുള്ളൂ എന്നു പറയുന്നതു് അയുക്തമാകുന്നു. സിദ്ധാന്തമാ യും നിങ്ങൾ അതിനെ പ്രസ്താവിക്കുകതന്നെവേണം.

മന്ത്രികുമാരൻ:—അങ്ങനെ പ്രസ്താവിക്കുന്നതായാൽ അവൻെറ തലപൊട്ടി മരിച്ചുപോകാനിടവരും.

രാജാവു്:—അങ്ങനെ സംഭവിക്കുന്നതായാൽ സംഭവിച്ചുകൊള്ളട്ടെ. ഒരു രാജ്യവാസികളുടെ സാകല്യമായ പ്രതീക്ഷയ്ക്കുവേണ്ടി പ്രാണനെ ബലികഴിക്കുന്നതുത്തമമാകുന്നു. ജീവനെന്നായാലും നശിക്കുന്നതാണു്. അതിനെ സംരക്ഷിച്ചുകൊണ്ടു ലോകഹിതത്തെ ഉപേക്ഷിക്കുക എന്നതു മൗഢ്യമാകുന്നു. അതിനാൽ നിങ്ങൾ പ്രാണാപായത്തെ ഭയപ്പെടാതെ സകലവും വിസ്തരിച്ചു പറയുകതന്നെ.

മന്ത്രികുമാരൻ രാജ്യവാസികളുടെയും ആ സദസ്യരുടെയും ഹിതത്തെ അനുസരിച്ചുകൊണ്ടു പറഞ്ഞുതുടങ്ങി. അതു കേൾക്കാൻ കൂടിയവരുടെ കൂട്ടത്തിൽ രാജകുമാരിയും മന്ത്രികുമാരിയുംകൂടിയുണ്ടായിരുന്നു. "ഞാനും

രാജകുമാരനും ബാല്യസ്നേഹിതന്മാരും ഇണപിരിയാതെ വളൎന്നുവന്നവരും സതീൎത്ഥ്യരുമാണെന്നുള്ള കഥ പറയണമെന്നില്ലല്ലോ. ഞങ്ങൾ രണ്ടാളും സന്മാൎഗ്ഗികചിന്തരോടുകൂടി സഹവസിച്ചിരിക്കുമ്പോൾ ഒരു ദിവസം ഇവിടുത്തെ ഗുരുപുത്രി കുളക്കരയിൽ തനിയേ ഇരുന്ന രാജകുമാരനെക്കണ്ടു തന്റെ കുലടാവൃത്തിക്കു് അദ്ദേഹത്തെ ലാക്കാക്കി പ്രവൎത്തിക്കണമെന്നാഗ്രഹിച്ചു് അതിന്നായി പ്രയത്നിച്ചു. സ്ഥിരചിത്തനും ധൎമ്മനിഷ്ഠനും സന്മാൎഗ്ഗശീലനും ആയ രാജകുമാരൻ അവളുടെ അപേക്ഷയെ നിരാകരിച്ചു. തന്നിമിത്തം അവൾ ഭഗ്നാശയായിട്ടു് അദ്ദേഹത്തെ കൊലപ്പെടുത്തുന്നുണ്ടെന്നു ശപഥംചെയ്തുപിരിഞ്ഞു. പിന്നീടവൾ കാണിച്ച തന്ത്രങ്ങളുടെ വാസ്തവാവാസ്തവങ്ങളെ പൎയ്യാലോചിക്കാതെയും അവിവേകിയായ ഗുരുവിന്റെ വാക്യത്തെമാത്രം വിശ്വസിച്ചും രാജകുമാരനെ നീതിരഹിതമായി ഹനിച്ചുകളയാനാജ്ഞചെയ്തു. ഞാൻ ഘാതകന്മാരെ സാന്ത്വനം ചെയ്തിട്ടു് അദ്ദേഹത്തെയുംകൊണ്ടു ദേശാടനത്തിന്നുപോയി. ഞങ്ങൾ ഒരു രാജ്യത്തിലെത്തി അവിടെ അധിവസിച്ചു. അവിടെയുള്ള ഒരു ക്ഷേത്രത്തിന്റെ ഭിത്തിയിൽ തൂക്കപ്പെട്ടിരുന്ന ചിത്രത്തിലെ സ്ത്രീരൂപം അദ്ദേഹത്തെ ഒട്ടധികം ആകൎഷിച്ചു. ഞാൻ അദ്ദേഹത്തെ ഒരു വിശ്വസ്തയായ വൃദ്ധയുടെ ഗൃഹത്തിൽ പാൎപ്പിച്ചിട്ടു കന്യകകളെ തിരക്കി പുറപ്പെട്ടു. ആദ്യം ചിത്രകാരനെക്കണ്ടു് കന്യകയുടെ രാജ്യം ഗ്രഹിച്ചു അവിടെയെത്തിയപ്പോൾ അതൊരു രാജകുമാരിയുടേതാണെന്നും അവളെ വിവാഹാൎത്ഥം ആവശ്യപ്പെടുന്നവനെ കൊന്നുകളയുകയാണു പതിവെന്നും മനസ്സിലാക്കി. അനന്തരം ആ ദുസ്സാധമായ കാൎയ്യത്തിൽ പ്രയത്നിച്ചു നോക്കുന്നതു് ആപല്ക്കരമാണെന്നും കന്യകയെക്കൂടാതെ മടങ്ങിച്ചെല്ലുന്നതു ധൎമ്മഹാനികരമാണെന്നും വിചാരിച്ചു. ഈ ധൎമ്മസങ്കടത്തിൽ അകപ്പെട്ടപ്പോൾ മരിക്കുന്നതുത്തമമെന്നു തോന്നി. എന്നാൽ അഗ്നിക്കു് എന്നെ ദഹിപ്പിക്കുന്നതിന്നോ സമുദ്രത്തിന്നു എന്നെ മുക്കിക്കൊല്ലുവാനോ കഴിവില്ലെന്നു വന്നപ്പോൾ ഞാൻ ഇതികൎത്തവ്യതാമൗഢ്യത്താൽ ജഡചിത്തനായി ത്രിപുരമേശ്വരനെ ഭജിച്ചു. അവിടുന്നു പ്രത്യക്ഷനായി. എന്റെ മനോഗതംപോലെ രാജകുമാരികൾ രണ്ടുപേരെയും ലഭിക്കുവാനിടവന്നു. അവിടെ ഞാൻ പന്ത്രണ്ടുദിവസം താമസിച്ചു. പന്ത്രണ്ടു കഥകൾപറഞ്ഞു അവരുടെ ചിത്തത്തെ അന്യഥാകരിച്ചു. അനന്തരം ഞങ്ങൾ മൂന്നുപേരുംകൂടി രാജകുമാരനെ ചെന്നുകണ്ടു. ഞങ്ങൾക്കു ലഭിച്ച സൈന്യങ്ങളോടും അനവധി ധനത്തോടുംകൂടി ഞങ്ങൾ ഇങ്ങോട്ടേയ്ക്കു പുറപ്പെട്ടു. ഇവിടെ വന്നശേഷം മാതാപിതാക്കന്മാരുടെ സന്നിധിയിൽ വച്ചു വീണ്ടും വിവാഹകൎമ്മം നടത്തിയിട്ടേ ആ കന്യകകളെ സ്വീകരിക്കാൻ പാടുള്ളു എന്ന നിശ്ചയത്തോടുകൂടിയാണു് ഞങ്ങളുടെ ഇങ്ങോട്ടുള്ള യാത്ര. ഞങ്ങൾ നഗരത്തിന്നു പുറത്തുള്ള ഒരു ഗ്രാമത്തിൽ അവരെയെല്ലാം പാൎപ്പിച്ചിട്ടു നഗരത്തിലേക്കു പുറപ്പെട്ടു. ഞങ്ങൾ രാജകന്യകകളുമായി വരുംവഴിക്കു് ഒരു മരച്ചോട്ടിൽ ഒരു രാത്രിയെ നയിക്കേണ്ടി

വന്നു. ഞങ്ങൾ മരത്തിന്റെ തണലിൽ ശയിച്ചിരിക്കുമ്പോൾ അതിന്റെ ശാഖയിൽ ഇരുന്നിരുന്ന രണ്ടുപക്ഷികൾ തമ്മിൽ ഒരു സംവാദമുണ്ടായി. അതു ഇങ്ങനെയായിരുന്നു: "ഇതിന്റെ ചുവട്ടിൽ കിടക്കുന്ന രാജകുമാരൻ മരത്തിന്റെ ശിഖരം മുറിഞ്ഞുവീണുമരിക്കും" എന്നു ആൺപക്ഷി പറഞ്ഞു. 'അതിൽനിന്നും രക്ഷ ലഭിച്ചാലോ' എന്നു പെൺപക്ഷി ചോദിച്ചു. "നദിയിൽ ജലപ്രവാഹത്തിൽപ്പെട്ടു മരിക്കും" എന്നു ആൺപക്ഷി പറഞ്ഞു. അതിൽനിന്നും മോചനം ലഭിച്ചാലോ എന്നു പെൺപക്ഷി ചോദിച്ചു. "സ്വഭാര്യയുടെ കയ്യാൽ മരിക്കും" എന്നു് ആൺപക്ഷി പറഞ്ഞു. അതിൽനിന്നും തെററിയാലോ എന്നുള്ള പെൺപക്ഷിയുടെ ചോദ്യത്തിനു 'ചക്രവർത്തിയായിരുന്നു ചിരകാലം രാജ്യഭാരം ചെയ്യും; ഈ വസ്തുത പുറത്തു പറയുന്നവർ മരിക്കുകയും ചെയ്യും' എന്നു് ആൺപക്ഷി പറഞ്ഞു മൗനത്തെ അവലംബിച്ചു.

ഞാൻ ഈ സംഗതി പറയാതെ ഉറക്കമൊഴിച്ചിരുന്നു് രാജകുമാരനെ ആവക ആപത്തിൽനിന്നെല്ലാം വിമോചിപ്പിച്ചുകൊണ്ടുപോന്നു. ഭാര്യാഗൃഹത്തിലും ഞാൻ അദ്ദേഹത്തെ അനുഗമിച്ചിരുന്നു. അദ്ദേഹം ചെന്നപാടെ കട്ടിലിൽ കയറിക്കിടക്കുകയും ആപൽമുക്തിയാൽ ഉറങ്ങിപ്പോകയും ചെയ്തു. ഞാൻ അതിന്റെകീഴിൽ ആരും കാണുമാനിടയാകാത്ത വിധം മറഞ്ഞിരുന്നു. പത്തുനാഴിക ഇരുട്ടിയശേഷം രാജകുമാരി ഒരു താലത്തിൽ കുറേ പലഹാരവുമായിവന്നു്, അദ്ദേഹത്തിന്റെ നിദ്രയെ പരിശോധിച്ചശേഷം പുറത്തേയ്ക്കുപോയി. ഞാനും അവളെ പിന്തുടർന്നു ചെന്നു. അവൾ നഗരത്തിനുപുറത്തുള്ള വഴിയമ്പലത്തിൽ കിടക്കുന്ന മുടവന്റെയടുക്കൽചെന്നു് പലഹാരങ്ങളെല്ലാം അവനു കൊടുത്തു. തന്റെ ഭർത്താവായ രാജകുമാരൻ വന്നിട്ടുണ്ടെന്നും, അയാളെ അപ്പോൾത്തന്നെ കൊന്നുകളയാൻതീർച്ചയാക്കിയിരിക്കുന്നുവെന്നും, മുടവനെ അറിയിച്ചു. മുടവൻ അതു നിരോധിക്കയും പല സദുപദേശങ്ങൾചെയ്യുകയുംചെയ്തു. അവയെല്ലാം ഞാൻ മറഞ്ഞുനിന്നു കേൾക്കയും അമ്പലത്തിന്റെ ഭിത്തിയിൽ എഴുതിവയ്ക്കുകയുംചെയ്തു. അവൾ മടങ്ങുന്നു എന്നു കണ്ടപ്പോൾ ഞാൻ മുൻപേ അവളുടെ പള്ളിയറയിലേക്കു ചെന്നു്, മുമ്പോലെ കട്ടിലിന്റെ കീഴിൽ ഒളിച്ചു. അവൾ വന്നപാടേ ഖഡ്ഗമെടുത്തു രാജകുമാരന്റെ കണ്ഠത്തിനു നേരേ ഓങ്ങി. ഞാൻ ദ്രുതഗതിയിൽ കടന്നു് അവളുടെ കൈക്കുപിടിച്ചു. എന്നാൽ ഹതവിധി! ഖഡ്ഗം രാജകുമാരന്റെ കണ്ഠത്തിൽ പെട്ടുപോയി. അവളുടെ ഈ ചതിയും ഘാതകവൃത്തിയും ഞാൻ കണ്ടുപിടിച്ചതുനിമിത്തം അവൾ നിലവിളിക്കയും ആ കുററം എന്റെമേൽ ചുമത്തുകയും ചെയ്തു. രാജാവു് എന്നെ ഉദാസീനമായി വിട്ടയച്ചു. പ്രേതത്തെ ശ്മശാനത്തിലേക്കു കൊണ്ടുപോയി. ഞാൻ പട്ടടയിൽനിന്നും രാജകുമാരന്റെ പ്രേതമെടുത്തു് ഒരു പെട്ടിയിലാക്കി എങ്ങനെയാണു് ജീവിപ്പിക്കേണ്ടതെന്ന ആലോചനയോടുകൂടി എന്റെ പത്നിയുടെ ഗൃഹ

ത്തിലേക്കു കൊണ്ടുപോയി. പെട്ടിയെ ഞാൻ ഒരു മുറിയിൽ വച്ചിട്ടു ചിന്തകലനായി കട്ടിലിൽ കയറി ശയിച്ചു.

എൻെറ പത്നി അല്പം കഴിഞ്ഞുവന്നു് എന്നെ വേണ്ടവിധം ഉപചരിച്ചിട്ടു് ഒരു താലത്തിൽ കുറേ പുഷ്പവുമായി ആ രാത്രിയിൽ വെളിയിലേക്കുപോയി. രാജകുമാരിയുടെ പ്രവൃത്തി കണ്ടിരുന്ന എനിക്കു് എൻെറ ഭാൎയ്യയിലും ശങ്കജനിച്ചു. ഞാൻ അവളുടെ പുറകേ ചെന്നു. അവൾ അടുത്തുള്ള ദുൎഗ്ഗാക്ഷേത്രത്തിലെത്തി സചേലസ്നാനംചെയ്തു. ക്ഷേത്രത്തിനുള്ളിൽകടന്നു പുഷ്പങ്ങൾകൊണ്ടൎച്ചിച്ചു് ഏകാഗ്രമനസ്സായി സ്തുതിച്ചു. അനന്തരം ഇങ്ങനെ അവൾ വിളിച്ചുപറഞ്ഞു: ‘‘എൻെറ ഭൎത്താവു മടങ്ങിയെത്തിയാൽ എൻെറ ഇടതുകൈ വെട്ടി ബലിപീഠത്തിൽ രക്തംകൊണ്ടു് അൎച്ചനം കഴിച്ചേക്കാമെന്നുചെയ്ത പ്രതിജ്ഞ ഇതാ നിറവേറിയിരിക്കുന്നു. അദ്ദേഹം മടങ്ങിയെത്തി, ബലി ഏററുകൊള്ളുക’’ എന്നുപറഞ്ഞിട്ടു ഖഡ്ഗമെടുത്തു കൈ വെട്ടിക്കളവാനൊങ്ങി. ദുൎഗ്ഗാദേവി പ്രസന്നയായി അവതരിച്ചു് അവളെ ആ സാഹസത്തിൽനിന്നും വിമോചിപ്പിച്ചു. “നിൻെറ പ്രതിജ്ഞയെ ഞാൻ അംഗീകരിച്ചിരിക്കുന്നു. നിൻെറ പാതിവ്രത്യനിഷ്ഠ നിനക്കു സൎവ്വവിജയത്തെയും നല്കിയിരിക്കുന്നു. നിൻെറ ഇടതുകൈ എനിക്കായി അൎപ്പിച്ചതാകയാൽ ആ കൈകൊണ്ടു് മൃതദേഹത്തിൽ തൊട്ടാൽ ഉടൻ ജീവിപ്പതാക’’ എന്നു് ആശംസിച്ചിട്ടു് പരമകാരുണികയായ ഭഗവതി അവിടെത്തന്നെ അന്തൎദ്ധാനംചെയ്തു.

ഞാൻ മുമ്പേനടന്നു് പൂൎവ്വസ്ഥിതിയെ അവലംബിച്ചു. അവൾ എൻെറ അരികിൽ വന്നിരുന്നു. ഞാൻ ഉറങ്ങിയുണൎന്നവൻെറ നിലയിൽ എഴുന്നേററിരുന്നു. അഭിവാദനയോഗ്യയായ ആ പത്നിയുടെ സാന്നിധ്യം, എനിക്കു് അമൃതധാരയിൽ മുങ്ങിക്കുളിച്ചാലുള്ളതുപോലുള്ള സംതൃപ്തിയെ പ്രദാനംചെയ്തു. “പല രാജ്യങ്ങളിൽ സഞ്ചരിച്ചു മടങ്ങിവന്ന അവിടുന്നു ഈയുള്ളവൾക്കു എന്തൊരു വിശേഷവസ്തുവാണു കൊണ്ടുവന്നിട്ടുള്ള’’തെന്നു് അവൾ മന്ദസ്മിതത്തിൽ വിനീതയായി ചോദിച്ചു. “ഭവതിക്കും എനിക്കും വിശേഷാൽ സൎവ്വജനങ്ങൾക്കും ഹൃദ്യമായ ഒരു വിശിഷ്ടപദാൎത്ഥം ഞാൻ കൊണ്ടുവന്നിട്ടുണ്ടു്. ആ പെട്ടിയിൽ നിക്ഷേപിച്ചിരിക്കുന്നു പെട്ടിതുറന്നു നോക്കുക. വലതുകൈകൊണ്ടു മൂടിയെ തുറന്നിട്ടു് ഇടതുകൈകൊണ്ടെടുത്തുകൊള്ളുക’’ എന്നു ഞാൻ സസന്തോഷം പറഞ്ഞു. എൻെറ ആജ്ഞയെ അക്ഷരംപ്രതി അനുഷ്ഠിക്കുവാൻ തയ്യാറായിരുന്ന ആ വനിതാരത്നം അപ്രകാരംചെയ്തു. ഉടൻതന്നെ അവൾ ഒന്നു ഞെട്ടി പരിഭ്രമിച്ചു പുറകോട്ടുമാറി. “എന്തു്? ഇതെന്തൊരു പദാൎത്ഥം. ഒരു മനുഷ്യനല്ലേ ഇതു്? ഇതിനെയാണോ എനിക്കു കൊണ്ടുവന്നതു്’’ എന്നു സസംഭ്രമം ചോദിച്ചു.

ശുഭം

അർപ്പോഷേക്ക് രാജകുമാരൻ പെട്ടിയിൽനിന്നും താഴത്തേയ്ക്കിറങ്ങി "ഞാനെങ്ങനെ ഈ പെട്ടിക്കുള്ളിൽ വന്നതെ"ന്നു ചോദിച്ചതിനു ഏറെ താമസിയാതെ സംഗതികളെല്ലാം പരസ്യമായി മനസ്സിലാക്കാമെന്നു മാത്രംപറഞ്ഞു് അദ്ദേഹത്തിന്റെ പ്രതീക്ഷയെ ഉപശമിപ്പിച്ചു. ഇങ്ങനെയാണു ഞങ്ങളുടെ വാസ്തവചരിതം, എന്നു മന്ത്രികുമാരൻ പ്രസംഗത്തെ അവസാനിപ്പിക്കയും മരിക്കയും ഒന്നിച്ചുനടന്നു. എല്ലാജനവും ഹാഹേതി ശബ്ദം മുഴക്കി. പലരും മന്ത്രികുമാരന്റെ ഗുണവിശേഷങ്ങളെ സ്തുതിച്ചു. മന്ത്രിയായാലും സ്നേഹിതനായാലും ബുദ്ധിചാതുര്യനെപ്പോലിരിക്കണം എന്നു് ഉദാഹരിച്ചു.

ആ സമയം നോക്കിയിരിക്കാതെ അവന്റെ പത്നി എഴുന്നേററു വേഗത്തിൽ ചെന്നു കുളിച്ചു് ഈറനോടുകൂടി അവന്റെ അടുത്തുചെന്നു ദുർഗ്ഗാദേവിയെ സ്മരിച്ചുകൊണ്ടു് ഇടത്തുകൈയാൽ അവനെ തലോടി. ഉടൻ ആയ്ക്കും അത്യത്ഭുതത്തെ ജനിപ്പിക്കുമാറു്, അവൻ ജീവിച്ചു. അനന്തരം രാജാവെഴുന്നേററു് തന്റെ ശിരസ്സിൽ ധരിച്ചിരുന്ന കിരീടമെടുത്തു് ആ സദസ്സിൽവച്ചുതന്നെ രാജകുമാരന്റെ ശിരസ്സിൽ ചൂടി. ഇന്നു മുതൽ നീ രാജാവും ബുദ്ധിചാതുര്യൻ മന്ത്രിയുമാകുന്നു എന്നു്, തിളച്ചു പൊങ്ങി നാലുപാടും ചിതറിപ്പരന്ന സന്തോഷാതിരേകത്തോടുകൂടി പറഞ്ഞു ശിക്ഷാർഹരെ യഥായുക്തം ശിക്ഷിച്ചുകൊള്ളുവാനുള്ള അധികാരവും നൽകി. ഉടൻതന്നെ രാജകുമാരന്റെ പത്നിയെപ്പിടിച്ചു ചുണ്ണാമ്പു ചൂളയിലിട്ടു ദഹിപ്പിച്ചു. മൂഢവാനെ ശിക്ഷിക്കാതെ വിടുന്നതു ധർമ്മമല്ലാതിരുന്നതിനാൽ ആജീവനാന്തം കാരാഗൃഹവാസം നൽകി.

നഗരത്തിനുപുറത്തു പാർപ്പിച്ചിരുന്ന രാജകുമാരികളെ വരുത്തി അവരിൽ മൂത്തവളെ രാജകുമാരനു വിവാഹംചെയ്തുകൊടുക്കയും, ഇളയവളെ തന്റെ പത്നിയുടെ സമ്മതത്തോടുകൂടി ബുദ്ധിചാതുര്യൻ വിവാഹം ചെയ്കയും ചെയ്തു. അതുമുതൽ അവർ രാജധർമ്മത്തെ പരിശുദ്ധനിലയിൽ പുലർത്തി രാജ്യഭാരംചെയ്തിരുന്നു. മാതാപിതാക്കന്മാർ വാനപ്രസ്ഥത്തെ അംഗീകരിച്ചു തപസ്സുചെയ്തു.

മദനകാമരാജൻകഥ സമാപ്തം.

---

